MALAYALAM

# HYMN-BOOK

# ക്രിസ്തീയഗീതങ്ങൾ

Seventh Revised Edition, 5000 Copies.

ഞാൻ ഉള്ള നാൾ ഒക്കയും യഹോവെക്കു സ്തുതിപാടും.

സങ്കീൎത്തനം ൧൦൪, ൩൩.



MANGALORE
BASEL MISSION BOOK AND TRACT DEPOSITORY
1898

# അടക്കം.

# 1. ഞായറാഴ്ചപാട്ടുകൾ.

## LORD'S DAY.



### ൧.

Allein Gott in der Höh sei. 122.

൧. അത്യുന്നതന്നത്രേ സ്തുതി,
അവൻ കൃപെക്കു സ്തോത്രം!
നാമല്ലോ ഇഷ്ടസന്തതി,
പ്രസാദം വന്ന ഗോത്രം;
കഴിഞ്ഞുതേ പഴയ പോർ,
നാം ആപത്തിന്നു തെറ്റിയോർ;
നിറഞ്ഞു സമാധാനം.

൨. പിതാവേ, നിന്റെ ശക്തിയും
തേജസ്സും ഞങ്ങൾ ഇന്നു
പുകണ്ണു വാഴ്ത്തി കുമ്പിടും
നിന്തിരുമുമ്പിൽനിന്നു;
മാറാത്ത നിന്റെ രാജത്വം,
നടക്കുന്നുണ്ടു നിൻ ഹിതം;
മതി ഈ നല്ല നാഥൻ.

൩. ഹാ യേശു ക്രിസ്തു, വാഴ്ക,
സ്വൎഗ്ഗസ്ഥനേകജാതൻ!
നശിച്ചവൎക്കു നീ തുണ,
നിന്നാലിണങ്ങി താതൻ;

ദരിദ്രക്കൂട്ടം കേൾക്കേണം,
കനിഞ്ഞുകൊൾക നിൻജനം,
വിശുദ്ധമാം കുഞ്ഞാടേ!

൪. സഭെക്ക വേണ്ടും കാൎയ്യസ്ഥൻ
സദാത്മാ, നീയേ മാത്രം;
അതിനിമേലിൽ മുഴുവൻ
ആയ്ത്തീരുക നിൻ പാത്രം.
നീ യേശുവെ വിളങ്ങിച്ചും,
പിശാചിനോടു പൊരുതും,
ഈ തേറിയോരിൽ വാഴ്ക!

*H. G.*

---

൨.

**Herr Jesu Christ, dich zu uns wend. (L. M.) 33.**

൧. ഈ അന്ധകാരകാലത്തിൽ
നടുവിൽ പാൎക്ക, യേശുവേ;
വെളിച്ചവാക്ക സഭയിൽ
ദിനേന നീ നല്കേണമേ.

൨. നീ എന്നിയേ ഈ ലോകത്തുൾ
നിൻ കൂട്ടം മേയ്പാൻ ആരുണ്ടാം?
വിശുദ്ധവചനപ്പൊരുൾ
ഏകേണമേ അവൎക്കെല്ലാം.

൩. പിശാചിൻ ഉഗ്രകൈകളിൽ
ഉൾപ്പെട്ടതേ വിടീക്കഹോ;
അറാന്നു ക്രിസ്തഭക്തരിൽ
ഒരവകാശം ഇല്ലല്ലോ!

൪. ആ കെട്ട നിന്റെ ചോരയാൽ
അഴിഞ്ഞും അറ്റും പോയല്ലോ;
നിൻ കഷ്ടതാസാദൃശ്യത്താൽ
ഞങ്ങൾക്കും താ ജയം പ്രഭോ!

*Fr.*

---

## ൩.

**Nun danket Alle Gott. 134.**

൧. എല്ലാവിടത്തിലും—അനുഗ്രഹങ്ങൾ ചെയ്തും
നിസ്സാരർ നമ്മിലും—മഹത്വകൎമ്മം ചെയ്തും
വരുന്ന ദൈവത്തിൻ—ദയാം, കൃതജ്ഞരായി,
ഇപ്പോഴും വാഴ്ത്തുവിൻ—മനസ്സു, കൈകൾ, വായി!
൨. ഇജ്ജീവകാലം നാം—അസൂയ, പോർ, വിഷാദം
വെടിഞ്ഞു, നാളെല്ലാം-യഹോവേ നിൻപ്രസാദം
എത്തിച്ച വിണ്മുതൽ—അറിഞ്ഞു വാഴുവാൻ
നീ ദേഹിയോടുടൽ—ചാവോളം പോററു താൻ.
൩. പിതാ കുമാരനും—ആത്മാവുമായവനു
ഈ സഭയിങ്കലും—സ്തുതി വളൎന്നു വന്നു,
അനാദിയായവൻ—ഇപ്പോഴും സൎവ്വദാ
മഹത്വം പൂണ്ടവൻ—എന്നൊക്കെ വാഴ്ത്തുകാ!

*H. G.*

---

## ൪.

**Auf, auf mein Herz. 41.**

൧. എഴുന്നുണൎന്നു കേൾ, എൻ ഹൃദയം,
കഴുത്തിൽ നിന്നേറിക നിൻ നുകം.
അഹോ പ്രപഞ്ചഭാരം ഇന്നയോഗ്യം;
യഹോവാസ്വാസ്ഥ്യം നിന്നാലനുഭോഗ്യം.

൨. വിളിച്ചു സൃഷ്ടിച്ചോരീലോകത്തിൽ
വെളിച്ചം മുന്നുദിച്ചീയാഴ്ചയിൽ.
ഇന്നത്രെ യേശു ചാവിനെ അടക്കി,
തന്നാത്മാവെ ഇന്നാൾ സഭെക്കിറക്കി.

൩. ഇരുളെ വിട്ടിന്നൊളി തേടിയാൽ
ഉരുൾച്ച എന്നി ചെല്ലും നിന്റെ കാൽ.
ഒരാഴ്ച താ പുരാനും ഉൾപ്പൂണിക്കും,
പുറമേ വേല താനനുഗ്രഹിക്കും.

൪. കൎത്താവെ ഇന്നു കരുതാതവർ
വൃഥാ വിയൎത്തു പോം അഹരഹർ.
തികഞ്ഞ രക്ഷിതാവിൽ ആനന്ദിക്ക;
അകം വളൎച്ചാൻ ദിവ്യ ചൊൽ കുടിക്ക.

൫. കാൎയ്യാദികൾ അവങ്കൽ ഏല്പിക്കാം;
പാരാതെ താൻ നിവൃത്തിക്കുന്നെല്ലാം.
ദൈവത്തെ മാനിച്ചാൽ ഉണ്ടാകും മാനം;
അവനെ നിന്ദിപ്പോൎക്കോ അപമാനം.

*H. G.*

---

## ൬.

**Die Gnade sei mit allen! 9.**

൧. ഞങ്ങൾക്കു നിന്റെ കൃപ—ഇരിക്ക, യേശുവേ;
എന്നാൽ കഠോര നൃപ—ഉപായം വെറുതേ.

൨. ഈ ഞങ്ങളിൽ നിൻവാക്യം—പാൎപ്പിക്ക ദയയാ;
എന്നാൽ വേണ്ടുന്ന ഭാഗ്യം—പിൻതുടരും സദാ.

൩. ഞങ്ങൾ്ക്കു നിൻപ്രകാശം-മതിലായി നില്പിച്ചാൽ,
നശിച്ച ബുദ്ധിനാശം — നേരേ നടകും കാൽ.

൪. ഞങ്ങൾ്ക്കു നിൻ ശ്രീമാരി-ചൊരിക നെഞ്ഞിനും;
നിറെക, വിശ്വാധാരി-ഇങ്ങും നിൻ വൻപൊരുൾ.

൫. നടേണം ഇളകാത്ത — വിശ്വാസം മനസി;
ഈ നീചരെ മാറാത്ത — നാടെത്തിച്ചാൽ മതി.

*H. G.*

---

൩.

O Durchbrecher aller. 161.

൧. നല്ല ഓൎമ്മയായുണൎന്നു
ബോധം കൊള്ളു, മനസ്സേ!
വാക്കും ശ്രദ്ധയും കലൎന്നു
കേട്ടു കൊൾ്വ്വളെന്നുള്ളമേ!
മറെറതൊക്കയും മറന്നാൽ,
എന്തു നഷ്ടം നേരിടും?
നീ ഇതിന്നു ചെവി തന്നാൽ,
നിത്യലാഭം പ്രാപിക്കും.

൨. ആജ്ഞയല്ല, ഭാരം അല്ല
യേശു ചൊന്ന വചനം,
ആശ്വസിപ്പിക്കുന്ന നല്ല
വൎത്തമാനവിവരം.
ഭാരം പേറി നടപ്പോരും
ദീനപ്പെട്ടുന്നോരുമായി
ജീവനീർ യഥേഷ്ടം കോരും,
സൌജന്യാൽ പറിക്കും കായി.

൩. നല്ല വെള്ളമോ സമുദ്രം?
മുട്ടം കനി കായ്ക്കുമോ?
സ്വൎഗ്ഗത്തോ കടത്തും ക്ഷുദ്രം?
സാത്താൻ ആശ തീൎക്കുമോ?
തീനല്ലാത്തതിന്നു വല്ലി
നീരല്ലാത്തതിന്നു പൊൻ
നീട്ടിയാൽ, ദോഷത്വം അല്ലി?
ക്രിസ്ത്വ വാഞ്ഛം അറിവോൻ.

*H. G.*

---

൭.

Jesus meine Zuversicht. 79.

൧. പ്രിയമുള്ള പുസ്തകം,
നിന്നെ എങ്ങനേ സ്തുതിക്കാം?
മന്നാ, നിന്നെ തിന്നേണം;
നിന്നെ പാലു പോൽ കുടിക്കാം;
പാപവ്യാധിമരണം
നീക്കാനാകും ഔഷധം.

൨. നീ കൊടുക്കും പലിശ
സാത്താനമ്പുകൾ തടുക്കും;
നിത്യപട കൂടുന്ന
ശത്രുസേന നീ അടക്കും,
സൎവ്വലോകങ്ങളെക്കാൾ
മൂൎച്ചയുള്ള ദേവവാൾ.

൩. ഹാ കടൽ, നിൻ ആഴത്തിൽ
വെച്ചൊളിച്ചതെത്ര മുത്തു!
നിങ്കൽ നൂണു തേടുകിൽ
മല എത്ര പൊൻ കൊടുത്തു!
വയൽ, നിൻെറ നൽകതിർ
കൊയ്ത്താൽ, ഇല്ലതിൽ പതിർ.

൪. ദൈവക്കാററിൽ ആടുന്ന
ദാരുക്കൾ നിറഞ്ഞ കാടു!
ഉച്ചവെയിൽ ആററുന്ന
നിഴലുള്ള പുഷ്പനാടു!
നാം ചുമന്ന ഭാരത്തെ
ഇങ്ങിറക്കി പാൎക്കുകേ.

൫. നീ നക്ഷത്രവാനവും,
എത്ര മീൻ പ്രകാശത്തിന്നു!
വഴി കാണിക്കുന്നതും
ഒന്നു കപ്പലോട്ടത്തിന്നു!
ഓളം കാററും വൎദ്ധിച്ചാൽ
മതി, നീ ഉദിക്കയാൽ.

൬. ശ്രീകുഞ്ഞാട്ടിൻ സ്തുതികൾ
പാടി വൎണ്ണിക്കും സംഗീതം.
കേട്ടോ, കോടി നാവുകൾ,
ഇല്ല താനും വിപരീതം.
ഞാനുറങ്ങിപ്പോം വരേ
പാടുകെന്നിടയനേ.

*H. G.*

## വ്വ.

Jehovah, Jehovah. 185.

൧. യഹോവേ! യഹോവേ!
യഹോവേ! നിന്റെ നാമം
സ്തുതിക്ക യോഗ്യമാം— ആമെൻ, ആമെൻ.
നിൻ വാക്കിനാൽ ഈ ഭൂമിയും
വിണ്ണും ചുട്ടവോളവും
ഞങ്ങൾ നിന്നെ പാൎത്തും
ഹാ ശുദ്ധ, ശുദ്ധ, ശുദ്ധ, എന്നാൎത്തും
ആരാധിക്കാം; ഹല്ലെല്ലൂയാ!

൨. യഹോവേ! യഹോവേ!
യഹോവേ! നീയേ ജീവൻ;
വിശ്വാസം നല്കേണം— ആമെൻ, ആമെൻ.
ഹാ സൎവ്വശക്തനാം പിതാ,
യേശു പ്രിയ രക്ഷിതാ,
സത്യത്തിൻ ആത്മാവും
ആയോനെ വാഴ്ത്തുകീമനസ്സും നാവും.
ഹല്ലെല്ലൂയാ! ഹല്ലെല്ലൂയാ!

൩. വിശുദ്ധൻ, വിശുദ്ധൻ,
വിശുദ്ധൻ സൈന്യനാഥൻ
ആകും യഹോവ താൻ— ആമെൻ ആമെൻ.
ഈ വിശ്വം നിൻ പ്രഭാവത്താൽ
പരിപൂൎണ്ണമാകയാൽ,
ഈ സഭയിൽനിന്നും
നിനക്ക സ്തോത്രം വളരുകിന്നും.
ഹല്ലെല്ലൂയാ! ഹല്ലെല്ലൂയാ!

V. 1. *Fr.*

## ൯.

I will arise. 212.

എഴുന്നു ഞാൻ — എഴുന്നു ഞാൻ,
എൻ അപ്പനെ ചേൎന്നു
അവനോടു പറയും: അപ്പാ! അപ്പാ!
ഞാൻ മഹാപാപം നിന്നോടും വാനത്തോടും
ചെയ്തുള്ളവൻ തന്നേ;
നിന്റെ പുത്രൻ എന്ന പേൎക്കയോഗ്യൻ അത്രേ.
എഴുന്നു ഞാൻ — കൂക്കീടും ഞാൻ:
തള്ളീടൊല്ലാ, അപ്പാ! എൻ അപ്പാ!

*H. G. & Fr.*

---

## ൧൦.

Seelenbräutigam. 66.

൧. യേശു നിന്നെ താ, — എന്നെ വാങ്ങിവാ!
പാപസൂക്ഷ്മം, പാപസ്ഥൂലം,
എങ്കലുള്ള ദോഷമൂലം
നീ പറിച്ചിട്ടാൽ — വന്ദിതൻ എന്നാൽ.

൨. ശുദ്ധവെള്ളത്താൽ — കഴുകെന്റെ കാൽ;
പിൻ തളിക്ക നിന്റെ രക്തം,
പുതുതാക്കാൻ അതു ശക്തം;
മനോബോധത്തുൾ — സാമം ചൊന്നതുൾ.

൩. നീ സമീപത്തിൽ — നിലനില്പായിൽ
നിന്റെ കൺ രോഗാദിനാശം,
മണ്ണിൽനിന്നിഴെക്കും പാശം;
ഇന്നും ഞങ്ങളെ — ഉയൎത്തേണമേ.

*H. G.*

---

## ൧൧.

Liebster Jesu, wir sind hier. 82.

൧. യേശുവേ, നിൻ വാക്യത്തെ
ആശു കേൾ്പാൻ ഞങ്ങൾ വന്നു;
ശുദ്ധസ്വൎഗ്ഗജ്ഞാനത്തെ
ബുദ്ധിഹീനൎക്കും തുറന്നു;
കള്ളം നീക്കി, നേരകത്തു
ഉള്ളങ്ങൾ വഴി നടത്തു.

൨. അന്ധമാം അശേഷമൈ
ബന്ധമുണ്ടു ചിത്തത്തിന്നു;
കെട്ടഴിക്കതേ തൃക്കൈ,
വെട്ടമാകമേവി നിന്നു!
തിന്മ നാക്കി, നന്മ നട്ടു,
വൻപരെ ചൊല്ലെയ്ത്തു തട്ടു!

൩. രാജാചാൎയ്യ, നിൻ കരാറ്
തേജസ്സാകുവാൻ നിണക്കു
കുഞ്ഞുകൾ ജനിക്കുമാറ്
നെഞ്ഞു വായ്ച്ചവി തുറക്ക;
വാക്യപ്രാൎത്ഥനാസംഗീതം
ഒക്കെയാകനുഗ്രഹീതം.

*H. G.*

---

## ൧൨.

Gott ist gegenwärtig. 190.

൧. രാജസന്നിധാനേ — നിന്നു നാം തൊഴാവു!
പൂജായോഗ്യനേ സ്രഷ്ടാവു.

ദൈവം മദ്ധ്യേ ഉണ്ടു—ഉള്ളെല്ലാം മിണ്ടാതെ
സേവെക്കൊത്തു ചാൎത്തു കാതെ,
തൻ ഹിതം—ആകേണം
എന്തെതിർ നിന്നാലും,—എന്നു യാചിച്ചാലും.

൨. ഇങ്ങു ദൈവം ഉണ്ടു,—നാമോ പൃഥിചാരം;
എങ്ങനേ ചെയ്യും തേവാരം?
ശുദ്ധ! ശുദ്ധ! ശുദ്ധ!—എന്നു പാടി വാഴ്ത്തി
സ്വൎഗ്ഗയിൽ താന്താനെ താഴ്ത്തി
കെറുബിം—സെറഫിം
തളരാതെ നിത്യം—ചെയ്യുന്നു നിൻ കൃത്യം.

൩. നിന്നെ മാത്രം ഓൎത്തു—സേവിക്കുന്നു ദൂതർ;
ഒന്നേ നോക്കും സിദ്ധഭൃതർ.
വെല്ലു, കള്ളജ്ഞാനം,—മാറ്റു കൎദ്ധ്യാനം,
നല്ക നിന്നിൽ സാവധാനം;
മനസാ—കൎമ്മണാ
വാക്കിനാലും പിന്നെ—വന്ദിക്കാവു നിന്നെ.

൪. വാനന്നെന്നെ നോക്കി—പാൎക്ക നിന്റെ നേത്രം;
ഞാനും ആക നിന്റെ ക്ഷേത്രം.
മായയെന്നി എങ്ങും—വാഴും സൎവ്വവ്യാപി
ആയ നിന്നെ കൊൾ്ളീപാപി;
നില്ക്കിലും—പോകിലും
നിന്റെ മുമ്പിൽ താഴ്ക;—നീയും എന്നിൽ വാഴ്ക.

*H. G.*

---

## ൧൩.

Herr Jesu Christ, dich zu uns wend. (L. M.) 36.

൧. ഹാ യേശു ആത്മവൈദ്യനേ,
തീൎത്താലും മനോരോഗത്തെ!
ദീനങ്ങൾ എണ്ണിക്കൂട്ടുമോ?
സൎവ്വൌഷധം നിൻ ചൊൽ, ഗുരോ.

൨. ഞാൻ കുഷ്ഠരോഗി, എൻ വിളി:
തൊടാതിരു! തീണ്ടാതിരി!
എന്നാലും കണ്ടവൎക്കെല്ലാം
തൊടേണം എന്നു പ്രാൎത്ഥിക്കാം.

൩. മുടന്തനായ്ക്കിടക്കുന്നേൻ;
നടപ്പാൻ ചൊന്നാൽ ഓടുവേൻ.
പ്രകാശം നീ, കുരുടൻ ഞാൻ,
കല്പിക്ക കണ്ണു തെളിവാൻ.

൪. ചെവിടൻ ഞാൻ, നീ ദൈവച്ചൊൽ
അനുസരിച്ചു വന്ന പോൽ:
എൻ ചെവി നല്ല വിത്തിന്നു
തുറന്നാൽ എത്ര നല്ലതു.

൫. ഞാൻ ഊമനും, നീ വാൎത്തയാം;
ഗ്രഹിച്ച വചനം എല്ലാം
കുരുത്തനായി പ്രസ്താവിപ്പാൻ
നീ കല്പിച്ചാൽ, പ്രസംഗി ഞാൻ.

*H. G.*

## ൧൭.

Portuguese. 44.

൧. ഹേ നിത്യജീവൻ ഒഴുകുന്ന കൂപം!
നിങ്കന്നു ഞങ്ങൾ വന്നു കോരുവാൻ;
ഒഴിക്കുകത്തു ജീവ്യനീർ സ്വരൂപം
പടെച്ചു പാത്രം പൂൎണ്ണമാക്കുവാൻ.

൨. നീ താനേ തീൎത്ത ഹൃദയങ്ങളെല്ലാം
നിന്നെ കുടിപ്പാൻ ദാഹമുണ്ടല്ലോ!
വാഗ്ദത്തം ഓൎത്തിവൎക്ക മദ്ധ്യേ ചെല്ലാം,
നിൻ അത്ഭുതങ്ങൾ കാണിക്കാമല്ലോ!

൩. നീ കൺ തുറന്നു, മാനസത്തിൻ കണ്ണും
തിരിച്ചു കേൾപ്പിക്കുന്ന വൈദ്യനാം;
നീ കല്മനസ്സു മാററി, നല്ലവണ്ണം
നിന്നെ താൻ സ്നേഹിപ്പിപ്പാൻ ശക്തനാം.

൪. നിൻ വാക്കിലിഷ്ടം, ലോകത്തിൽ വെറുപ്പും,
സഭയിൽ കനിവും ഉണ്ടാക്കുകേ;
ഇക്കൂട്ടം ഭൂമി തുണും ലോകേ ഉപ്പും
അതിൻ വിളക്കും ആക്കി സൃഷ്ടിക്ക.

*H. G.*

---

## ൧൮.

Mit dem Herrn fang Alles an. 83.

൧. യേശുവെ മുന്നിൎത്തുകേ!
ശിശുപോൽ അവനെ നോക്കി,
താഴ്മയിൽ സ്വജ്ഞാനം പോക്കി,
- അവൻ അത്രെ ബുദ്ധിമാൻ -

കാല്ക്കൽ വീണു വന്ദിക്കേ,
യേശുവെ മുന്നിർത്തുകേ!

൨. യേശുവെ മുന്നിർത്തുകേ!
ജീവമാൎഗ്ഗേ താൻ നടത്തും;
നിത്യരാജ്യത്തിൽ കടത്തും.
അവൻ അത്രെ ശക്തിമാൻ;
കാല്ക്കൽ വീണു വന്ദിക്കേ.
യേശുവെ മുന്നിർത്തുകേ!

൩. യേശുവെ മുന്നിർത്തുകേ!
നിന്റെ കഷ്ടം ആററുവാനും
സൎവ്വനഷ്ടം മാററുവാനും
സ്വൎഗ്ഗഭൂമി നാഥനാം;
കാല്ക്കൽ വീണു വന്ദിക്കേ.
യേശുവെ മുന്നിർത്തുകേ!

*Fr.*

---

൧൩.

Alles schweige. 62.

൧. എൻ വിശ്രാമം — നിന്റെ നാമം,
ക്രിസ്തു യേശു എൻ പ്രഭോ!
ശത്രുവിങ്കൽ എന്തു പേടി?
രക്തത്താൽ നീ എന്നെ നേടി;
എന്റെ കോട്ട നീയല്ലോ!

൨. എങ്ങും, എന്നും, — നീയേ വെന്നും
വാണും കൊണ്ടിരിക്കുന്നോൻ;
എന്നും നിന്റെ പൌരോഹിത്യം,

പ്രാൎത്ഥന നീ കേട്ടു, നിത്യം
ദാനങ്ങൾ വിതറുവോൻ.
൩. എന്നാൽ പിന്നെ — ഞാനും നിന്നെ
മാത്രം ചാരിക്കൊള്ളുവൻ.
പാപമേ! നിന്നെ കേളാതെ,
ലോകമേ! നിന്നെ തൊഴാതെ,
നേരെ മേലോട്ടോടുവൻ.
൪. നിയേ മുററും — എന്നെ ചുററും
ഉള്ളിലും പരീക്ഷിച്ചാൽ,
വേറെ ദൈവം ഇല്ലീക്ഷേത്രം
അങ്ങേക്കെന്നു നിൻെറ നേത്രം
കാണാകേണമേ ക്ഷണാൽ.
൫. നീയേ മുത്തു! — എൻ കരുത്തു
നിങ്കലത്രെ ആകണം;
എന്മനസ്സേകാഗ്രം ആക;
എങ്ങനേ വന്നാലും ലാക്ക
എത്തിക്കെന്നെൻ ആഗ്രഹം

*H. G.*

---

## ൨. മശിഹാഗമനം.

## ADVENT.

൧൦.

Sieh hier bin ich Ehrenkönig. 120.

൧. ചീയോൻ പുത്രി, നിൻ രാജാവു
വന്നതിൽ സന്തോഷിക്ക!

താണ്മയുള്ള രക്ഷിതാവു
കഴുത്തപ്പുറത്തല്ലോ
സമാധാനം എന്ന ദാനം
എത്തിപ്പാൻ അണഞ്ഞു തേ.

൨. ഞാൻ ശാലേമിൽ അശ്വത്തെയും
എഫ്രയീമിൽ രഥവും
സൎവ്വജാതിഛരിദ്രത്തെയും
അമ്പും വില്ലും ഛേദിക്കും;
നീരില്ലാത്ത കുഴി കാത്ത
ബദ്ധരെ അയച്ചിടും.

൩. എൻ കരാറിലുള്ള ചോര
അടിമയെ മോചിക്കും;
ദാഹമുള്ളോൻ അതിൽ കോര
ശുദ്ധി തൃപ്തിയും വരും.
അവൻ മാത്രം ബലിപാത്രം
എന്ന പോലെ നിറയും.

൪. ശേഷിക്കുന്ന യുദ്ധവൎഷം
മിന്നിക്കും നിൻ അമ്പു വിൽ,
അന്നു താ ജയപ്രഹൎഷം
സേവകൎക്കു പടയിൽ;
നിൻ വിനീതി നിത്യപ്രീതി
ശാന്തരാജൻ, എൻ മതിൽ.

൫. വാതിൽ ദ്വാരങ്ങൾ, മഹത്വം
ഉള്ള രാജാ പൂകുവാൻ,
ആൎത്തുയൎത്തിൻ! അവൻ തത്വം:
നീതിയുദ്ധബലവാൻ,

മണ്പിറപ്പും വിണ്കടപ്പും
കൊണ്ടെല്ലാവക്കും പുരാൻ.

H. G.

---

## ൧൨.

Gott sei Dank in aller Welt. 14.

൧. "ഞാൻ അയക്കാം" എന്നു പ്രാക്
വാനവൻ പറഞ്ഞ "വാക്"
വന്നു മാംസം ആകയാൽ,
വന്ദ്യൻ സൎവ്വലോകത്താൽ.

൨. അബ്രഹാം പിതൃക്കളും
ആഗ്രഹിച്ച പാൎത്തതും
ഛായയായ്ദൃശിച്ച പിൻ,
കായം ആയതറിവിൻ.

൩. മല്ലു കെട്ടും ഇസ്രയേൽ
നല്ല സ്വൎഗ്ഗക്കോണിമേൽ
ദൂതരോടു കണ്ട ആൾ,
യൂദാക്കോൽ, ഗിദ്യോന്റെ വാൾ,

൪. മോശത്തുണും പാറയും,
യോശു കണ്ട വീരനും,
ദാവിദിൻ മഹാസുതൻ,
ചാവിലായ സേവകൻ.

൫. വാ, ചീയോന്നു രക്ഷ താ!
ഹൊശിയന്ന! വാഴ്ക!
ആശ്വസിപ്പതിന്നിപ്പോൾ
വിശ്വസിക്കിൽ നല്ല കോൾ.

൩. ഇക്കാടൊക്ക വാഴുവാൻ
നീ കയ്യേററ നൽപുമാൻ;
ആണയിൻ പ്രകാരവും
വാണടക്കിയതുളും.

൪. അല്പം ഇന്നു നിൻ ശ്രുതി;
കല്പനെക്ക മറതി
തിരുവാക്കിൻ മാത്സൎയ്യം
ഇതുളും അത്യുല്ക്കടം.

൫. കെഞ്ചിക്കേണു കുപ്പിട്ടും
നെഞ്ചു കോവിലാക്കിയും
ഓരോ ഗൂഢശത്രുവെ
പോരിൽ തോല്പിക്കേണമേ!

൬. അന്തം, തേജസ്സോടേ താൻ
സ്വന്തത്തെ അടക്കുവാൻ
വാനിൽനിന്നിറങ്ങുകിൽ
ഞാനും എല്ലാ ഘോഷത്തിൽ.

*H. G.*

---

## ൧൬.

**Es ist ein' Ros' entsprungen. 118.**

൧. നനവില്ലാതെ ക്ലിഷ്ടം — ആയ്ക്കാണ്ണു ചെറുവേർ;
മരാമരത്തിൻ ശിഷ്ടം, — ഇശ്ശായി എന്ന പേർ.
അതിന്നിതാ തളിർ — മുളെച്ചതെന്തു ദിഷ്ടം!
ലോകത്തിന്നിതുയിർ.

൨. മരങ്ങൾ തീരേ താഴം,— വങ്കാടേ, നീയും വീഴ്!
ജീവങ്ങൾ ഒക്ക വാഴം-ഈ പുത്തൻ ചുള്ളിക്കീഴ്;
ഇളക്കുന്നു തിരൾ;— കിഴിഞ്ഞു വേരും ആഴം;
സദാ വളൎന്നരുൾ.

൩. നിന്നെ ഹെരോദാ നുള്ളി—തുടങ്ങി വെറുതേ;
കൈസർ മഴവും ചുള്ളി—അറുപ്പതില്ലയേ.
മുറിച്ചാൽ വിത്തുപോൽ— വിതറുന്നോരോ തുള്ളി
വാടാതെ നില്ക്കും കോൽ.

൪. ഫലങ്ങൾ നല്ലോരന്നം— ഇലകൾ ഔഷധം.
നിഴലിങ്കീഴാച്ഛന്നം— ആശ്വാസവും പാരിടം.
നമുക്കും, വേണ്ടുകിൽ,— എല്ലാപൊരുൾസമ്പന്നം
ഈ ജീവവൃക്ഷത്തിൽ.

*H. G.*

---

൨൦.

Wie soll ich dich umfangen. 142.

൧. നിന്നെ ഞാനെതിരേറ്റു,-കൈക്കൊൾ്വതെങ്ങനേ?
മനുഷ്യരുള്ള ചേററു—പുരെക്ക വന്നോനേ!
നിണക്ക കുരുത്തോല – പുഷ്പങ്ങൾ വസ്ത്രവും
ചീയോൻ വിതറുമ്പോല,-ഞാൻ ചെയ്വാന്തുനിയും

൨. എൻ ഉള്ളിൻ അലങ്കാരം,—ലോകത്തിനാഗ്രഹം
ആയോനേ! നിൻ സല്ക്കാരം-നീ പഠിപ്പിക്കണം
നിണക്കെന്നിൽ തഴെക്ക—സുഗന്ധമാം സ്തുതി;
നിൻ സേവെക്കായുളെക്ക—അടിയന്റെ ചെവി.

൩. എനിക്ക നീ ആശ്വാസം-വളൎത്തതെന്തെല്ലാം!
എന്നിൽ മറഞ്ഞുല്ലാസം; — ശത്രുക്കളായി നാം.
കാണാഞ്ഞു സമാധാനം, — നശിച്ചിതാശയും.
നീയോ തികഞ്ഞ ദാനം — ആൎയ്യന്നീ പാപിക്കും.

൪. ഞാൻ ചാവിലകപ്പെട്ടു — നിൻ ജീവൻ തന്നു നീ;
പിശാചിൻ ഘോര കെട്ടു — കിഴിഞ്ഞഴിച്ചു നീ;
നിന്നാലേ തീൎന്നു ദാസ്യം — ഉദിച്ചു സ്വാതന്ത്ര്യം;
കഴിഞ്ഞിതെന്റെ ഹാസ്യം-ആയുള്ള ദാരിദ്ര്യം.

൫. എന്നോളം, സൎവ്വനാഥ,-എന്തിങ്ങിറങ്ങുവാൻ?
എന്റെ എണ്ണരുതാത — അരിഷ്ടം മൂലം താൻ;
നിൻ ചൊല്ലിമുടിയാത്ത — കൃപയും കാരണം.
മേലിൽ വേൎപിരിയാത്ത — ഇണങ്ങിതിൻ ഫലം.

൬. ഞരങ്ങുന്നു നിൻ കാന്ത,-നീ വേഗം വരുമോ?
ശത്രുക്കളുടെ ഭ്രാന്ത — വിരോധം തീൎക്കുമോ?
ഹാ വരികെൻ ആദിത്യ;-സഭെക്കുണ്ടാം അഴൽ
ഒഴിച്ചുയൎക്ക നിത്യ — സന്തോഷത്തിൻ പകൽ!

*H. G.*

---

൨൧.

**Vom Himmel hoch. (L. M.) 37.**

൧. വാ, സൎവ്വലോകരക്ഷിതാ!
കന്യാസുതനായോനേ, വാ!
തികെക്കു സൎപ്പത്തോടു പോർ;
എല്ലാരും നിന്നെ വാഴ്ത്തുവോർ.

൨. ജഡത്താൽ പുരുഷേച്ഛയാൽ
അല്ല, വിശുദ്ധാത്മാവിനാൽ

പിതാവിൻ വചനം ജഡം
ആയ്ഭവിച്ചത്യത്ഭുതം.

൬. പിതാവിൽനിന്ന് അവൻ വഴി,
പിതാവിലേക്കിനി ഗതി;
പാതാളത്തോളം താണവൻ
സൎവ്വത്തിന്മീതെ ഉന്നതൻ.

൭. യുഗാദികൾക്കധിപതേ!
നികൃഷ്ടജാതിക്കതിഥേ!
ഈ ബന്ധുക്കൂട്ടം മേല്ക്കുമേൽ
തുണെക്കുക, ഇമ്മാനുവേൽ!

൮. നിൻ തൊട്ടിയിൽ പുതു പകൽ
ഉദിച്ചു വ്യാപിച്ചീ ജഗൽ!
ആ പ്രഭയിൽ നടകൊൾവാൻ
വിശ്വാസത്താൽ ഉറെക്കും ഞാൻ.

൯. നിണക്കു, പ്രിയ രക്ഷക,
നിണക്കും, നിത്യ ജനക,
വിശുദ്ധാത്മാവിന്നും സദാ
പുകഴ് വരു! ഹല്ലെലൂയാ

*H. G.*

## 3. യേശുജനനാദി.
## CHRIST'S BIRTH ETC.

൨൨.

Ich kenne Ihn. 3.

പ്രിയ സഭേ!—ഇന്നു തന്നേ
യേശു ജനിക്കയാൽ—നീങ്ങും വൻ പാപമാൽ.

൨. ദൂതസ്വരം — കേട്ട ജനം
വന്ദിച്ചു മോദത്താൽ — രക്ഷ അടുക്കയാൽ.

൩. എൻ ഉള്ളമേ! — നന്ദി കൊള്ളേ! —
വാഴ്ത്തുക! നിണക്കായി — ജീവൻ ഇങ്ങുളവായി.

൪. ദുഃഖാദിയിൽ, — ഗോശാലയിൽ
ജനിച്ചു യേശുവെ — ആധാരമാക്കുകേ.

*Fr.*

---

## ൨൩.

**Vom Himmel hoch. (L. M.) 37.**

൧. അഹോ! എല്ലാ ജനങ്ങൾക്കും
ഉണ്ടാകും സുഖഭാഗ്യവും
ഉണൎത്തിച്ചാനന്ദിച്ചുടൻ
സ്വൎഗ്ഗീയ സുവിശേഷകൻ!

൨. മശീഹ ദാവിദൂരിൽ ഇന്ന്
ഉദിച്ചതാൽ സന്തോഷിപ്പിൻ;
ഭൂചക്രത്തെല്ലാജാതിക്കാർ
ഈ ശിശുവിനെ നോക്കുവാർ.

൩. ക്ഷണത്തിൽ തേടി നോക്കുക
ഭൂലോകത്തിലിറങ്ങിയ
ആ ദൈവലോകസൂനുവെ,
ഈ ജീൎണ്ണവസ്ത്രധാരിയെ!

൪. അയ്യോ, നൽവസ്ത്രരാജസം
ഈ ലോകൎക്കുണ്ണിന്നാവശ്യം;
അതു കൂടാതെ മന്നിൽ ആർ
ഈ രക്ഷിതാവെ കൈക്കൊൾവാർ?

*H. G.*

---

## ൨൪.

**Shirland. (S. M.) 7.**

ഈ നാളിൻ വാൎത്തയെ — ഗ്രഹിച്ചു വാഴ്ത്തുവിൻ!
ഇമ്മാനുവേൽ ജനിച്ചതെ — പുകഴ്ത്തി പാടുവിൻ.

അപൂൎവ്വ ജന്മത്താൽ — ആകാശഭൂമികൾ [രൾ!
സന്തോഷിക്കും വിശേഷത്താൽ-സ്തുതിക്ക, എന്നു

പിതാവിൻ ക്രോധത്തിൽ — ഉൾപ്പെട്ട വങ്കുലം
ഈ ചേൎന്നുവന്ന കുട്ടിയിൽ — സമസ്തം രക്ഷിതം.

ചാകാത്തൊരു ജനി — നമുക്കു കിട്ടുവാൻ, [ൻ.
അത്യന്തം നൊന്തുടൻ മൃതിപ്പെടാൻ, ജനിച്ചതാ

വന്നീ സഭയിലും — ജനിച്ചു പാൎക്ക നീ!
പുടമിടുകെല്ലാരെയും-സത്യാത്മൻ, നിന്റെ തീ.

*H. G.*

---

## ൨൫.

**Wer nur den lieben Gott lässt walten. 100.**

൧. എനിക്കീ രാത്രിയിൽ മാദേവ
വാത്സല്യം വന്നുദിച്ചതേ;
ഈ കാറിൽ സൎവ്വദൂതസേവ
അനുഭവിച്ചോൻ പുകഴ്ത്തേ;
സഹസ്ര സൂൎയ്യന്മാരെക്കാൾ
വിളങ്ങി മിന്നുന്നുണ്ടീ നാൾ.

൨. എൻ ഉള്ളത്തിന്നും ഒരു പാശം
ഈ നൽവെളിച്ചം ആകണം;

ചെറു ഗ്രഹങ്ങളേ പ്രകാശം
ഉലകിൽ എങ്ങും വ്യാപിതം;
പാതാളശക്തി പാപരാ
ഇനി നിലെപ്പാൻ വഹിയാ.

൩. തികഞ്ഞ മോക്ഷത്തിൻ പ്രകാശം
തോന്നാവു ഈ വെളിച്ചത്തിൽ.
ചന്ദ്രാദിത്യർ, നക്ഷത്രാകാശം,
എല്ലാം ക്ഷയിക്കും വേഗത്തിൽ;
അന്നേരം തൊട്ടഹരരഹർ
വിളങ്ങി നില്ക്കും ഈ ചുടർ.

൪. അതിന്നിടെക്കു വേണ്ടും ദീപം
ആസ്സദിശ്വാസത്തെ അരുൾ;
തീ മൂട്ടി നില്ക്കുകേ സമീപം;
അകററുകുള്ളത്തിന്നിരുൾ !
നിൻ തേജസ്സന്നു പാററുവാൻ
പ്രകാശമാക്കുകിന്നു ഞാൻ.

1.V. *Fr.*

---

## ൨൩.

Vom Himmel hoch. (L. M.) 37.

൧. കേട്ടാലും ഇടിശബ്ദം പോൽ
ഇരിട്ടിൽ കൂടി ദൈവച്ചൊൽ:
മനുഷ്യവംശമേ! ഇതാ,
വന്നെത്തി ലോകരക്ഷിതാ!

൨. പ്രപഞ്ചചിന്ത നീക്കുക,
കൺ ചെവിയും തുറക്കുക!

ഉദിച്ച പുതു വാനമീൻ;
എല്ലാരും നോക്കുവാൻ വരീൻ!

൩. ഇതാലേ പാപനാശവും
പിതാവിൻ കൃപയും വരും.
അഹോ! മനുഷ്യരക്ഷയിൻ
സമ്പൂൎത്തി താണു വന്ദിപ്പിൻ!

൪. പിന്നേ വിധി നടത്തുവാൻ
മിന്നി വരും ആ നീതിമാൻ;
അന്നാൾ, ഉടപ്പിറന്നവർ
ജീവന്നകം കടപ്പവർ.

*H. G.*

---

## ൨൭.

In dulci jubilo. 133.

൧. ക്രിസ്തന്റെ തോഴരേ, — സ്തുതിപ്പിൻ ഒക്കവേ!
വേണ്ടത് ഇന്നു ഗാനം; — സന്തുഷ്ട കൂട്ടരായി
കൊട്ടപ്പിൻ ബഹുമാനം,- മനസ്സു കൈകൾ വായി:
യേശു വന്നിതാ — ചൊൽ ഹല്ലെലൂയാ!

൨. എല്ലാൎക്കും ത്രാണനം — തികെച്ചീ ജനനം.
അരചൻ കിഴിഞ്ഞു; — അനുഗ്രഹപിതാ
അരിഷ്ടരിൽ കനിഞ്ഞു, — മകനെ തന്നിതാ;
വന്നു നീതിമാൻ — ആയ ദൈവം താൻ.

൩. എൻ ഹൃദയത്തിലും — ഇവൻ പ്രവേശിക്കും;
തൻ കൃപാപ്രവൃത്തി — നടത്തും മെല്ലവേ;
എല്ലാററിന്നും നിവൃത്തി — വരുത്തും എന്നുമേ.
വാ, ഇമ്മാനുവേൽ, — വാഴ്കെന്റെ മേൽ.

൫. വെളിച്ചമാം സഖേ, — നീ എന്നെ വിടല്ലേ!
താ നിൻ ആശീൎവ്വാദം — കനിവും സത്യവും,
പിൻ അകലും വിഷാദം,-സന്തോഷം അണയും.
എൻ ഇമ്മാനുവേൽ, — നല്ല നിന്റെ ചേൽ!

൬. ഹേ, ഭൂമികടലും — നക്ഷത്രസൈന്യവും,
കേൾപ്പിൻ എന്റെ നേൎച്ച:-എന്തെല്ലാം നേരിട്ടാൽ
എൻ യേശുവോടേ ചേൎച്ച-ക്ഷയിക്കയില്ലെന്നാൽ,
ശക്തനത്രേ ഞാൻ; — എൻ സഹായി താൻ.

*H. G.*

---

## ൨൭.

Meinen Jesum lass ich nicht. 79.

൧. ബെത്ലെഹേമിൽ ജനിച്ച
യേശു ശിശു, എന്നെ കേൾ്ക്ക!
പരിശുദ്ധ പൂരുഷ,
ഈ അശുദ്ധനെ നീ വേൾ്ക്ക!
രക്തം തന്നു കെട്ടുവാൻ
നീ പിറന്നതെൻ പുരാൻ.

൨. ബാലന്മാൎക്കൊരമ്മ നീ,
പെണ്ണുങ്ങൾ്ക്കും നല്ല താതൻ,
പുരുഷന്നു തോഴൻ നീ,
സൃഷ്ടിക്കൊക്ക ആദ്യജാതൻ,
ജീവജ്യോതി പൂഴിയിൽ,
മൎത്യപുത്രൻ സ്വൎഗ്ഗത്തിൽ.

൩. എന്റെ മാനസത്തിലും
ഇപ്പോൾ നീ ജനിച്ചു പാൎക്ക!

നിന്റെ ജ്ഞാനസ്നേഹവും
മുററും എൻ അകത്തു വാഴ്ക;
നിന്റെ രൂപസാദൃശ്യം
കൂടെ എങ്ങൾ കാണേണം.

*H. G.*

---

## ൨൯.

Lobe den Herren den mächtigen. 57.

൧. യേശു ജനിച്ചതു കാരണം അച്ഛന്നു സ്തോത്രം!
പാടുകവന്നു, വിലെക്കു സമ്പാദിത ഗോത്രം!
ഇന്നു തന്നേ — നമ്മുടെ രക്ഷകനെ
ഭൂതലത്തിങ്കൽ അയച്ചു.

൨. മൃത്യുനിഴൽ ഭുവി എങ്ങും അമൎന്നു ഭരിച്ചു,
ആടു കണക്കേ മനുഷ്യരും തെററിത്തിരിച്ചു;
വന്നിതതാ — യേശു; ഭയങ്കരരാ
നീങ്ങി; വെളിച്ചമുദിച്ചു.

൩. കീഴിലും മേലിലും പാടുവിൻ നമ്മുടെ ദേവം,
യേശുവിലുള്ള മഹത്വവും ജീവനും ഏവം!
ക്രൂശു വരേ — താണുടൻ, പാപികളെ
സ്വൎഗ്ഗത്തിൽ ഏററിത്തുടങ്ങി.

൪. സിദ്ധരോടവിടേ കൂടി ഉയൎന്നു നാം വാണും
വാഴ്ത്തിയും നിത്യം ആ മാനുഷപുത്രനെ കാണും.
അവനുടൽ — ആയവർ ഇന്നു മുതൽ
പാടുക ദൈവമഹത്വം.

*Fr. & H. G.*

---

൩൦.

Aus meines Herzens Grunde. 138. /39.

൧. വന്നോ സൽ പരദേശി!
ദരിദ്രർ പാടുവിൻ!
പ്രപഞ്ചം എന്ന വേശി
പിശാചും ദുഃഖിപ്പിൻ!
സന്തോഷം സ്വൎഗ്ഗത്തിൽ:
ശമിച്ചു ദൈവക്രോധം.
തീൎത്താലും പാപയോദ്ധം,
പ്രഭോ, ഭൂലോകത്തിൽ!

൨. വെളിച്ചമിന്നുദിച്ചു;
കഴിഞ്ഞു നീണ്ട രാ;
സ്വജാതിയെ ദൎശിച്ചു
വാഗ്ദത്തരക്ഷിതാ;
വൻപേടി നീങ്ങലായി;
വിശ്വാസം മണ്ണിൽനിന്നു
പിതാവിൻ സ്വൎഗ്ഗത്തിന്നു
കടപ്പാൻ വഴിയായി.

൩. ഞാൻ പാഞ്ഞിടയരോടും
ആ തൊട്ടി നോക്കുന്നേൻ;
സൽകന്യകാ തലോടും
ഉടൽ തടവുന്നേൻ;
എൻ മാംസം എല്ലാം നീ;
നിൻരാജ്യനാൾ വന്നാലും!
നിൻ ഇഷ്ടം നടന്നാലും!
ജ്വലിക്ക നിന്റെ തീ! H. G.

## ൩൧.

**In dulci jubilo. 133.**

സന്തോഷിച്ചീടുവിൻ! എല്ലാരും പാടുവിൻ!
നിങ്ങൾ ബുദ്ധിമുട്ടി — വലഞ്ഞ കാലത്തിൽ
പിതാവുതന്ന കുട്ടി — വിനീതകന്യയിൽ
മാംസമായിതാ — അല്ലയോമെഗാ!
വിശുദ്ധ! നിൻ ഗ്രഹം — പാശുക്കൾ ആലയം;
നീ കതിൎത്ത ഞായർ — കളങ്കമില്ലഹോ;
ഈ ഞങ്ങൾ മൃഗപ്രായർ, - എന്നാലും നിൽ, പ്ര
നിന്നെ പാൎത്തല്ലാം — ദൈവഭാവമാം. [ഭോ!
ഇക്കൂട്ടർ പോററി ആർ? — വിടാതേ നീയേ പാർ!
ഇത്ര നല്ല മിത്രം — മററെങ്ങു പ്രാപിക്കും?
നീ ദുൎഗ്ഗണം പവിത്രം — ആക്കേണം ഒക്കയും;
സ്വൎഗ്ഗം എത്തുവാൻ — മാൎഗ്ഗമാക താൻ.

*H. G.*

---

## ൩൨.

**Der Tag der ist so freudenreich. 192.**

൧. ഹല്ലെലൂയാ! ഈ ദിവസം
നമുക്ക രക്ഷ വന്നു!
സല്കന്യയിൽ മഹാത്ഭുതം
സൎവ്വാധിപൻ പിറന്നു!
ആരും നല്ലോരില്ലായ്കയാൽ
ഈ പുത്രൻ ജനിച്ചില്ലാഞ്ഞാൽ
നശിച്ചീ ലോകവംശം.
ഹാ, പ്രിയമുള്ള യേശുവേ!
ഉടപ്പിറന്ന ജ്യേഷ്ഠനേ!
സൎവ്വസ്തുതി നിൻ അംശം!

*H. G.*

## ൩൩.

Gelobet seist du, Jesu Christ. 54.

൧. ഹാ! യേശു ക്രിസ്തു കന്യയിൽ
മൎത്യനായ്പിറക്കയിൽ
സ്തുതിച്ചല്ലോ സുരഗണം;
ഈ ഞങ്ങളും സ്തുതിക്കേണം — ഹല്ലെലൂയാ!

൨. അനാദിതാതന്റെ ശിശു
തൊട്ടിയിൽ കാണായിതു;
ഈ ഹീനമാംസരക്തത്തിൽ
പൊതിഞ്ഞതാ ചൊല്ലാപ്പൊരുൾ-ഹല്ലെലൂയാ!

൩. സ്വൎഭൂമികൾ കൊള്ളാത്തവൻ
കന്നിമാൎവ്വിൽ പാൎത്തവൻ!
തനിച്ചു വിശ്വം താങ്ങുന്നോൻ
ഒരുണ്ണിയായ്ചുരുങ്ങിയോൻ — ഹല്ലെലൂയാ!

൪. സദാപ്രകാശം ഈ വഴി
തുണെച്ചുതേ ഭുവി;
ജ്വലിച്ചുയൎന്നിരിട്ടിലും
വെളിച്ചമക്കളെ പെറും — ഹല്ലെലൂയാ!

൫. അതിഥിയായീ ലോകത്തിൽ
വാനവൻ കിഴിഞ്ഞതിൽ
വിചാരം എന്തവെന്നു? നാം
വിരുന്നു കൂടി ചെല്ലുയാം — ഹല്ലെലൂയാ!

൬. നമുക്ക ദൂതസാദൃശ്യം
സ്വൎഗ്ഗത്തിൽ മഹാധനം
ഇത്യാദി എല്ലാം കിട്ടുവാൻ
ദരിദ്രനായിറങ്ങി താൻ — ഹല്ലെലൂയാ!

൭. ഈ വാത്സല്യാത്ഭുതം എല്ലാം
ഈ നമുക്ക വേണ്ടിയാം;
ഇനി അവന്റെ ഭക്തന്മാർ
മിനക്കെടാതെ വന്ദിപ്പോർ — ഹല്ലെല്ലൂയാ!

*H. G.*

---

## ൩൭.

**Valet will ich. 142.**

൧. രാജാധിരാജാവിന്നു
തിരുമുൽക്കാഴ്ചയായി
കിഴക്കിരിട്ടിൽനിന്നു
ദൈവോപദിഷ്ടരായി
യഹൂദദേശം പൂക്കി
ത്രിശാസ്ത്രിശ്രേഷ്ഠന്മാർ,
പൊൻ മീർ സാമ്പ്രാണി നല്കി
ശിശുവെ വന്ദിച്ചാർ.

൨. തൃക്കാല്ക്കലിംട്ട ത്രിയും
ഇപ്പോഴും വെച്ചേക്കാം,
എന്നാലേ ഞാനും നീയും
പ്രസാദം വരുത്താം.
ബൈത്ത്ലേമിലുള്ള സത്രം
പോയെത്തി ചേരുവാൻ
ഉദിച്ച സന്നക്ഷത്രം;
കണ്ടോളാം ആൎക്കുവാൻ.

൩. ആ മീരിൻ കൈപ്പാൽ എന്തു?
വെച്ചാലോ സ്വാദുതേൻ?

വേണ്ടാ, സമ്മാനഹേതു
ഞാൻ കാട്ടി തരുവേൻ:
ചെയ്തെണ്ണിച്ചൊന്ന പാപം
നീ ഓൎത്താൽ കണ്ണുനീർ
കൈപ്പാകും അനുതാപം
തന്നേക്കും; അതു മീർ.
൫. പൊൻ എന്ന രാഴിപാട്ടിൽ
എന്തൎത്ഥമുണ്ടെന്നാൽ:
പാഴായ ഉള്ളകാട്ടിൽ
അകപ്പെട്ടായ്കയാൽ,
നീ ശുദ്ധമുള്ള സ്വൎണ്ണം,
മേലേറി വാങ്ങിവാ.
നവാത്മാ, രാശ്യകൎണ്ണം,
സ്വൎഗ്ഗീയഭാവം താ!
൬. ഒട്ടകത്തിൽ സാമ്പ്രാണി
ഞാൻ എങ്ങനേ വെക്കാം?
കേട്ടാലും, സൎവ്വപ്രാണി
സ്രഷ്ടാവിൻ സ്തുതിക്കാം.
നിത്യം വാനോർ സ്വരൂപം
ചെയ്യും പ്രകാരത്തിൽ,
അപേക്ഷാസ്തുതിധൂപം
കത്തിക്ക നിൻ തൊഴിൽ.

*H. G.*

---

## ൩൭.

**Immer muss ich. 29.**

൧. അവനുള്ളതെത്ര പ്രേമം,
ഒട്ടും ഇല്ല പ്രാഭവം,

എന്നു വായിച്ചാലേ ക്ഷേമം
എന്റെ ഉള്ളിൽ പൂരിതം.

൨. ശിശുക്കൂട്ടം താൻ വിളിച്ചു
കൈയിൽ ചേൎത്തു തഴുകി,
ചൊല്ലു കൊണ്ടനുഗ്രഹിച്ചു
ലാളിച്ചെന്നും കരുതി.

൩. ദീനക്കാൎക്കു താൻ സഹായി;
നോവു കണ്ടാൽ അലിയും;
ഭിക്ഷക്കാരിൽ എത്ര സ്ഥായി,
ഭീരുവെ കടാക്ഷിക്കും.

൪. ആൎക്കു തോന്നീതനുതാപം
അവനോടിണങ്ങുമേ;
താൻ വെറുത്തതെല്ലാ പാപം,
വെറുക്കാതു പാപിയെ.

൫. കാല്ക്കൽ വീണു കണ്ണീർ വാൎത്തു
സ്വസ്ഥയായതോരോ സ്ത്രീ;
താഴ്മയുള്ളോരോടേ പാൎത്തു,
ഗൎവ്വിയോടകന്നു നീ.

൬. ഇപ്രകാരം ഓതുന്തോറും
തൃപ്തി കാണാതോതുന്നേൻ;
നിൻ ചരിത്രം പാലും ചോറും,
ഏതു ചൊല്ലും ഓലും തേൻ.

൭. നീ എനിക്കും ആ വിശ്വസ്തൻ
ആയുള്ളാട്ടിൻ ഇടയൻ,
നിന്നെ ആശ്രയിച്ചു സ്വസ്ഥൻ
ആയ്ച്ചമഞ്ഞതീ ശഠൻ.

൪. നിന്റെ മുമ്പിൽ മുട്ടുകുത്തി
കണ്ണീരോടിരക്കയിൽ,
നീ സിംഹാസനത്തിരുത്തി
വാഴിച്ചു നിൻ പുത്രരിൽ.
൫. എന്നും നിന്നെ മറക്കാത്ത
സ്നേഹശക്തി നല്കുകേ;
നിന്റെ ചാരിൽ, പ്രിയ നാഥ,
ഞാൻ മരിക്കാകേണമേ!

*H. G.*

---

## ൩൬.

Herzlich lieb. 209.

൧. നീ അത്ഭുതങ്ങൾ പലതും
കാണിച്ചു, പല ദുഃഖവും
അകററി കനിവാലേ;
അസംഖ്യദീനരിൽ തൃക്കൈ
നീ നീട്ടി, സ്വസ്ഥമായ മൈ
കൊടുത്തൊരാജ്ഞയാലേ.
നീ ഭൂതഗ്രസ്തന്നു ക്ഷണാൽ
സ്വൈരം വരുത്തും; നിന്റെ കാൽ
വെള്ളത്തിന്മേൽ നടന്നുടൻ
തിര അടങ്ങും മുഴുവൻ,
കാറേറാളവും — മീൻ കൂട്ടവും വശംവരും,
നീ ചൊല്കിൽ ഏതും അമരും.
൨. നീ കൺ തുറന്ന അന്ധരും
കേൾപ്പിച്ചോരോ ചെവിടരും
പാടുന്നു സ്തോത്രഗാനം.
ശവങ്ങൾ കേൾക്കും നിന്മൊഴി-

ചാവിൻെറ വാഴ്ച ഇല്ലിനി;
ഉയിൎപ്പു നിൻെറ ദാനം.
പൈദാഹം വൎദ്ധിച്ചളവിൽ
സഹസ്രങ്ങൾക്ക മരുവിൽ
നീ അപ്പം നല്കി ദയയാൽ,
എല്ലാരും തൃപ്തരായി ക്ഷണാൽ.
ദരിദ്രരും — അനാഥരും നികൃഷ്ടരും
നിൻ സൎവ്വപ്രീതി അറിയും.

൩. ഈ ഭൂമിയിൽ അതിഥിയായി
വന്നാറെ നീ വിനീതനായി
നിൻ മഹിമയെ താഴ്ത്തി.
യൊൎദ്ദാങ്കരേ ഇറങ്ങുന്നാൾ
നിന്നെ പിതാ മറ്റോരെക്കാൾ
സ്വപുത്രൻ എന്നു വാഴ്ത്തി;
ആ സ്നാനത്തോടേ നിൻെറ മേൽ
ആത്മാ കിഴിഞ്ഞിമ്മാനുവേൽ;
നീ ദൈവത്തിൻ മശീഹ താൻ
എന്നുള്ള സാക്ഷ്യം ഒപ്പിച്ചാൻ.
സൎവ്വജ്ഞനേ! — വിശുദ്ധനേ! ദയാലുവേ!
ജഡത്തിൽ വന്ന ദൈവമേ!

൪. സ്വൎഗ്ഗത്തുനിന്നു നീ പുനർ
വരുന്നതെ നിൻ പകയർ
ദൎശിക്കും പേടിയോടേ.
പ്രപഞ്ചം അന്നഴിഞ്ഞു പോം;
ഞാനോ നിൻമുമ്പിലും തുലോം
സന്തോഷിക്കും അൻപോടേ.

വിളങ്ങും നിന്റെ ശക്തികൾ;
സഭെക്കു തോരാം അശ്രുക്കൾ;
കൃപാസനം ഇവൎക്കു നീ,
മറ്റേവൎക്കോ: ജ്വലിക്കും തീ.
എൻ രാജാവേ!— കൃപാനിധേ! വിശ്വസ്തരെ
എന്നും കടാക്ഷിക്കേണമേ!

*Ir.*

---

## ൩൯.

Wie lieblich klingts. 74. 73.

൧. ചെവിക്കു മധുനാദം:
„മൎത്യരിൽ ദൈവം ജാതം,
എനിക്കും രക്ഷിതാ."
ദുഃഖിച്ചവൎക്കാശ്വാസം
അലഞ്ഞവൎക്കുല്ലാസം
കൊടുക്കും യേശുപേർ സദാ!

൨. നിൻ ശക്തി അതിപാരം,
വാക്കോ വിശിഷ്ട സാരം,
കൎമ്മങ്ങൾ വിസ്മയം.
പിന്നേ നിൻ നോവും ചാവും
സിദ്ധിച്ചതേതു നാവും
വൎണ്ണിപ്പാൻ പോരാ നിശ്ചയം.

൩. നീ ശിശുവായ്ജനിച്ചു,
മാവീരനായ്ജയിച്ചു
പാതാളമൃത്യുവെ!
മറുപ്പോർ നിൻ കാല്കീഴും;

ഇണങ്ങൾ പൊങ്കിരീടം
ധരിച്ചു വാഴും എന്നുമേ.

൪. രാജാധിരാജസ്ഥാനം
ലഭിച്ചവന്റെ മാനം
ചൊല്ലുററ കാൎയ്യമാം.
ദൈവത്വം മാനുഷത്വം
ഒപ്പിച്ചവൻ മഹത്വം
മുഖങ്ങൾ മൂടി തൊഴ്ക നാം.

*Fr.*

---

## ൩൨.

Horch, wie die Schaar. 32. (L. M.)

൧. കേൾ സ്വൎഗ്ഗദൂതർ ഗീതങ്ങൾ!
കേൾ വാനത്തിൻ നിനാദങ്ങൾ!
മനുഷ്യരക്ഷാകാരകം
വെളിച്ചമേ പ്രകാശിതം!

൨. മഹോന്നതേ മഹത്വവും
ഭൂലോകേ സമാധാനവും
മനുഷ്യരിൽ സമ്പ്രീതികൾ
ഇതോടേ വന്ന കാഴ്ചകൾ.

൩. ആ ദൂതന്മാർ മറഞ്ഞെല്ലാം
ഉടൻ പുരത്തിൽ ഓടി നാം,
തിരഞ്ഞു നല്ല ശിശുവെ
കുമ്പിട്ടു വന്ദിച്ചീടുക.

*Fr.*

---

## ൩൯.

Gott wird ein Mensch. 205.

൧. സന്തോഷിപ്പിൻ നിൎഭാഗ്യജാതി
വിഭു മനുഷ്യനായതാൽ;
ആകാശത്തിൽ ഇതാ, ചങ്ങാതി
സമൂഹം പാടി മോദത്താൽ;
ഇമ്മാനുവേൽ ഇറങ്ങി വന്നു,
ചതഞ്ഞവൎക്കാശ്വാസം തന്നു,
ആബാലവൃദ്ധരും
ഒഴിക്കും തൻ പൊരുൾ;
ആദാമ്യൎക്കില്ല ദൈവകോപം.
തല നിവിൎന്നിനി, ആടോപം
മുളെച്ചാനന്ദിക്കാം, — ഉൽകൃഷ്ടജാതി നാം.

൨. ഇമ്മാനുവേൽ പിറപ്പീ ഭ്രഷ്ടം
ആയ്പോയ വംശം വീണ്ടുതേ;
ഈ എന്നെയും നീ ഏറ്റ കഷ്ടം
മുഴുവിശ്വാസിയാക്കുകേ!
എന്നാൽ ഈ നാവു നിന്റെ ദാനം,
വലിപ്പം രക്ഷ ബഹുമാനം,
പിശാചിൻ ദാസരും
ഉണൎവ്വാൻ, വൎണ്ണിക്കും.
അരുതവൻ ബലത്തിൽ ഭീതി;
എൻ യേശുവിന്റെ പൂൎണ്ണനീതി
എന്മൂടി, എൻ മതിൽ — ഇഹപരങ്ങളിൽ.

*H. G.*

൪൦. (൧൮).

Allein Gott in der Höh. 122.

൧. യോൎദ്ദാനിൽ മുങ്ങി വന്നിതാ
പാപിഷ്ഠർ ഓരോ വൎഗ്ഗം;
മദ്ധ്യെ നില്ക്കുന്ന രക്ഷിതാ—
ഹാ, എന്തിന്നീ സംസൎഗ്ഗം?
അവരിൽ എത്ര മലമോ—
അയോഗ്യമോഹ പാപമോ,
ഇവന്നത്രയും പുണ്യം.

൨. ഇവങ്കൽ എന്തഴുക്കെല്ലാം
കഴുകും ജലസ്നാനം?
അഴുക്ക ലോകപാപമാം,
അതിന്നായി ദിവ്യജ്ഞാനം
ജനിച്ചിട്ടാണ്ടു മുപ്പതു
വളൎന്ന ശേഷം ഏററതു
രാജാചാൎയ്യാഭിഷേകം.

൩. പ്രവൃത്തിസ്ഥാനമേതിലും
വിശിഷ്ടം ക്രിസ്തുവൃത്തി.
എക്കല്പനെക്കും ആശെക്കും
ഇച്ശേരിനാൽ നിവൃത്തി.
തികഞ്ഞു ചേലാസ്നാനവും
പ്രവൃത്തിയും നിവൃത്തിയും
നിന്നാൽ എല്ലാൎക്കും ക്രിസ്തു!

൧൧൧.

Lord I hear of showers of blessings. 121.

൧. ലോകരാവകന്ന നല്ല
ധന്യമായ രാത്രിയേ!
നിന്റെ മേന്മ ചൊല്ല വല്ല
ശോഭയാന്ന രാത്രിയേ!
രാത്രിയേ — രാത്രിയേ
ഹംഷപൂര രാത്രിയേ!

൨. വൻ തമസ്സിലിങ്ങരണ്ടു
മൃത്യുവിൻ നിഴല്ക്കകം
കെട്ടു പെട്ട ജാതി കണ്ടു
ജ്യോതിയെ വിമോചകം,
ജ്യോതിയെ — ജ്യോതിയെ
ജ്യോതിയെ വിമോചകം.

൩. ദേവദേവനിങ്ങയച്ച
സൂനവിൽ നിറന്നിതാ
മാനുഷൎക്കുദിച്ചു രക്ഷ
നല്കുവാൻ മഹാകൃപാ.
വൻകൃപാ — വൻകൃപാ
വന്നുദിച്ചു വൻകൃപാ.

൪. ശോകപൂൎണ്ണ ലോകമിന്നു
മോദപൂൎണ്ണ ലോകമായി.
ഭൂമിയെ നിവിൻ നിന്നു
പാടുക പ്രമോദമായി!
മോദമായി — മോദമായി
പാടുക പ്രമോദമായി!

*J. Ch.*

## 4. യേശുകഷ്ടമരണങ്ങൾ.

## CHRIST'S SUFFERINGS AND DEATH.

### ൪൨. (൪൦).

Christus der ist. 9.

൧. പണ്ടുലകത്തിറങ്ങി — അതാ യഹോവവായി,
ദൈവികരൂപഭംഗി — ഇട്ടേച്ചു, മാംസമായി!

൨. അനിഷ്ടം തൻ ആകാരം;-തൻ വാക്യം ആശ്ചൎയ്യം;
മനുഷ്യരാൽ ധിക്കാരം — ചിരിപ്പും തൻ ഫലം.

൩. അവൻ വഹിച്ചുഖേദം—സ്വരൂപിച്ചതു നാം;
അവന്റെ പ്രാണച്ഛേദം — നമുക്കു സൌഖ്യമാം.

൪. നാം തെറ്റിപ്പോകും ആടു-പോലുള്ളസ്വേച്ഛക്കാ
മിണ്ടാത്ത ബലിയാടു-ഇവനല്ലാതേ ആർ? [ർ;

൫. ആത്മാവെ കുറ്റക്കാഴ്ച — ആക്കീട്ടുയിൎത്തെഴും,
യഹോവാരാജ്യവാഴ്ച — ഈ കൈയിൽ സാധിക്കും.

൬. സ്വരക്തത്തിൻ പകൎച്ച — ക്ഷമാ നിമിത്തവും,
യഥേഷ്ടം തൻ കവൎച്ച — സമസ്തമായ്വരും.

*H. G.*

---

### ൪൩. (൪൧).

Ein Lämmlein geht. 195.

൧. ലോകത്തിൻ പാപങ്ങൾ എല്ലാം
വഹിച്ചോരു കുഞ്ഞാടു
നടക്കുന്നുണ്ടവന്നു നാം
വരുത്തി എത്ര പാടു!

ചുമന്നു, ദുഃഖിച്ചുഴറി
നടന്നു തന്നെത്താൻ ബലി
കഴിപ്പാൻ പാത്രമാകും;
വിരോധം, നിന്ദ, സാഹസം,
വെറുപ്പു, തുപ്പു, താഡനം
സഹിച്ചടങ്ങി ചാകും.

൨. ഇതാർ എന്നാൽ — യഹോവ താൻ
ഈ സർവ്വഭ്രഷ്ടജാതി
തൻ പാപം തീർത്തരുളുവാൻ
വരിച്ച നൽചങ്ങാതി.
"എന്നിഷ്ട പുത്ര, കേട്ടുവോ:
"നീ ഭൂമിയിൽ ഇറങ്ങിപ്പോ;
"മനുഷ്യനായ്പിറക്ക;
"എന്നോടവൎക്കു മത്സരം;
"എൻ കോപശിക്ഷ കഠിനം;
"നീ സേവിച്ചുദ്ധരിക്ക!"

൩. "അതേ എനിക്കല്ലോ പിതാ
"കല്പിച്ചതത്രേ സാരം;
"ക്ഷണത്തിൽ എന്റെ മേലിതാ
"ചുമത്തേണം ഈ ഭാരം!"
ഹാ, സ്നേഹത്തിൻ അതിശയം,
പിതാവു പുത്രമരണം
സൌജന്യമായ്പുരത്തി!
ജനകൻ ചൊല്ലാൽ ക്രൂശുമേൽ
കരേറുവാൻ ഇമ്മാനുവേൽ
താന്തന്നെ കീഴ്പ്പെടുത്തി.

൬. കുഞ്ഞാടേ, കേൾ്ക്ക, തൃക്കഴൽ
വണങ്ങിച്ചെയ്തു നേൎച്ച:
ഈ എൻ മനസ്സു നിന്നുതൽ,
നമുക്കായ്പിരിച്ചേച്ചു;
അറുക്ക വേറെ ബന്ധനം,
നിൻ ഭാവം എന്നിൽ ആകേണം,
നിണക്കായി ഞാനും ചാക.
ക്രൂരകന്തം എന്റെ ഭൂഷണം;
അതിപ്പോൾ എന്റെ ആശ്രയം,
തുമുമ്പിൽ വസ്ത്രമാക.

*H. G.*

---

42

**൪൨. (൫൨).**

Der Pilger aus. 11.

൧. മാരാജ്യത്തിൻ വ്യവസ്ഥ
കേൾ്പ്പിച്ചു തീൎന്നടൻ
തൻ അന്ത്യയാത്രാവസ്ഥ
ഉരെച്ചു രക്ഷകൻ.

൨. "യരുശലേമിൽ ചാല
ചിരിപ്പു താഡനം
ചാവോളം കഷ്ടമാല
എല്ലാം സഹിക്കണം."

൩. "എന്നാൽ പുനരുത്ഥാനം
ഭവിക്കും മൂന്നാം നാൾ."
ഇവ്വണ്ണം അവസാനം
വൎണ്ണിച്ചു മുന്നെക്കാൾ.

൭. "ഇതൊന്നും നീ ചെയ്യൊല്ല,
പിതാകടാക്ഷത്താൽ,"
എന്നാദ്യശിഷ്യൻ ചൊല്ല
തുടങ്ങിപ്പോകയാൽ:
൮. "സാത്താനേ, നി ഇടച്ച
എനിക്കു, പിന്നിൽപോ!"
എന്നത്തരം അമൎച്ച
ആയേകി നീ വിഭോ!
൯. മനുഷ്യയുക്തി മാത്രം
കരുതും ലോകധീ;
ദൈവികകൎമ്മപാത്രം
ആക്കീടും എന്നെ നീ.
൧൦. ഞാൻ കേട്ടും പിന്തുടൎന്നും
കഷ്ടിച്ചും ചാം വരേ —
നീ ശാസിച്ചാൽ അമൎന്നും
പഠിക്കാകേണമേ.

*H. G.*

---

൭൭. (൭൩).

Freu dich sehr. 158.

൧. ഇത്ര സ്നേഹിച്ച നിണക്കു
നിത്യം ആക വന്ദനം;
വൈരിയോടു നീ കണക്കു
തീൎത്തു ചെയ്തു പകരം.
നിന്റെ ക്രൂശിൻ അരികിൽ
മുട്ടുകുത്തി പാൎക്കയിൽ,
വെണ്ടാ ഭൂമിയോടാകാശം —
ഒന്നേ ഉള്ളൂ സ്നേഹപാശം.

൨. രക്ഷിതാ, നിണക്കീ പീഡ
വന്നപ്പോൾ, ഞാൻ എവിടേ?
ലോകവിത്ര്യ പാപക്രീഡ
വമ്പിത്ര്യാദിയിൽ അത്രേ;
നിന്നെ കുത്തും പാപമുൾ
തോന്നിയില്ലീ നെഞ്ചിൻ ഉൾ;
ഇങ്ങനേ വിടാതെ പാപം
ചെയ്തത് ഇന്നും എന്റെ താപം.

൩. ദോഷം കണ്ടു നോമ്പും ധൎമ്മം
ജപവും തുടങ്ങും നാൾ,
നീ വിളിച്ചു: "വേണ്ടാ കൎമ്മം,
"ഞാൻ, ഈ യേശു, നിന്റെ ആൾ;
"സാക്ഷാൽ ഞാൻ പ്രമാണന്തൂൽ,
"പെസ്ഹക്കായ കടിഞ്ഞൂൽ,
"ഉൾതികഞ്ഞ ദൈവസ്നേഹം—
"ശാപഗ്രസ്തം എന്റെ ദേഹം."

൪. എന്നു കേട്ടു മാറി ദണ്ഡം;
അല്ലെനിക്കധീനൻ ഞാൻ;
ഇനിമേൽ ഞാൻ നിന്റെ ഖണ്ഡം
തലയായ തമ്പുരാൻ;
എന്നെ നോവു ചാവിലും
നിണക്കൊപ്പമാക്കിലും,
പുറമൂടി നിന്റെ നീതി
അകപ്പൂത്തി നിന്റെ പ്രീതി.

*H. G.*

## ൭൩. (൭൭).

Jesu Leiden. 140.

൧. യേശുപാടുമരണം
യേശുമുറി അഞ്ചും
നഷ്ടക്കുള്ളോരൌഷധം
ദുഷ്ടതെക്ക നഞ്ചും —
ചാവിന്നാകും ചാവിതേ
നാശത്തിന്റെ നാശം
മത്സരാന്ധകാരത്തെ
ഭത്സിക്കും പ്രകാശം.

൨. തോട്ടത്തിൽ നിൻ യാചനം
കാട്ടി യാചിപ്പിക്കും.
നിൻ വിയപ്പു രോദനം
എന്നെ യത്നിപ്പിക്കും.
ദൂതന്റെ ആശ്വാസനം,
യാതന അടക്കും
നേരത്തിങ്കൽ, നെഞ്ചകം
സ്വൈരത്തെ കൊടുക്കും.

൩. പാഴൻ നിന്നെ ചുംബിച്ചാൻ
"തോഴ" എന്നുരച്ചു;
തിന്മയേററിട്ടും ഭവാൻ
നന്മയേ പിണെച്ചു.
ഗർവ്വം ദ്രോഹം ഉമിനീർ
സർവ്വം നീ സഹിക്കും.
കേഫാവിന്റെ കണ്ണുനീർ
എപ്പോൾ ഇങ്ങൊലിക്കും?

൭. ആടി, തല്ലി, മുൾമുടി
ചൂടിനാർ നിൻ ചെന്നി;
നൊന്തു ക്രൂശെടുത്തു നീ;
ഞാൻ നിർബ്ബന്ധം എന്നി
നിന്റെ ക്രൂശു പേറുവാൻ
എന്റെ ശക്തിയാക.
പിൻ നിണക്കായെമ്പുരാൻ
ചെന്നിദേഹം ചാക. *H. G.*

---

൭൭. (൭൫).

**Herzliebster Jesu. 46.**

൧. ശുദ്ധാത്മയേശു എന്തഹോ നിൻ ദോഷം!
മേധാവികൾക്കും നിങ്കൽ എത്ര രോഷം!
പ്രധാനി കണ്ടു നിന്റെ അപരാധം—
എന്തോരഗാധം!
൨. അശുദ്ധർ ചുററി തല്ലുന്നു നിൻ ഗണ്ഡം,
വിശുദ്ധ ഊക്കും ഇഷ്ടമാം നിൻ ദണ്ഡം,
ശിശുക്കൾ ആർപ്പു "ഇവന്നു വേണ്ടു ശൂലം!"
എന്നെന്തുമൂലം?
൩. പെരുത്ത നിന്ദാകഷ്ടശൂലാരോഹം
വരുത്തി എന്റെ കാമക്രോധമോഹം.
ഒരുത്തൻ നല്ലൻ ഏററ പ്രായശ്ചിത്തം—
എന്റെ നിമിത്തം.
൪. കടങ്ങൾ വീടി ഉടയോന്റെ പാടു;
ഇടയൻ ചാവാൽ ജീവിക്കേണ്ടതാടു;
വിടപ്പെട്ടിപ്പൂൻ; വൈരിയാകും മിത്രം.
എന്തൊരു ചിത്രം!

൭. ഇന്നും നിൻ സ്നേഹം ഇല്ലതിന്നോരന്തം;
എന്നും ഞാൻ ഓൎത്തു നീ നടന്ന ചന്തം,
ഒന്നും മറെറണ്ണാതാക നിന്നെ ചാരി—
നിൻ ശൂലധാരി!

*H. G.*

---

## ൮൰൮. (൮൰൩).

O du heilige. 87.

൧. ജീവനാഥൻ ക്രൂശിൽ തന്റെ
വൈരികൾക്കു വേണ്ടിയും
പ്രാൎത്ഥിച്ചിട്ടിഹാധിപന്റെ
ചാവും ചാവിൻ നാശവും
ആയി മരിച്ചു. ഹല്ലെലൂയാ, വന്ദനം!

൨. ചെയ്തതിന്നതെന്നറിയാ
കൎത്താ നിന്നെ കൊല്ലുന്നോർ;
പാപം ഒക്കയും വെടിയാ
ക്രിസ്ത്വാ നിന്നെ വിടുന്നോർ;
നിന്നെ കൊന്നോൻ! എന്നെ ജീവിപ്പിക്കേണം!

൩. നിന്നെ ഞാൻ മറന്നു വിട്ടാൽ
എന്നെ നീ മറക്കല്ലേ!
ഞാൻ നിണക്കലമ്പലിട്ടാൽ
ഭാഗ്യം നീ തരേണമേ!
നീ മേടിച്ച ലോകം നിന്റേതാകേണം!

*H. G.*

---

**൪൬.** (൪൭).

**Herzlich thut mich. 143.**

൧. ഹാ രക്തം നിന്ദ കുത്തും
ആസ്യമുൾകിരീടത്തെ
അണിഞ്ഞും കാഴ്ചയററും
കുനിഞ്ഞ തലയേ!
പണ്ടെത്ര അലങ്കാരം
തേജസ്സും നിൻ അണി!
ഇന്നെത്ര പാപഭാരം
കൊണ്ടുള്ള വൻപിണി.

൨. ഈ വായിൽനിന്നുററിച്ച
വാക്കേഴും കേട്ട നാം,
ഇപ്പാരിൽ അഭ്യസിച്ച
ചാവിൽ പ്രയോഗിക്കാം;
"ചെയ്യുന്നതേ അറിഞ്ഞു
കൂടായ്ക കൊണ്ടു, നീ
ഇവൎക്കിൽ കനിഞ്ഞു
ക്ഷമിക്കകേ" ഇതി.

൩. മനുഷ്യജാതി ഭ്രാതാ:
"അമ്മേ, ഇതാ മകൻ,
ശിഷ്യാ, ഇതാ നിൻ മാതാ"
ഇതി പറഞ്ഞുടൻ:
"ഏദെനിൽ നീ എന്നോടു
ഇന്നെത്തും നിശ്ചയം,"
എന്നൊരു കള്ളനോടു
സന്തോഷകല്പിതം.

൯. ററാ “ലമ്മ സബക്താനി
ഏലീ! ഏലീ!” എന്നാൻ;
ഇരിട്ടിൽ സൎവ്വജ്ഞാനി
താനും അകപ്പെട്ടാൻ;
“അഹോ എനിക്ക ദാഹം”
എന്നെന്തിന്നീ വിളി?
“സമാപ്തം” നിൻ ഉത്സാഹം
സമാപ്തം മാബലി.

൰. “പിതാവേ, എൻ ആത്മാവെ
നിൻ കൈയിൽ ഏല്പിച്ചേൻ”
എന്നിപ്രകാരം ചാവെ
ജയിച്ച കാണുന്നോൻ.
ആ മുൾ തറെച്ച നെററി
കിരീടം അണിയും;
ചിലക്കറിഞ്ഞ വെററി
എല്ലാരും പുകഴും.

*H. G.*

---

## ൫൦. (൮൨).

Gott ist getreu. 184.

൧. നിവൃത്തിയായി! — അതേ നിവൃത്തിയായി!
എൻ യേശു സത്യവാൻ!
മരത്തിലും ആ ഭോഷ്കില്ലാത്ത വായി
ഉറെച്ചുരെച്ച താൻ.
മുറവിളി പിണിക്കലക്കം
കണ്ണീരിന്നും ഭവിച്ചടക്കം; — നിവൃത്തിയായി!

൨. ഹല്ലേല്ലൂയാ! — സ്വൎഗ്ഗസ്ഥനാം പിതാ
എല്പിച്ചതേററു നീ.
കരയല്ലേ, മകൻ ജയിച്ചതാ!
ജ്വലിച്ച ദിവ്യ തീ.
പുകഞ്ഞു പോയി പാപം കേടും, [യായി!
അവൻ ജയത്താൽ ഞാനും നേടും; — നിവൃത്തി

൩. നിവൃത്തിയായി! വിശ്വാസി നീതിമാൻ
ആസ്ഥിന്നു തൽക്ഷണം.
തികഞ്ഞ നേർ ശുദ്ധിയും എത്തുവാൻ
ഉണ്ടോരോ താമസം.
ആ രക്തം പുഴവാം എനിക്കും
കില്ലില്ല നിത്യവും വിളിക്കും: — നിവൃത്തിയായി!

൪. നിവൃത്തിയായി! — ആദ്യന്തമായവൻ
വിളിച്ചതോൎത്തുവോ?
ഈ സൎവ്വവും സിംഹാസനസ്ഥിതൻ
താൻ പുതുതാക്കുമോ?
കീഴിൽ കഴിഞ്ഞതു കടന്നു,
എല്ലാററിന്നും പുതുക്കം വന്നു; — നിവൃത്തിയായി!

൫. നിവൃത്തിയായി! — "വേഗം വരേണമേ"
എന്നാത്മാവിൻ വിളി;
കേൾക്കുന്ന ഞാൻ "വരിക യേശുവേ"
എന്നാശിക്കുന്നിനി.
ഒരുങ്ങി സുരസേന നീയും,
ഒരുങ്ങുന്നു കല്യാണസ്ത്രീയും; — നിവൃത്തിയായി!

*H. G.*

---

## ൫൧. (൪൯).

Gottlob es geht. 102.

൧. നിവൃത്തിയായി! അവൻ കഴിഞ്ഞു;
എൻ യേശു കണ്ണടെച്ചുതേ;
എൻ തലവൻ തല കുനിഞ്ഞു,
ജീവാദിത്യൻ മറഞ്ഞുതേ;
ഉയിർ ചാവിന്നധീനമായി—
ഹാ, നല്ല ചൊൽ, നിവൃത്തിയായി!

൨. നിവൃത്തി! എന്ന് അവൻ ഉരെച്ചു,
അടങ്ങി ജീവവചനം.
ഹാ കുന്തം കൊണ്ടവർ തുളെച്ചു
കൃപ നിറഞ്ഞ ഹൃദയം;
ഊക്കേറിയോൻ അശക്തനായി—
ഹാ, സത്യച്ചൊൽ, നിവൃത്തിയായി!

൩. നിവൃത്തിയായി! എൻ പാപഭാരം
ഘനം കുറഞ്ഞു തൽക്ഷണം;
പിഴകൾക്കാകെ പരിഹാരം
കുഞ്ഞാടിൻ രക്തം നിശ്ചയം;
പാതാളബലം ചൂർണ്ണമായി—
ഹാ, സ്വാദുചൊൽ, നിവൃത്തിയായി!

൪. നിവൃത്തിയായി! ഹാ, ദൂതസേന
ആശ്ലേഷിപ്പാൻ കൊതിക്കിലും
അവരെ അല്ല — നീ ദിനേന
ഈ പാപിക്കൂട്ടം തഴുകും;
എൻ നെഞ്ചും നിൻ കിടക്കയായി—
ഹാ, ആററച്ചൊൽ, നിവൃത്തിയായി!

൬. നിവൃത്തിയായി! ഉറങ്ങും കാലേ
ഞാൻ ചായ്ക്കാ ഗുഹകല്ലിന്മേൽ!
നിൻ ദൂതർ ഇങ്ങുമുള്ളതാലേ
നിദ്രെക്കു തക്കതീ ബേഥേൽ;
തുറന്നു കാണ്ക സ്വൎഗ്ഗവായി —
ഹാ, ജീവച്ചൊൽ, നിവൃത്തിയായി!

*H. G.*

---

## ൫൨. (൭൦).

Schmücke dich. 173.

൧. പാപിയേ, നിൻ ദുഃഖം പോക്കി,
വാഴ്ത്തുകേശു ദുഃഖം നോക്കി!
യേശു രക്തം കണ്ടോലോലേ
കണ്ണീർ വാൎക്കുകതുപോലേ;
നിണക്കായവൻ കരഞ്ഞു,
നീ സന്തോഷിപ്പാൻ വലഞ്ഞു.
നിത്യസൌഖ്യം എവിടുന്നു?
ക്രൂശിൽനിന്നത്രേ വരുന്നു.

൨. ഹാ, നിൻ വീഴ്ചെക്കെത്ര താഴ്ച,
യേശുവെന്നി വന്നു മാഴ്ച!
യേശുവെ കൂടാതെ പാപം
നിൻ തൊഴിൽ, നിൻ കൂലി ശാപം.
ചാകെന്നുണ്ടു മാവ്യവസ്ഥ,
തീൎന്നുതേ നിന്റെ അവസ്ഥ;
എവിടേ അന്വേഷിച്ചാലും
രക്ഷയില്ലെന്നറിഞ്ഞാലും.

൩. ബലി ദാനം നേൎച്ച ധൎമ്മം
ആചരിക്ക വ്യൎത്ഥകൎമ്മം.
സൎവ്വത്തിൻ ന്യായാധിപനു
എന്തു കാഴ്ച വെക്കും അന്നു?
വിധിനാളിൽ യേശുരക്തം
മാത്രം മറവിന്നു ശക്തം;
നിന്റെ ചാവിന്നവസാനം
വെച്ചതാകവന്റെ മാനം.

൪. നീ പിശാചിൻ അധികാരം
ആത്മജീവന്റെ സംഹാരം
പാപക്കെട്ടിവ അറിഞ്ഞു
ഉടനേ മനം തിരിഞ്ഞു:
“യേശു എന്നെ ഉദ്ധരിക്ക”
എന്നു താഴ്മയായി വിളിക്ക!
യേശുരക്തവും തൻ മെയ്യും
മാത്രമേ നിൻ രക്ഷ ചെയ്യും.

൫. നീക്ക വേണ്ടു നിയേ പാപം,
യേശു നല്കും അനുതാപം;
താൻ തരുന്നതും വിശ്വാസം;
താൻ നടത്തും യുദ്ധാഭ്യാസം;
താൻ തരും നടപ്പിൽ ശുദ്ധി,
കൃപയാൽ തെളിഞ്ഞബുദ്ധി.
കണ്ടതിന്നി തിരയായ്ക്ക!
പൂൎത്തിയെയും തികെക്കായ്ക്ക!

൬. പുത്രനെന്നും നല്ല മാനം,
വൎണ്ണിക്ക് ആ മികെച്ച ദാനം;

യേശു പൂരിപ്പിച്ച കൎമ്മം
ഏററുകൊൾ്വതേ നിൻ ധൎമ്മം.
അവൻ സാധിപ്പിച്ച നീതി
നീക്കും സൎവ്വശത്രുഭീതി;
ആകയാൽ അവന്നു സ്തോത്രം
പാടുവിൻ, വിശ്വാസഗോത്രം!

*H. G.*

---

## ൩൩. (൭൧).

Ringe recht. 25.

൧. യേശു തൻ ശിരസ്സു ചാച്ചു,
പ്രാണൻ അച്ഛന്നേല്പിച്ചാൻ,
അന്നു സൎവ്വപാപം മാച്ചു;
തലയെ ഉയൎത്തും ഞാൻ.

൨. എന്നിമിത്തം തല താഴ്ത്തി,
ദൈവകോപശാന്തിക്കായി
പട്ടതോൎത്തു നിത്യം വാഴ്ത്തി
തളരാതാകെന്റെ വായി.

൩. നാഥ, നിന്റെ കൂടേ ചത്തു
നിന്നെ വിശ്വസിച്ചവൻ,
വിശ്വസിച്ചു നിന്നകത്തു
പൂക്കോൻ എന്നും ജീവിതൻ.

൪. ആദാം ചത്തു, ചേൎത്തു നോക്കി
ജ്ഞാനവൃക്ഷത്തിൻ ഫലം;
ഈ മരത്താൽ ചാവെ പോക്കി
കിട്ടും ദൈവപുത്രത്വം.

൫. രക്ഷിതാവേ! നിന്നെ വില്ക്കും
ജാതിക്കല്ലൽ തീൎന്നിടാ;
നിൻെറ ക്രൂശെ പാൎത്തു നില്ക്കും
ഉള്ളത്തിന്നു നിന്നെ താ!

*H. G.*

---

൫൮. (൭൨).

Dir, dir Jehovah. 105.

൧. അവൻെറ ദുഃഖകഷ്ടപ്പാടു
നോക്കീട്ടെൻ ആത്മാ സ്തോത്രം ചൊല്ലുകേ!
ദൈവത്തിൻ പുത്രനാം കുഞ്ഞാടു
നിണക്കു വേണ്ടി ചാവും ഏറ്റുതേ;
ശത്രുക്കളെ കനിഞ്ഞു മോചിപ്പാൻ
മററാർ ഇവ്വണ്ണം ജീവനെ വിട്ടാൻ?

൨. ഹാ, എന്തിരിട്ടു നീ സഹിച്ചു!
ചുമന്നതെന്തു ഭാരം നിൻ ചുമൽ!
നിൻതിരുരക്തം നീ ഒഴിച്ചു,
എനിക്കു വേണ്ടി കാളി നിൻ ഉടൽ;
ഇന്നേ വരേയും സൎവ്വദുഷ്ടതാം
അതാൽ നിൻ ഉററ സ്നേഹം അറിയും.

൩. പിതാവിൻ അൻപിനെ നിൻ ചാവു
എനിക്കും കാട്ടുന്നു നിസ്സംശയം.
എൻ ആത്മാവേ, സന്തോഷിക്കാവു;
കൃപാനിയമം ഇന്നു മുദ്രിതം.
സ്വവാത്സല്യം എല്ലാൎക്കും തെളിവാൻ
നിന്നിൽ നിസ്നേഹനായി കാട്ടിനാൻ.

൫. ഞാൻ നിന്റെ, നീ എൻ അവകാശം.
പിതാവിൻ ഹൃദയത്തിൽ നോക്കുന്നേൻ;
ഞാൻ ക്ലേശിച്ചാലും ദേഹനാശം
വന്നാലും തിരുമുമ്പിൽ ജീവിപ്പേൻ.
ചന്ദ്രാദിത്യാദികൾ ക്ഷയിപ്പതാം;
ക്ഷയം വരാ കൃപാശ്രിതൎക്കെല്ലാം.

൬. മരിപ്പാൻ ഇല്ല ഭീതി ലേശം,
ശ്മശാനം നീ ശുദ്ധീകരിച്ചതേ.
മണ്ണായ ഞാൻ കുഴിപ്രവേശം
ചെയ്വാൻ ഇതാ ഒരുങ്ങി, യേശുവേ.
നിണക്കുയിൎപ്പു തന്ന സത്യവാൻ
എൻ കുഴിയിന്നു കല്ലുരുട്ടും താൻ.

൭. ഇതാ, ഞാൻ കൊണ്ടുവെച്ച കാഴ്ച,
സ്തുതിബലി കൈക്കൊൾക, എൻ പ്രഭോ!
പരത്തിൽ നിത്യരാജ്യവാഴ്ച
വന്നാറെ സ്തോത്രം അങ്ങൊടുങ്ങുമോ?
ആ നാളിൽ ആൎപ്പും വാഴ്വും കീൎത്തിയും
വാനങ്ങളിൽ പരക്കേ നിറയും.

*H. G.*

---

## ൬൬. (൩൨).

**Nun lasst uns den. 33.**

൧. അൎപ്പിച്ച ക്രിസ്തൻ ജീവനാം
വധിച്ചിട്ടുള്ള ദേഹവും
എൻ ആത്മദേഹിദേഹത്തെ
സല്പുണ്യമാക്കി തീൎക്കേ.

൨. അവൻ വിലാവിൽനിന്നും
ഒലിച്ച രക്തം വെള്ളവും
മനം തണുക്കുന്ന തളി,
ബലം പുതുപ്പിക്കും കുളി.

൩. തിരുമുഖത്തെ സ്വേദവും
നിൻ കണ്ണീരും ഖേദവും
വിസ്താരമാം എൻ ശരണം;
സ്വൈരോത്ഭവത്തിൻ കാരണം.

൪. അൻപുള്ള യേശു ക്രിസ്തനേ!
നിന്നിൽ മറഞ്ഞൊതുങ്ങവേ,
ശത്രുവിൻ അസ്ത്രശസ്ത്രവും
കൊള്ളാതെ വ്യർത്ഥമാകുന്നു.

൫. എൻ പ്രാണൻ പോകുമളവിൽ
വിളിച്ചിരുത്തുകരികിൽ;
അങ്ങെല്ലാ വാഴ്ത്തികളുമായി
നിന്നെ കൊണ്ടാടുകേ ഈ വായി.

*H. G.*

---

൫൩. (൭൪).

O Herzensangst. 65.

൧. ഉയർപ്പോടയം — അയ്യോ, അങ്ങസ്തമിച്ചു!
വഴിപെട്ടാണ്ടുയിരായോൻ മരിച്ചു!
ദൈവം ഉണ്ടോ? ഹാ, എന്തൊരു വിരോധം!
ചൊല്ലാമോ എന്റെ ഖേദം?

൨. വിറെക്ക ഭൂ! — മലകളെ പിളൎന്നിൻ!
മറക്കൊളി! തറകളും തകൎന്നിൻ!

ദൈവാലയം — നീ ഇനി ശൂന്യസ്ഥാനം —
ഖേദിപ്പിൻ, ഊഴി വാനം!

നല്ലിടയൻ — തൻ കൂട്ടത്തിന്നായ്ച്ചത്തു,
സമ്പത്തിനായീ ഘോരമാം വിപത്തു!
ഈ മരണം — എൻ ശാപത്തെ ഒടുക്കും,
എൻ ജീവനെ പുതുക്കും.

ശവക്കുഴി — പിടിക്കുന്നില്ല നിന്നെ,
എൻ പാപത്തെ പിടിക്കും; ഞാനോ പിന്നെ
നിന്നോടുടൻ ഉയിൎത്തു നിന്നെ തേറും
ഒന്നിച്ചു മീതേ കേറും.

തല്ക്കാലത്തോ കനിഞ്ഞിതിൽ വസിക്ക,
എൻ ഹൃദയം നിൻ കുഴിയായിരിക്ക!
ഇതിന്നകം — ഞാൻ യേശു നിന്നെ ആഴ്ത്തും
നിൻ ചാവെ നിത്യം വാഴ്ത്തും.

*H. G.*

---

## ൫൯. (൫൫.)

**O Traurigkeit. 51.**

൧. ഹാ, ദുഃഖനാൾ! ഹാ, കൂൎത്ത വാൾ!
ശ്മശാനത്തിൽ വിശ്രാമം
കൊള്ളുന്നേക നല്ല ആൾ;
അച്ഛന്നേകകാമം.

൨. സുഖപ്രദം ശവാൎപ്പണം!
മരിച്ചു പാപശാന്തി
ചെയ്തു നിന്നാൽ പൂരിതം
ഞങ്ങടേ വിശ്രാന്തി

൫. എൻ രക്ഷെക്കായി പറഞ്ഞ വായി!
നീ ചൊന്നതിപ്പോൾ പോരും;
വാഢിക്കാവു ജീവന്നായി
ഓൎത്തു കൈക്കൊള്ളോരും!

൬. അൻപിൻ അഴൽ ജ്വലിച്ചുടൽ
ഒടുക്കം കണ്ടു ശീതം;
എന്മനസ്സെ നിന്തണൽ
ആകുകേ സമ്പ്രീതം.

൭. ഹാ, ജീവക്കോൻ! എൻ പകലോൻ!
പിന്നെന്നും വാഴാ ചാവു;
നിന്നിൽ ഞാൻ ശയിക്കുന്നോൻ
ചേൎന്നുദിപ്പാറാവു.

*H. G.*

---

## ൭൩. (൨൧൫).

O Welt sieh hier. 73.

൧. ഹേ ലോകമേ! നിൻ നാഥൻ
വൻക്രൂശിൽ അങ്ങുസ്തബ്ധൻ
നിൻ ത്രാണിചാവിലായി;
നിന്ദാദികൾധിക്കാരം.
കൈകാലിലുള്ള ദ്വാരം
കൊണ്ടോൻ അശേഷം ശാന്തനായി.

൨. കണ്ടോ എന്തൊരു ഖേദം:
തിരുദേഹം മൃത്യുസ്വേദം
രക്താഭിഷിക്തമായി;
വിനീതമാം തൻനെഞ്ചു.

മാദുഃഖത്താൽ നിറഞ്ഞു
പിളൎന്നു ഭാരം ഹേതുവായി.

൨. നിണക്കിതാർ വരുത്തി?
ആർ നിന്റെ ക്രൂശ്ശുചെയ്തി?
ആർ നിന്നെ കൊന്നഹോ?
അശേഷവും അസത്യം
നിന്നിൽ ഇല്ലാ, നിൻ കൃത്യം—
നിൎദ്ദോഷമുള്ളതായല്ലോ!

൩. ഈ ഞാനേ എന്റെ പാപം
വരുത്തീട്ടുണ്ടീ ശാപം,
പെരുത്ത ദണ്ഡനം;
എൻ കുറ്റമല്ലാതേതു
നിൻ പീഡകൾക്ക ഹേതു
നിൻ ചാവിന്നുള്ള കാരണം!

൪. ഞാൻ തന്നെ കുറ്റക്കാരൻ.
വല്ലാത്ത മോശക്കാരൻ.
കുലക്കയോഗ്യൻ ഞാൻ;
അന്യായമായി കുമെച്ചും
കൈകാലുകൾ തുളെച്ചും
എനിക്ക വേണ്ടും പങ്കുതാൻ.

൫. എൻ പാപകടത്തിന്നു
നീ തന്നെ ജാമ്യൻ നിന്നു,
കുലയും ഏല്പാറായി:
നീ ശാപമായ മൂലം
എൻ ആശീൎവ്വാദം സ്ഥൂലം;
നിൻ നോവിനാൽ ഞാൻ സ്വസ്ഥനായി.

൬. ഇതാലേ കൎത്താ ഞാനും
കൃതജ്ഞൻ ആകും എന്നും.
നിണക്കായി ജീവിപ്പേൻ
എൻ ദേഹി ദേഹ പ്രാപ്തി.
നിൻ സേവെക്കായി പൎയ്യാപ്തി
ഉള്ളോളം ഞാൻ സമൎപ്പിപ്പേൻ.
*W.*

---

## 5. യേശുപുനരുത്ഥാനം.
## CHRIST'S RESURRECTION.

### ൫൯. (൫൩.)

Preis dem Todesüberwinder. 160.

൧. ചാവിനെ ജയിച്ച വീര!
മാഹിശേഷം നിൻ പണി;
സഹ്യണത്താൽ ദോഷം തീര
ഗൊല്ഗൊഥാവിൽ ചത്തു നീ;
ഭിന്നദേഹത്തെ കുഴി
തന്നിൽ ഇട്ടടൻ, ശരീരേ
നീതിക്കായുയിൎത്ത പിൻ
ഭീതി നീങ്ങി; വാഴ്ത്തുവിൻ!

൨. പൂട്ട വേണ്ട ആത്മദ്വാരം:
കൂട്ടരെ കാണ്മാൻ വരും.
ദൈവപുത്രനെ സല്ക്കാരം
ചെയ്യാൻ ആർ ഒരുങ്ങിടും?

കുററം ഞാൻ കഴിച്ചിടും,
മുററും ഈ പുതു പ്രകാരം
രാത്രിഭോജനം ചെയ്വാൻ
പാത്രതെക്കുയിക്കും ഞാൻ.

*H. G.*

---

## ൱൦. (൩൭).

**Bornianskys. (8. 7.) 162.**

൧. ചാവിൻ കെട്ടിനെ അഴിച്ചു
എഴനീററ മാനുജാ!
ഭൂമിദേവാനെ ജയിച്ചു
ഹാസമാക്കും നായകാ!
വാഴ്ക സൎവ്വേശപുത്ര!
ഞാനും സേവിക്കാമല്ലോ;
ക്രൂശാം നിന്റെ രാജ്യമുദ്ര
എങ്കൽ ഇടുക പ്രഭോ!

൨. ചേൎത്തെടുത്ത പാപഭാരം
നീ ഇറക്കികളഞ്ഞാൽ,
നിന്നെ വിട്ട വ്യഭിചാരം
ക്ഷമിച്ചിട്ടു മാററിയാൽ,
ഞാൻ നിണക്കു തോന്നുവോളം
പിന്നേ ചെല്ലാം യുദ്ധത്തിൽ,
സാത്താൻ മാംസവും ഭൂഗോളം
തോല്പിക്കാം നിൻ കൊടിയിൽ.

൩. ഞാൻ ശ്മശാനത്തിൽ കിഴിഞ്ഞാൽ,
നിൻ ശവത്തെ ഓൎക്കുന്നേൻ;
ഉള്ളമേ, നീ കെട്ടഴിഞ്ഞാൽ
അപ്പാ കൈയ്യിൽ ഏല്പിപ്പേൻ.

മാംസത്തെ പൊടിക്ക കീടം —
എഴുനീല്ക്കും നാശം വരും,
ഓരോ വീരന്നോർ കിരീടം,
സൈന്യത്തെല്ലാം സ്തുതിയും.

*H. G.*

---

## ൯൧. (൬൮).

**Auf, auf, mein Herz. 137.**

൧. ജനാദികൾക്കുദ്ധത്താ — വിനാശത്തിന്നാറാൻ,
കുഴിയിൽ നിന്നു കൎത്താ — മിഴിച്ചുത്ഥിച്ചു താൻ.
ശ്മശാനം വിട്ടടൻ — പിശാചു നിൎബ്ബലൻ
എഴുന്നവൻറെ കാൽ കഴുത്തമൎക്കയാൽ.

൨. ഹാ, സാരമുള്ള കാഴ്ച! — അസാദ്ധ്യകാരിയേ!
ഭയത്തിന്നൊക്ക താഴ്ച — ജയത്താൽ വന്നുതേ;
പാതാളലോകക്കാർ — യാതൊന്നുമേ വല്ലാർ;
വിരോധികൌശലം — ആരോഹത്താൽ ഹതം!

൩. ഹിംസിച്ചു രക്ഷിതാവെ — ഗ്രസിച്ചനന്തരം
നിൻ ഉഗ്രബിംബം, ചാവേ, — അനുഗ്രഹപ്രദം.
തല നടന്നതിൽ — അലം പിഞ്ചെല്ലുകിൽ;
തലെക്ക പിഞ്ചെല്ലോർ-കുലെക്കും തെററുവോർ.

൪. തുടൎന്നു നിത്യം കൂടേ — നടപ്പാൻ ഇഷ്ടമായി;
പടകളെങ്ങളൂടേ — കടത്തും ധ്വജവായി.
ഉയൎന്ന ശിരസി — ഇയന്ന പൊന്മുടി
യശസ്സിഹമ്പരം — വശത്തിങ്ങാകണം.

*H. G.*

൲൫. (൬൯).

Auferstanden, auferstanden. 19.

൧. ജീവനോടുത്ഥിച്ചു വന്നു
രക്ഷിതാ സ്വയം;
ഈ വിശേഷമേ പരന്നു
എങ്ങും കേൾക്കേണം.

൨. ജീവനായവൻ പാതാളം
വിട്ടു മൂന്നാം നാൾ;
ചാവിൻ കേടിന്നടയാളം
ഈ ഉയിൎത്ത ആൾ.

൩. മൃത്യുവിന്നി ഘോരമല്ല,
തീൎന്നതിൻ ബലം;
ഭൃത്യൎക്കോ കൎത്താവിൽ നല്ല
ആശ്രയം ഹിതം.

൪. എന്നെയും, കൎത്താവേ വന്നു,
രക്ഷിക്കേണമേ!
എന്റെ കാവലെ തുറന്നു
സ്വൈരം തരികേ!

൫. ആദാമിന്റെ ജീവഭ്രംശം
മാററി സൌഖ്യം താ;
വാദം തീൎത്തു നിന്റെ വംശം
വാഴിക്ക സദാ!

൬. അന്നു നിന്റെ മെയ്മഹത്വം
ആകെ കൈക്കൊൾ്വാൻ,
ഇന്നു നിന്റെ ആത്മതത്വം
പൂണാകേണം ഞാൻ.

*H.*

## ൱൨. (൧൦).

**Christus der ist. 9.**

൧. ഹാ വാഴ്ക, യുദ്ധവീര,—പാതാളനാശകാ!
നീ കുഴി വിട്ടു, ധീര!—അതാൽ ഹല്ലെലൂയാ!

൨. മാററാനെ നീ ജയിച്ചു—നിന്ദപ്പെട്ടുകയാൽ,
എൻസംശയം ക്ഷയിച്ചു;-ഞാൻ വാഴ്ത്തും ആദരാൽ.

൩. ഫലിച്ചു സമാധാനം,—ഭയം നശിച്ചതേ;
വിമുക്തമാം സന്താനം—ജയം കൊണ്ടാടുകേ!

൪. നീ കൊണ്ടൊരു കവച്ചു—പകുക്ക ദാസരിൽ;
കാണാക ഉൾവെളച്ചു—എല്ലാ പ്രജകളിൽ.

൫. സൎവ്വാപരാധം മൂടും—നിന്റെ ശവക്കുഴി.
പിന്നെന്തു ചെയ്യും കൂട്ടം—എൻ വൈരികൾക്കിനി?

൬. എനിക്കു നിത്യരക്ഷ—നിന്നാൽ സമ്പാദിതം;
നീ മാത്രം, എൻ അദ്ധ്യക്ഷ,-സുഖത്തിൻ പാൎപ്പിടം.

൭. നിൻകൂടേ ഞാനും ചെല്ലും,—ഒരിക്കൽ കുഴിയിൽ;
എൻ ചാവിനെ നീ വെല്ലും-ഉയിൎപ്പുണ്ടൊടുവിൽ.

൮. കാണാക നിൻ പുതുക്കം—എൻ ഉള്ളകത്തിലും;
വരുത്തുകേ ഒടുക്കം—ഉൾച്ചാവിന്നൊക്കയും.

൯. പിൻ എന്തെനിക്കു ഹാനി?-മടങ്ങി ചാവിന്നുൾ,
മുന്നോടി എൻ സേനാനി,—സദാ ജയിച്ചരുൾ!

*H. G.*

---

## ൱൩. (൧൧).

**Ich kenne ihn. 3.**

൧. ഉത്ഥാനനാൾ—ഉദിക്കയാൽ,
ഉത്സവം ഘോഷിപ്പിൻ!—ഗാനങ്ങൾ പാടുവിൻ!

൨. പാതാളത്തെ—മാകാലനെ
യേശു ജയിച്ചടൻ—ബദ്ധരെ വീണ്ടവൻ.
൩. മൺകുഴിയിൽ—ഇറങ്ങുകിൽ,
നിൎഭയം പൂണ്ടു നാം—നാഥനെ പിഞ്ചെല്ലാം.
൪. വിശ്വാസത്താൽ—ഉറെക്കും കാൽ.
ജീവകിരീടവും—വെന്നവർ അണിയും.

*Fr.*

---

൫൭.

Ringe recht. 25.

൧. ശ്രേഷ്ഠവീരൻ യേശുമാത്രം
ചാവിനെ ജയിക്കുവാൻ.
ജ്യേഷ്ഠനായവൻ തൻഗാത്രം.
ജീവിപ്പിച്ചു കാട്ടിനാൻ.
൨. ധൂൎത്തരാകും ശത്രു ഗണം,
ആൎത്തി പൂണ്ടു കൊന്നപിൻ
ഭൂഗൎഭത്തിൽ മൂന്നുദിനം
പാൎത്തെഴുന്നതോൎക്കുവിൻ.
൩. പാൎത്തലത്തിൽ പേയിൻ വാഴ്ച
ചീൎത്തുരത്തു കാണ്കിലും
ജീവകോന്റെ ജീവകാഴ്ച
കാണ്കിലെല്ലാം പോയ്വിടും.
൪. ചാവവന്നു തേജസ്സുള്ള
ദേഹസാദൃശ്യമായ ചേൽ
ഭൌമ ദേഹം അററു നല്ല
ദ്യോവിന്നൊത്തതാകും മേൽ
൫. തോഷം പൂണ്ടു സ്തോത്രം നല്ല
ഘോഷമോടെ കാട്ടുവിൻ

ചാവിന്നല്ല കേടിന്നല്ല
ജീവന്നത്രെ വാഴ്ചപിൻ.

൩. ആ ദിനം നിൻ തേജസ്സാകേ
പൂൎണ്ണമങ്ങു കൈക്കൊൾ്വാൻ
ഈ ദിനം നിൻ ജീവസ്വത്തേ
അംശം രുചിനോക്ക ഞാൻ.

*N.*

## ൬. യേശുസ്വൎഗ്ഗാരോഹണം.

## CHRIST'S ASCENSION.

**൩൩.** (൩൨).

Vor dem Auserwählten. 201.

൧. കാണ്കെടോ! അപൂൎവ്വദ്ഭുതം!
പാങ്ങർ മുമ്പിലേ ജീമൂതം
തേരു പോലേ, കേറിയാൻ
യേശു എന്ന സല്പുമാൻ.
നരപുത്രനായിറങ്ങി,
പരമേശനായ്മടങ്ങി
ചെന്നു ജയഘോഷത്തിൽ
തൻ പിതാവിന്തേജസ്സിൽ.— [നമഃ!
ഹൊശിയന്നാ ജയ, ഹല്ലെലൂയാ ജയ — നമോ

൨. വിണ്ണിൽ ഓരോ കാൎയ്യം തീൎത്തു,
മണ്ണിൽ വെച്ചു നീളേ വീൎത്തു
പാൎക്കും തൻ സഭാം ഉടൻ
ചേൎക്കും സത്യരക്ഷകൻ.

അശ്വമേറി താനിറങ്ങും—
വിശ്വം ലോകമങ്ങടങ്ങും.
പൂൎണ്ണമായി പോബലം,
പൂൎണ്ണം അന്നു മാ ജയം.
ഹൊശിയന്നാ ജയ, ഹല്ലെലൂയാ ജയ — നമോ [നമഃ!

*H. G.*

---

൫൭. (൬൩).

Gen Himmel. 18.

൧. പരത്തിൽ ഏറി ചെന്നതാ — ഹല്ലെലൂയാ,
മശീഹ ലോകരക്ഷിതാ — ഹല്ലെലൂയാ!

൨. പിതാവലത്തിരുന്നപ്പോൾ — ഹ.
വിശ്വത്തെ താങ്ങി യേശു തോൾ — ഹ.

൩. ആകാശം, ഭൂമി, വിൺ, കടൽ — ഹ.
ഒക്കെക്കാധാരം തൻ പൂമൽ — ഹ.

൪. കാൎയ്യസ്ഥനെ ഇറക്കുവാൻ — ഹ.
കാണാതാകേണ്ടി വന്നു താൻ — ഹ.

൫. കാണാക, പോയ രൂപത്തിൽ — ഹ.
സഭെക്കു നേരമായിതിൽ — ഹ.

൬. പിതാപുത്രാത്മാവിന്നതഃ — ഹ.
എന്നേക്കുമേ നമോ നമഃ — ഹ.

*H. G.*

---

൫൮. (൬൪).

Wie schön leucht't uns. 200.

൧. ഹാ, ശ്രേഷ്ഠവീര യേശുവേ!
ഈ ലോകത്തിൻെറ ദ്രോഹത്തെ

വഹിച്ചു നീ അശേഷം;
ഭൂരക്ഷയെ സമ്പൂൎണ്ണമായി
നിവൃത്തിച്ചിട്ടാത്രുഢനായി
ധരിച്ചു ദിവ്യവേഷം.
ഹൎഷം! — ഹൎഷം! — ആത്മദാതാ!
എന്റെ ഭ്രാതാ! ജീവൻ ചാവു
രണ്ടും നിന്റെ കൈക്കൽ ആവു!

൮. സഭെക്കു നീ തല പ്രഭോ!
ശരീരം ഞങ്ങളും ഗുരോ!
വളൎത്തുകേ വിശ്വാസം!
സന്തോഷം, ശുദ്ധി ജീവനം
പ്രകാശം താ മനോബലം,
ഒടുക്കം സ്വൎഗ്ഗവാസം!
നാഥ! — താത! — ദിവ്യനീതി
നിത്യപ്രീതിപൂൎണ്ണാശ്വാസം
നല്കി, ഉള്ളിൽ ചെയ്ക വാസം!

൯. ഞങ്ങൾക്കും സ്വൎഗ്ഗാരോഹണം
ഭവിപ്പാൻ നീ ആകൎഷണം
പ്രയോഗിക്ക ദിനേന;
ഈ ലോക മായാഡംഭവും
ഉപേക്ഷിക്കുന്ന ധൈൎയ്യവും
വളൎത്തുക വേഗേന;
മായ — ഛായ — മറ്റും എത്രു
ഭ്രാന്തിഹേതു പരിഹാരം
ചെയ്തു, നില്ക്കേനിക്കാധാരം!

൩. നീ ശരണമായ്വന്നതാൽ,
നിൻ സുവിശേഷ ശുദ്ധ പാൽ
ഭുജിക്കിൽ പുഷ്ടി ഏറും.
മനുഷ്യവാക്കരുൾക്കയായി;
മേലോട്ടു ഞങ്ങളെ നിൻ വായി
ക്ഷണിച്ചതത്രെ തേറും.
പിന്നെ — നിന്നെ — ഹൊശിയന്നാ
ഹല്ലെലൂയാ എന്നു പാടും
നാളിൽ എതിരേറ്റു പാടും.

*H. G. & Fr.*

---

# 7. പെന്തെകൊസ്ത.

## PENTECOST.

### ൬൯. (൬൭).

Seelenbräutigam. 66.

൧. ദേവശുദ്ധാത്മാ!
മേവിക്കൊൾ്വാൻ വാ!
മാംസമായ നിത്യം ആട്ടി,
കൺ കാണാത്ത സത്യം കാട്ടി,
താഴ്മയുള്ളോരേ
വാഴിക്കേണമേ!

൨. ചത്തോർ ഉള്ളത്തിൽ
കത്തിച്ചതുകിൽ,
കാറേറ, നിന്നാൽ അഗ്നിസ്നാനം,
ശുദ്ധവാക്കൊടുക്കും ജ്ഞാനം.

വാളും, നീ വെട്ടുകേ!
നാളും, ഉദിക്കുകേ!

൩. സ്നേഹം സൃഷ്ടിക്കേ,
ദേഹം നിണക്കേ
ഇഷ്ടവാസമായിരിപ്പാൻ,
ശിഷ്ടപാപത്തെ ജയിപ്പാൻ
കാവു പോൽ പിടി
നാവു കൺ ചെവി.

൪. ചിത്തഭൂമിയിൽ
വിത്തു പോലേ നിൽ;
മതി എന്നിൽ നിൻ ആശ്വാസം.
ചാവേ വാ! വാ, പരിഹാസം!
ലോകത്തിൽ ഭയം
ഏകനാൽ ജിതം.

*H. G.*

---

## ൭൦. (൬൬).

**Wie schön leucht't uns. 200.**

൧. വന്നാലും ഹേ വിശുദ്ധാത്മാ!
വിശ്വസ്തരിൽ പ്രകാശം താ,
ഉദിക്ക ജീവാദിത്യ—!
കാരുണ്യപൂർണ്ണജ്യോതിയേ!
എന്നുള്ളം സ്ഫുടമാക്കുകേ,
തമസ്സിനെ വിജിത്യ.
സത്യം — പത്ഥ്യം — നിത്യപ്രീതി
പൂർണ്ണനീതി വേണ്ടുവോളം
പൂരിക്കേണം ഭൂമിഗോളം.

൧. നീ സൎവ്വജ്ഞാനനിധിയാം;
അതേ, ഇറക്കുക എല്ലാം,
എന്നാലേ വന്നാശ്വാസം.
ഈ മന്നിലുള്ള ഭക്തരും
ആ വിണ്ണിലുള്ള ദൂതരും
ഒന്നിച്ചു ചെയ്യു വാസം.
പിന്നെ — നിന്നെ — ഞങ്ങളെയും
യോഗംചെയ്യും, സ്നേഹമൂലം
ശേഷം കൂട അനുകൂലം.

൨. പ്രകാശിപ്പിക്ക ഞങ്ങളെ,
നേർവഴിയിൽ നടത്തുകേ,
ഇങ്ങേത്തും ഇല്ല ജ്ഞാനം.
വിശ്വാസത്തിന്റെ സ്ഥൈൎയ്യവും
അനൎത്ഥകാലേ ധൈൎയ്യവും
ഇതൊക്ക നിന്റെ ദാനം.
ഖേദം — ഭേദം — മറ്റും ഏതു
ഭയഹേതു നീ പറിക്ക,
നിന്റെ ന്യായവും വിധിക്ക.

൩. നിൻ ആയുധങ്ങൾ ശക്തിയും
പോരാട്ടത്തിന്നുത്സാഹവും
നിൻ ഭക്തരിൽ വളൎത്തു!
നീ തലവൻ എന്നുണ്ടായാൽ
ഉറെച്ചു നില്ക്കും ശിഷ്യർകാൽ;
നീ ശത്രുവെ അമൎത്തു.
ദോഷം — രോഷം — സംഹരിച്ചു
ഉദ്ധരിച്ചു, സമാധാനം
ആക്ക ഭൂമിയോടു വാനം.

൩. വിശുദ്ധിയിങ്കൽ ജീവനം
കഴിപ്പാൻ നല്ക സന്തതം
എനിക്കീയാത്മശക്തി;
പ്രപഞ്ചം ഒക്കെ നേടുകിൽ
ആദായം ഒട്ടം ഇല്ലതിൽ,
വിശിഷ്ട ലാഭം ഭക്തി.
നഷ്ടൻ — ഭ്രഷ്ടൻ — ആയ്യന്നാലും,
വേദപാലും നിൻെറ കോലും
എന്നും മുട്ടുന്നില്ല പോലും.

*Fr. or Fr. M.*

---

൱൧. (൬൭).

Allein Gott in der Höh'. 122.

൧. സീനായ്മലെക്ക യഹോവാ
കാർമേഘത്തുള്ളിറങ്ങി;
അശുദ്ധർ അഞ്ചുവാൻ ഇതാ,
ഇരിട്ടിൽ തീ വിളങ്ങി.
"നിൻ ദൈവത്തെ നീ സ്നേഹിച്ചാൽ
"അനുഗ്രഹമുണ്ടല്ലാഞ്ഞാൽ
"നീ ശാപത്തുൾ അടങ്ങി."

൨. ഇതൾ ജയിച്ചതേതെന്നാൽ
പ്രമാണമല്ല — സ്നേഹം.
സ്വൎഗ്ഗാഗ്നി ജ്യോതിശ്ശക്തിയാൽ
നിറഞ്ഞു ശിഷ്യഗേഹം,
അപ്പോൾ സ്തുതികൾ കേൾപ്പാറായി —
നൽക്രിയ ഏറേ കാണ്മാറായി —
സഭാ ആത്മാവിൻ ദേഹം.

൩. തിരുദേഹത്തിൽ ഓരസ്ഥിയും
ഒടിപ്പാൻ പാടില്ലാഞ്ഞു.
സഭെക്ക് ഒടിഞ്ഞ് ഉൾപുറവും:
ആ വാക്യം തെഞ്ഞു മാഞ്ഞു.
നീ പുതു പെന്തെകൊസ്തെ താ:
നാനാ വരങ്ങൾ ഏകാത്മാ!
നിൻ നാമത്തിൽ ഞാൻ ചാഞ്ഞു.

*H. G.*

---

## ൭൨. (൬൮).

**Ich kenne ihn. 3.**

൧. മശീഹാത്മാ! — ഇറങ്ങി വാ!
പ്രീതിയും ജ്ഞാനവും — പാൎപ്പിക്കെല്ലാരിലും!

൨. എന്തത്ഭുതം! — ശിഷ്യഗണം —
പ്രാപിച്ചു ഭക്തിയും — ധൈൎയ്യവും ശക്തിയും.

൩. എന്നിലും നീ — വിശുദ്ധ തീ
നല്കുന്ന നാളിൽ താൻ-തക്കൊരു സാക്ഷി ഞാൻ.

൪. അപേക്ഷയിൽ — ഉത്സാഹിക്കിൽ,
ആത്മാവിൻ നൽവരം — ഇങ്ങും സമൎപ്പിതം.

*Fr.*

# ൮. സഭാഗീതങ്ങൾ.
# CHRIST'S KINGDOM.

## ൧൩. (൬൩൮).

Die Sach' ist dein. 189.

൧. ഇമ്മാനുവേലിന്റേതല്ലോ
നാം കോലും കാൎയ്യമാം;
നിണക്കതാകയാൽ വിഭോ,
ഇക്കാൎയ്യം സാധിക്കാം.
മണി പൊടികളെമ്മുമ്പിനാൽ
അതിന്റെ പാൎപ്പു വാളുഞ്ചാൽ;
മൺ മൂടി മഴ ഏല്ക്കുകിൽ,
ദ്രവിച്ചു പോകും നേരത്തിൽ
പുതുത്തളിർ — മുളെച്ചെഴും കതിർ.

൨. നിൎഭാഗ്യമേറ്റു തല താൻ
നടന്നു കയറി;
അംഗങ്ങൾ തന്നോടെത്തുവാൻ
നടത്തുന്നാ വഴി.
സൌഭാഗ്യം, ക്രിസ്തു, നിന്നെക്കാൾ
ആശിച്ചതില്ല നിന്റെ ആൾ.
ചാവേറ്റു ഞാനും ജീവിക്കും,
ദ്രവിച്ചു പൊട്ടി വിളയും.
പാടും കളം — ഏദൻ പ്രവേശനം.

൩. ഇപ്പാരെ പിന്നിട്ടേറിയോൻ
എല്ലാരെ ഏറ്റുവാൻ,

ഇളപ്പജാതി തേടുന്നോൻ
അംഗങ്ങൾ ആകുവാൻ.
അതിന്നു വേണ്ടും ഘോഷണം
കഴിക്കും പ്രേരിതഗണം
എല്ലാടവും നിയോഗിച്ചും
ദുൎമ്മന്ത്രണം വിരോധിച്ചും —
ജയകൎത്താ — ശുഭസമാപ്തി താ!

H. G.

---

൧൯. (൧൦).

Ich will's wagen. ~~198.~~ 199

നിൻെറ സ്നാനം, രക്തപാനം, — മാംസഭോജനം,
ആത്മദാനം, ക്രൂശിൻജ്ഞാനം,—ശുദ്ധവചനം;
ഈ വക ഇരിക്കയിൽ,
യേശു നീ ത്രസഭയിൽ
ഇന്നും താഴ്ച എന്നി വാഴ്ച — കൊള്ളുന്നു ദൃഢം.

എല്ലാം ആടി വീണു വാടി — ചിന്നിപ്പോകിലും,
യേശു ഇന്നും ഊന്നി നിന്നും — തഞ്ചി ശേഷിക്കും.
രാജാ താൻ ഇരിക്കവേ
ആരു പോൽ അവന്നുടേ
അവകാശം മൂലനാശം — ചെയ്വാൻ തുനിയും?

മൂലക്കല്ലും — കുത്തും തല്ലും — മററും കൊൾ്കയാൽ,
ഈ മതില്ക്കും ഊക്കു നില്ക്കും — ആരും തട്ടിയാൽ.
സൎവ്വശത്രുകൌശലം
പാറമേലേ ആലയം
കെട്ടഴിപ്പാൻ തച്ചിടിപ്പാൻ — തേടുന്നു ബലാൽ.

൪. ളിയമ്പു, വാക്കിൻ വമ്പു,—ജ്ഞാനവഞ്ചന,
ഭക്തിമായ, ചിത്രച്ഛായ,— ചൂണ്ടൽ, കൈവല
മറ്റെല്ലാം പ്രയോഗിച്ചാൽ
അല്പമാം, വിശ്വാസത്താൽ
നിന്നു കൂട്ടം; നമ്മെ മൂടും— യേശു പലിശ.

൫. ശത്രു കേറി, നമ്മെ ചേറി-പാററിക്കൊള്ളും നാൾ
കല്ലു മാറി, ഉമി പാറി,— ശിഷ്ടം നല്ല ആൾ;
നമ്മെ വക്കും ചിലരും
ഇങ്ങേ വലയിൽ പെടും.
സത്യവേദം കണ്ണിച്ഛേദം—ചെയ്യുന്നൊരു വാൾ.

൬. ലോകത്തെച്ച് ജഡത്തെച്ച് കിട്ടമായ്ച്ചിടും;
ശേഷം തങ്കം ഒത്ത സംഘം—തീയിൽ തെളിയും.
എങ്ങും ഐകമത്യമാം.
അന്നു മക്കളായ നാം
ജ്യേഷ്ഠനോടും അച്ഛനോടും — ഒന്നായ്ച്ചമയും.

H. G.

---

൭൫. (൧൨).

**Fahre fort. 111.**

൧. നിലനിൽ!:,:— ചീയോൻ എന്ന പവ്വതം!
ജാതികൾ കടൽത്തരംഗം
പോലലെച്ചു പൊങ്ങിലും,
നിന്റെ പാറെക്കില്ല ഭംഗം;
സവ്വശക്തനിട്ടോരടിയിൽ — നിലനിൽ!:,:—

൨. ശ്രദ്ധിക്ക!:,:— ചീയോനേ നീ ശത്രുവിൻ
സവ്വകൌശലം സമ്പ്രേക്ഷ
ബുദ്ധിയും ധരിച്ചു പിൻ,

ശുദ്ധി ലോകത്തിന്നുപേക്ഷ
ഓൎത്തു, വ്യാജഹീനമായ്പിറാ—ശുദ്ധിക്കു*!:,:—

൩. മിന്നുക!:,:—ചിന്നിക്കു ഇരിട്ടിൻ കൂർ,
ദൂരേ കാട്ടു നിൻ പ്രകാശം,
കുന്നിൽ വെളിപ്പെട്ടു ഊർ!
വെളിമക്കൾക്കൊരു പാശം
ആയ്ച്ചമഞ്ഞാകൎഷിച്ചേറ്റുക—മിന്നുക!:,:—

൪. താണു പോ!:,:—താഴ്ത്തിൽ ഏറ്റംനാൾ വരും.
ഇന്നു പത്തും നാള നൂറും
തെററി സ്നേഹം തണിയും;
കഷ്ടം ദ്വേഷ്യം അവദൂറും
ഓരോ നാൾ മുഴക്കും എങ്കിലോ-താണു പോ!:,:—

൫. വിശ്വാസി!:,:—സത്യവാൻ നിൻ വാഴുന്നോൻ.
നീ രാജാവിൻ രക്ഷയല്ല,
ഞാൻ നിൻ രക്ഷയായ കോൻ;
ജിവൻ ഞാൻ, നീ ജീവകല്ല,
ഭക്തനെ തുണാക്കും എന്നിതി—വിശ്വാസി!:,:—

*H. G.*

---

൮. (൧൨).

**Herz und Herz. 161.**

൧. നെഞ്ചിനോടു നെഞ്ചു കൂടി
ദൈവനെഞ്ചിൽ ചാരുവിൻ!
താനല്ലോ വൻപാപം മൂടി;
ഉററ സ്നേഹം കാട്ടുവിൻ!

---

* (മത്തായി ൫, ൮.)

ള്ളവൻ വിനാ പിതാക്കൾ,
താൻ ശിരസ്സംഗങ്ങൾ നാം;
ഗുരു താൻ, നാമോ ഭ്രാതാക്കൾ;
താൻ നമുക്കവന്നു നാം.

൨. ദൈവമക്കൾ ഒക്കേ വന്നു
നിയമം പുതുക്കുവിൻ!
സ്നേഹത്താൽ ജയിച്ചവന്നു
സത്യം ചെയ്തടങ്ങുവിൻ!
താൻ കനിഞ്ഞു രക്തം തന്നു,
പ്രാണങ്ങൾ വിട്ടേച്ചല്ലോ;
ശിഷ്യനേ, സഹോദരന്നു
വേണ്ടി നീയും ചാകെടോ!

൩. തന്റെ ക്രൂശിനെ ചുമന്നു
ഊരെ വിട്ടുപോയ ആൾ
ചെന്നതിൽ നാം പിന്നടന്നു
പോരുക മററാരെക്കാൾ!
നോക്കി കൊള്ളുവന്റെ താഴ്ച,
നല്ല തല്ലുപെക്കിടം;
നിന്നിലും അവൻ തൻ വാഴ്ച
സ്ഥാപിപ്പാൻ ഉണ്ടാഗ്രഹം.

൪. നിന്റെ കൂട്ടം, ഇഷ്ട തോഴ,
ദയയാൽ ഒന്നാക്കുകേ;
സർവ്വരെയും നിന്നെ, കോഴ
എന്നി, സ്നേഹിപ്പിക്കുകേ;
നിന്റെ അന്ത്യപ്രാൎത്ഥനെക്കു
പൂൎത്തിയെ വരുത്തുവാൻ

രക്തച്ചേച്ച് നിൻ സഭെക്കു
മൂലഭാവമാക്കു താൻ.

൭. നീ പിതാവിനോടു ചേൎന്നു
ഒന്നിച്ച പ്രകാരത്തിൽ,
തങ്ങളെ നിണക്കു നേൎന്നു
തന്നവർ എല്ലാവരിൽ
വാണു, നീ തികഞ്ഞ സ്നേഹം
ചേരും ഐക്യം സൃഷ്ടിച്ചാൽ,
ലോകൎക്കും: "ഇവർ നിൻ ദേഹം"
ആസ്ഥിളങ്ങും സത്യത്താൽ.

൮. ശീലോവേ, നിൻ സമാധാനം
നല്കുകിങ്ങേ യുദ്ധത്തിൽ!
ഞങ്ങൾ സേവിക്കുന്നധ്യാനം
സ്നേഹത്താൽ മറപ്പിക്കിൽ,
നിന്നെ ചൊല്ലി ഏററ കഷ്ടം
ഒക്കയും മത്രത്തു പോം.
സഭ നിന്റേതെന്നു സ്പഷ്ടം
ലോകത്തിന്നും ആം തുലോം.

*H. G.*

---

൯൦. (൧൨).

Ich denk' an. 42.

൧. പുരാണസാക്ഷികൾക്കൊത്തു കത്തും
വരാത്മാ വീണ്ടും ഉണ്ടുണർ!
മതിൽക്കൽ ഏറി രാപ്പകൽ പുറത്തും
എതിൎത്തും ആൎത്തും നില്ക്കു കാവലർ!

൨. ഇന്നാട്ടിൽ നീ അയച്ചിട്ടൊരു സൈന്യം
വന്നാലും സുവിശേഷകർ;
പെരുത്തിരിട്ടതിക്രമിച്ചുദൈന്യം
കരുത്തിന്നറവാക നിൻ ചുടർ.

൩. എല്ലാടവും കൊളുത്തു നിന്റെ ജ്വാല;
ഉല്ലാസം ദുഃഖികൾക്കു താ;
തുറക്ക ഹീനജാതിക്കും നിൻ ശാല,
ഇറങ്ങി വാനങ്ങൾ പിളൎന്നു വാ.

൪. സഹിപ്പതോ ചീയോൻ നെടുംപ്രവാസം?
ബഹിസ്ഥരെ പൂകിക്കേണം.
അനുഗ്രഹിക്ക ദാസരേ പ്രയാസം
മനുഷ്യരിൽ സമ്പ്രീതി കാണേണം.

*H. G.*

---

൯൭. (൧൪).

**Ein feste Burg. 186.**

൧. വങ്കോട്ടയായുധങ്ങളും
ആരെന്നാൽ: ദൈവം തന്നേ;
ഞെരിക്കങ്ങൾ എല്ലാററിലും
രക്ഷിക്കും വന്നിരന്നേ.
മുതുമാററലൻ — ഇപ്പോൾ കോപിഷ്ഠൻ —
ബലം കൌശലം — ചലവും തൻ വശം;
അതുല്യൻ താൻ ഇപ്പാരിൽ.

൨. മനുഷ്യശക്തി നഷ്ടമായി,
ഈ ഞങ്ങൾ വേഗം തോററു.
ഹേ, ദൈവകൈയേ! ദൈവവായി!
തടുത്തിക്കൂട്ടം പോററു!

നീയേ രക്ഷിതാ — യേശു മശിഹാ.
സൈന്യങ്ങൾ പ്രഭോ! — മററാരും തുണയോ?
പടകളും നീ കാക്കും.

൩. പിശാചുകൾ ജഗത്തെല്ലാം
നിറഞ്ഞിരെക്ക തേടി
വന്നാലും പേടി അല്പമാം;
ഈ ഞങ്ങൾ അത്രേ നേടി.
ഓരോ ഗോഷ്ഠിയും — സാത്താൻ കാണിക്കും.
എല്ലാമേ ബലാൽ; വിധിക്കപ്പെട്ടതാൽ
ചൊല്ലൊന്നവനെ വീഴ്ത്തും.

൪. ആടാതെ നില്ക്കു വചനം!
അരുതവൎക്കോശാരം;
സദാത്മാവോടോരോ വരം
നമുക്കായുപകാരം.
പോയ്പോകും മുതൽ, — മക്കൾ പെൺ ഉടൽ;
അതു വിടേണം; ചെറുതവർ ഫലം,
നമുക്കിരിപ്പു രാജ്യം.

*H. G.*

---

## ൯൯. (൧൫).

**Meinen Jesum lass. (7. 6.) 79.**

൧. ഏക കൂട്ടം ആം ഇതാ,
ഇടയനും ഏകൻ താനും.
ലോകത്തിങ്കൽ നീങ്ങും രാ,
യേശുനാൾ ഉദിച്ചു കാണും.
അവൻ ചൊല്ലിത്തന്നതും
ആകവേ നിവൃത്തിക്കും.

൨. കാവലാളി, കണ്ടോ നീ?
ഉദയം അണഞ്ഞു വന്നു;
ജാതികളിൽ ദിവ്യധീ
സുവിശേഷത്താൽ പരന്നു;
ഭൂതസകലൎക്കും ഇതാ
യേശു ആകും രക്ഷിതാ.

൩. നല്ല മേയ്പനാം വിഭോ!
രാവു പകലായി ചമെക്ക!
ഛിന്നഭിന്നമായോരോ
ആട്ടിൻ കൂട്ടത്തെ ഇണെക്ക!
ദീനർ ഹീനർ പേടിയാ;
യേശു പാപിരക്ഷിതാ.

൪. സൂൎയ്യന്റെ പ്രഭാവത്താൽ
രാത്രി എങ്ങും അസ്തമിക്കും;
മരുവാസി ദാഹത്താൽ
തേടി ജീവനീർ കുടിക്കും;
അന്ധനിൽ നൽ വെളിച്ചം
യേശു വാക്കാൽ ഉദിതം.

൫. ഗുഹകൾ തുറന്നതേ;
അസ്ഥികൾക്കിളക്കം വന്നു;
കാളം ഊതി, ദൂതനേ,
ചൊല്ക: കൎത്തനാൾ പിറന്നു.
"ഇന്നുദിക്ക വെളിച്ചം!"
എന്നു യേശുകല്പിതം.

൬. തേജസ്സുള്ള നാൾ അതാം.
യേശു സൂൎയ്യനായ്ഭവിക്കും;

ജ്യോതിയന്നു പൂൎണ്ണമാം
പ്രീതി എങ്ങുമേ ഭരിക്കും.
യേശു ചൊന്ന വാക്കെല്ലാം
എങ്ങുമേ നിവൃത്തിയാം.

*Fr.*

---

## ൮൭. (൭൩).

**Jerusalem, Jerusalem. 154.**

൧. യരുശലേം, യരുശലേം,
ഉയൎന്ന ഊർ പണ്ടേ!
അന്നല്ലോ നീ ദൈവാലയം,
ഭൂവിങ്കൽ സ്വൎഗ്ഗമേ!
ഇന്നോ സ്വാമിക്കളോടയ്യോ
നീ ശാപഗ്രസ്തയാം.
യരുശലേം, യരുശലേം!
നിന്മൂലം കേഴും നാം.

൨. യഹോവാസ്തുതിപ്പാട്ടുകൾ
ചീയോനിൽ നാസ്തിയായി.
കന്നിച്ച കഷ്ടപ്പാട്ടുകൾ
സുതക്കോർ ദ്വാസ്തിയായി.
നീ ഏകയായി ശേഷിച്ചവൾ,
വൈധവ്യ നാമയാം
യരുശലേം, യരുശലേം!
നിന്മൂലം കേഴും നാം.

൩. യരുശലേം, യരുശലേം,
നിൻ രക്ഷ ഓൎത്തു കൊൾ!

വധിച്ചൊരു കുഞ്ഞാടിനെ
ആധാരമാക്കിപ്പോൾ!
അനുതപിക്കും മാനസം
തൃക്കണ്ണിന്നിഷ്ടമാം;
ഭൎത്താവെ നേടാൻ താമസം
ചെയ്തീടിൽ കേഴും നാം.

Fr.

---

## ൮൧.

Sei uns gesegnet. 207.

൧. വാഴ്ക വിശ്വചരാചര രാജാ,
വാഴ്ക സൎവ്വഗുണങ്ങടെ ദാതാ.
ദേവവചസ്സിഹമാം സധരൻ!
എന്തൊരഗാധ കൃപാധന കൂപം,
എന്തു മനോഹര സ്നേഹസ്വരൂപം!
താനൊരുവൻ മനുജാൎത്തിഹരൻ.
വാനവുമൂഴിയുമൊത്തു കുതിക്ക!
ദേവനിയുക്തരുമാൎത്തു വദിക്ക:—
“ജാതികളെ ബഹു ഭാഗ്യ വിശേഷം
കേൾക്കുവിനററിതു ശാപമശേഷം.
ആദമിനാലുളവായിതു മാൽ;
ഭാഗ്യ സുഖങ്ങൾ ക്രിസ്തുവിനാൽ”.

൨. നിത്യ പിതാവു സുതനുകൊടുത്തു
ജാതികുലങ്ങളെ; ദൂതരടുത്തു
ചേൎത്തു വരുന്നവരെയധുനാ.
എത്തുമവർ ജനകൻ തിരുമുമ്പിൽ
വാഴ്ത്തുമവർ തിരുനാമവുമൻപിൽ

നന്ദന നാമവുമങ്ങു സദാ.
കാട്ടുക വേലയിലുററൊരു ഭക്തി,
യേശു നമുക്കു നിരന്തര ശക്തി;
പോരിന്നു നായകനാ വിജയൻ താൻ
ചേകവനിങ്ങു ജയം യുധി നല്ലാൻ-
ഇന്നുവരേ തുണചെയ്തു പിതാ;
മേലിലുമുണ്ടാം തന്റെ കൃപാ.

*J. Ch.*

---

## ൯. തിരുസ്നാനം.

## BAPTISM.

വൃ. (൭൭).

Ich habe nun. 103.

൧. പിതാപുത്രാത്മാവഭിധാനം
ഞാൻ ചൊല്ലി സ്നാനപ്പെട്ടവൻ;
അതാലേ ഞാൻ അവൻ സന്താനം,
വിശുദ്ധജാതി ചേൎന്നവൻ;
ക്രിസ്തുങ്കൽ നട്ടു പോയ നാൾ
തന്നോടും എഴുനീററയാൾ.

൨. പിതാവില്ലാതെ ഞാൻ അനാഥൻ
ആയാറെ ഇന്നു പുത്രനായി;
കുമാരനോടൊരനുജാതൻ,
സൎവ്വാവകാശി കൂടയായി;
പിന്നെ സദാത്മാവായവൻ
എന്നേക്കും എന്റെ കാൎയ്യസ്ഥൻ.

൩. ഈ സ്നേഹത്തിന്നൊരൊത്ത സ്നേഹം
ഞാൻ കാണിയാതിരിക്കുമോ?
മനസ്സു ദേഹി ഹീനദേഹം
നിണക്കിതൊക്കയും പ്രഭോ!
പിശാചിൻ ഇഷ്ടം സേവയും
ഞാൻ ചെയ്കയില്ലൊരിക്കലും.

൪. ഈ നിൎണ്ണയം നീ ഒരു നാളും
ഇളക്കയില്ലെന്നറിയാം.
പരിച ചട്ട തൊപ്പി വാളും
നീ ആകയാൽ ജയിപ്പതാം;
ഞാൻ പുത്രൻ എന്നതേ ദിനം
മനസ്സിൽ ഇങ്ങുറെക്കണം.

൫. ഇരിട്ടിന്നില്ലൊരധികാരം,
ഇല്ലൊരു ചേൎച്ച ഇനിമേൽ.
നിന്നാൽ ഒടുങ്ങി അന്ധകാരം;
വിളങ്ങി വാ ഇമ്മാനുവേൽ!
നടപ്പിൽ ദോഷം പററിയാൽ,
നീ കഴകേണം എന്റെ കാൽ.

*H. G.*

---

വ്വ൩. (൯൪).

Liebster Jesu. 82.

൧. ഏക രക്ഷിതാ, പ്രഭോ!
ഞങ്ങൾ ഇങ്ങു കൂടി വന്നു;
ശിശുകൾക്കു നീയല്ലോ
രാജ്യത്തെ പറഞ്ഞു തന്നു.

കുട്ടിക്കാക നിൻ വാഗ്ദത്തം,
നിങ്കലേക്കതിൻ നടത്തം.

൨. ഞങ്ങൾ യാചിക്കുന്നിതാ:
ഏല്പിച്ചതെ നീ എടുക്ക;
തേജസ്സോടെ മിന്നി വാ,
നിന്റെ കനിവെ പെരുക്ക.
കേൾ, ഇതെന്നും നിന്നുമ്പാക
ജീവിച്ചാത്മപുത്രൻ (ത്രി) ആക.

൩. യേശുവേ നിൻ രക്തത്താൽ
കഴുകി അശുദ്ധദേഹം;
ആത്മദാനം വാക്കിൻ പാൽ
ഇവ നല്കുകേ നിൻ സ്നേഹം;
പുനൎജ്ജന്മം നീ കൊടുക്ക,
കുട്ടി നിന്നെ കൊണ്ടുടുക്ക.

൪. ആടു മേയ്ക്കുകിടയ,
അംഗമാക്കിതെ, ശിരസ്സേ!
സന്ധി എത്തിക്കരച,
സൂൎയ്യ, നീക്കിതിൻ തമസ്സെ.
ദുഷ്ട്യം ഒക്കെ ചെത്തി തള്ളി,
കൊമ്പിനെ വളൎക്ക വള്ളി!

൫. നിങ്കലേ സമൎപ്പിതം
ആക ഞങ്ങളെ അവസ്ഥ.
പൂരിക്കിഞ്ഞേ ആഗ്രഹം,
അപ്പനോടു ചൊൽ മദ്ധ്യസ്ഥ!
പേർ വിളിപ്പതെ തികെക്ക,
ജീവപുസ്തകേ വരെക്ക.

*H. G.*

വ്യര. (വ്യ൦).

**Wachet auf, so ruft. 204.**

൧. ഹല്ലെല്ലൂയാ! ആമെൻ, ആമെൻ!
പിതാപുത്രാത്മാ എന്നീ നാമം
ചൊല്ലി കഴിച്ചു സ്നാനത്തെ.
ജീവമാൎഗ്ഗത്തിൽ ഗമിപ്പാൻ
തൃവാക്യം ഉള്ളത്തിൽ ഗ്രഹിപ്പാൻ
തുണെക്കേണം ഈ ശിശുവെ!*
പിതാ, സഹായം നീ!
പുത്രാ, നിൻ ശുദ്ധ തീ
കരിക്കേണം
പാപങ്ങളെ!
ദിവ്യാത്മാവേ,
ശുദ്ധീകരിക്ക കുഞ്ഞനെ!†

*Fr.*

---

# 10. സ്ഥിരീകരണം.

## CONFIRMATION.

വ്യ൭. (വ്യ൧).

**Wachet auf, so ruft. 204.**

൧. മൃത്യുവെ ജയിച്ച കൎത്താ!
ഈ ബാലകൎക്കും നീയേ ഉദ്ധൎത്താ,
തൃരക്തത്താൽ മേടിച്ചല്ലോ.

---

* അല്ലെങ്കിൽ — ശിഷ്യരെ.

† അല്ലെങ്കിൽ ശുദ്ധീകരിക്ക ഇവരെ.

നിൻെറ ആത്മാ ജീവൻ ശക്തി
ഈ കൂട്ടത്തിൽ നിവ്യാജഭക്തി
വളക്കവേണം സൽ പ്രഭോ!
നിൻ കൈകൾ അവർ മേൽ
ഇരിക്കിമ്മാനുവേൽ!
ഇന്നും എന്നും
ഈ ബാലരെ
നീ ആകവേ
നിൻ സ്വന്തമാക്കിക്കാക്കകേ!

൨. ജന്മകാലമേ തുടങ്ങി
നിൻ വാത്സല്യാത്ഭുതം വിളങ്ങി
ഈ ദാസരിൽ കൃപാനിധേ!
നിൻ കരാറിൽ സ്നാനത്താലേ
ഈ കൂട്ടം ചേർത്തു, പാപത്താലേ
ഉണ്ടായ നഷ്ടം തീർത്തുതേ.
ഹാ! പ്രിയയേശുവേ!
അയോഗ്യ ശിഷ്യരെ
നീയേ നോക്കി,
ഈ മാനസം
നിൻ ആലയം
ആക്കേണം ഇന്നി സന്തതം!

൩. നിന്നെ പററി ചേൎന്നു നില്പാൻ
വിടാതേ എന്നെ നീ ഗ്രഹിപ്പാൻ
പ്രസാദിച്ചാലുമിങ്ങഹോ.
ചീറിയാലും ശത്രുസേന
ജഡം പ്രപഞ്ചവും ദിനേന
കടാക്ഷിക്കേ ജയപ്രഭോ!

നാൾതോറും ജയം താ!
സന്തുഷ്ട ചേതസാ
നിന്റെ നേമം
നിവൃത്തിപ്പാൻ —
സദാപ്രരാൻ —
തുണെച്ചാൽ പ്രാപ്തൻ ആകും ഞാൻ.

൫. നാഥ! നീ മേടിച്ചിവക്കും
നിന്നെ വിട്ടേക്കിൽ മററവക്കും
സംഹാരം ഒന്നു പോൽ ദ്ദഢം.
ആകയാൽ നിൻ ബലത്തെയും
തന്നാലും ജ്ഞാനധൈൎയ്യത്തെയും —
ഉറെക്കും ഞങ്ങൾ ആശയം.
വിശ്വാസയാചന
കഴിപ്പാൻ തോന്നിക്ക!
അന്തത്തിങ്കൽ
കിരീടത്തെ
നല്കേണമേ,
വിശ്വസ്തൎക്കുള്ള രാജാവേ!

*Fr.*

---

## ൮൩.

Sieh hier bin ich. 120.

൧. താത നിന്നടുക്കേ വന്നു
നില്ക്കുമീയു വജ്ജനം
നിന്റെ മക്കളായ്പിറന്നു,
നിന്മഹത്വ വദ്ധനം

ത്തം വളൎച്ച — നല്ലുയൎച്ച
ഏകി നല്കനുഗ്രഹം.

൩. യേശുവേ ഇവൎക്കിരിക്ക
മേയ്പനായി സന്തതം,
ഈ അജങ്ങളും ഗ്രഹിക്ക
മേഷപാലധ്യസ്വരം
നിന്റെ പ്രീതി—സൎവ്വഭീതി
നീക്കുവാനലം ദൃഢം.

൪. സൎവ്വദാ സദാത്മദേവാ,
സൽപവിത്രജീവനേ
നിന്മനപ്രസാദസേവാ
ചെയ്യുമാറിവൎകളെ
നിന്റെ ഗേഹം — ആക്കിയേവം
ഉൾക്കരുത്തു കൂട്ടുകേ.

൫. വന്നു നിന്നു ചെയ്തു നേൎച്ച
കാപ്പതിന്നു ദൈവമേ,
നീ തുണെക്ക, നിന്റെ ചേൎച്ച
നല്കിയീസ്സുതൎകളെ
ജന്മദേശ — സംപ്രവേശ
ഭാഗ്യനാൾ വരുംവരേ.

*J. Ch.*

---

## ൯൭.

Dublin. C. M. 22.

൧. അനുഗ്രഹിക്ക ദൈവമേ,
നിൻ സ്വന്തമാക്കുക,

ഈ പ്രിയമുള്ള മക്കളെ;
അനുഗ്രഹിക്കുക.

൨. ഇന്നോളമുററു ലാളനം
ബഹുത്വമായ്ക്കൃപാ,
നീ ചെയ്കയാലേ വന്ദനം
അനുഗ്രഹിക്കുക.

൩. ഈ തൈകൾ പൂത്തു സൽഫലം
തരാൻ വളർത്തുക.
സുഭദ്രമായ്മതില്ക്കകം
അനുഗ്രഹിക്കുക.

൪. വിശ്വാസമുള്ള ജീവനിൽ
സ്ഥിരീകരിക്കുക;
നിൻ വേല ചെയ്മിവർകളിൽ
അനുഗ്രഹിക്കുക.

൫. പരീക്ഷകൾ വരുംപഥി
ജയം കൊടുക്കുക;
തടുത്തു കൊൾകധോഗതി
അനുഗ്രഹിക്കുക.

൬. വിശുദ്ധി നീതി ഭക്തികൾ
സദാ പെരുക്കുക.
കൊടുക്ക ബുദ്ധിശക്തികൾ
അനുഗ്രഹിക്കുക.

൭. നിൻ നാമ സ്തോത്രകാരണം,
സഭെക്കു ഭൂഷണം,
ആയ്തീർത്തരുൾക ജീവനം
അനുഗ്രഹിക്കേണം.

൪. ഇഹം പരങ്ങളിൽ സദാ
സൽഭാഗ്യമേകുക
ഇവൎക്ക ദേവ നീ പിതാ
അനുഗ്രഹിക്കുക.

*J. Ch.*

---

## ൪൪.

(കുട്ടികൾ പാടേണ്ടതു.)

രാഗം: നല്ല ഓൎമ്മയായുണൎന്നു. 161.

൧. ദേവ സന്നിധാനെ നിന്നു
പൂൎണ്ണ നന്ദി പൂണ്ടു നാം,
സ്തോത്ര ഗീതമോടെയിന്നു
മോദമാൎന്നു വന്ദിക്കാം!
എണ്ണമില്ലവൻ ദയെക്കു —
നമ്മിലില്ല യോഗ്യതാ —
ഇന്നെയോളവും നമുക്കു
തന്നതൊക്കെ വൻകൃപാ.

൨. എണ്ണമററയിങ്ങേ പാപം
മാൎച്ചു യേശു ചോരയാൽ;
ക്രൂശിലേശു നീക്കി ശാപം
നല്ലുകാശിയാകയാൽ
മക്കളായി ജീവകാലം
നിൻെറ സേവ ചെയ്യുവാൻ
ഇച്ഛയുണ്ടു ഇങ്ങു പാരം,
ആക്കമേകു നീ പരാൻ!

൩. ബാലരെങ്ങളിന്നു നാഥാ
നിന്നെ വാഴ്ത്തുമീ സ്തുതി
ധൂപമേററു പ്രിയ താതാ
നല്കയെന്നുമാത്മ തീ!
ഇന്നു നേൎന്നു നേൎച്ച ഞങ്ങൾ
അന്തമെത്തുവോളവും
കാക്കമാറു താ വരങ്ങൾ;
ഏകു സ്വൎഗ്ഗഭാഗ്യവും.

*T. Z.*

## 11. തിരുവത്താഴം.
## LORD'S SUPPER.

**വൃൻ.** (വൃഫ).

**Schmücke dich. 173.**

൧. കോപം നിന്നോടില്ലെന്നിട്ടു
പാപഗുഹയെ നീ വിട്ടു,
മാനസം, വെളിച്ചത്തോടി
പൂന്നുകൊരു നല്ല മോടി.
രക്ഷിതാ നിമന്ത്രിക്കുന്നു:
തൽക്ഷണം ഉണ്ടാം വിരുന്നു.
മന്നും വിണ്ണും താൻ ഭരിക്കും
മന്നൻ നിങ്കലേ വസിക്കും.

൨. മല തൂക്കിയും വിവാഹം
പോലെ വേണ്ടതേ സന്നാഹം.

മുട്ടി കേൾം കൃപാകരാരം:
പൂട്ടിക്കാണരുതു ദ്വാരം,
ഗർവ്വലേശവും വിലക്ക,
സർവ്വം അവന്നാസ്തുറക്ക.
യേശുവേ, പ്രവേശിക്കെന്നു
ആശു ചൊല്ലെതിരേ ചെന്നു.

ന. മിത്രം കാങ്കീയെൻ നിർവ്വാഹം,
എത്ര നിന്നെ ചൊല്ലി ദാഹം;
തനിച്ചാകിൽ ഉണ്ടു കുത്തു,
നിന്നിലുള്ളതുണ്മാൻ ക്ഷുത്തു.
മാരി പോലിതിൽ ചൊരിഞ്ഞു,
പൂരിക്കൊഴിവിൽ വഴിഞ്ഞു,
നൃണു ജീവിപ്പിക്ക ചിത്തെ
വീണുറങ്ങും നിൻറെ വിത്തെ.

ര. ജീവന്നാവൃത് ഈ ആഹാരം,
ചാവടുത്താൽ എൻ സംസ്കാരം;
മാംസരക്തത്താൽ നിൻ ദേഹം
ആം സഭയിൽ പുതു സ്നേഹം;
സേവിപ്പാൻ പുതു സന്തുഷ്ടി,
ഭാവിദേഹത്തിന്നും പുഷ്ടി!
വിണ്ണിലും നകരുകത്ര്യ
മണ്ണിൽപോലേ നിൻറെ സത്ര്യ.

*H. G.*

---

## ൯൦. (വൃന്ദ).

Gott sei gelobt. 197.

൧. തൻ ജഡരക്തം ഉണ്ണുവാനും തന്നു,
തൃപ്തി നല്കിയ മകനു
നാം സ്തുതിയും പുകഴ്ചയും കഴിക്ക;
നീ അതേ അനുഗ്രഹിക്ക—കനികേ കൎത്താവേ!—
ആശ്രയം എല്ലാ ഞെരുക്കത്തിൽ,
യേശുവേ, മാതാമറിയയിൽ
ഉത്ഭവിച്ച ദേഹവും
നിൻ വിശുദ്ധരക്തവും— കനികേ കൎത്താവേ!
൨. ഞങ്ങൾക്കു വേണ്ടി ആ വിശുദ്ധദേഹം
ദണ്ഡിപ്പിച്ചതെത്ര സ്നേഹം.
ജീവൻ എനിക്കു തന്നതോ നിൻ ചാവു;
ഇന്നും നിന്നെ ഓൎപ്പാറാവു—കനികേ കൎത്താവേ!
നിന്റെ രക്തം, എന്തു വിസ്മയം,
ഒക്കേ വീട്ടി ഞങ്ങളേ കടം;
സൎവ്വപാപം കഴുകി
കനിവെന്നതിൻ വിളി—കനികേ കൎത്താവേ!
൩. ഞങ്ങൾ ഒരുപ്പമായിനിച്ചമഞ്ഞു,
എങ്ങും ഐക്യത്തെ തിരഞ്ഞു,
നേരെ നടപ്പാൻ കാക്കുകിങ്ങേ പാദം,
നല്കുകേ നിൻ ആശീൎവ്വാദം- കനികേ കൎത്താവേ!
നിൻ സദാത്മാവെന്നും ഞങ്ങളെ
ശുദ്ധസത്യത്തിൽ നടത്തുകേ;
ഞങ്ങൾ നിന്റെ പന്തിയിൽ
ചേരാകേണം സ്വൎഗ്ഗത്തിൽ-കനികേ കൎത്താവേ!

*H. G.*

## ൯൧. (൨൮).

**Malan's. 188.**

൧. ദൈവകുഞ്ഞാടായുള്ളോവേ!
നീയേ വഹിച്ചിങ്ങേ അരിഷ്ടം.
ഈ വംശത്തെ പിതാവിനിഷ്ടം
ആക്കീടാൻ ചാവിൽ പെട്ടതേ;
രാജത്വപൌരോഹിത്യവും
വന്നിട്ടു നിന്റെ പേർ ഉയൎത്തി
ഒന്നിച്ചു തേജസ്സെ വളൎത്തി,
ഞങ്ങളും സദാ നിന്നെ തൊഴും.
ആമെൻ, പ്രഭോ! ആമെൻ!

൨. എനിക്കു നിന്നെ നല്ക്കണം
എൻ യേശുവെന്ന ജീവാഹാരം;
കുടിപ്പിക്കെന്നെ രക്തസാരം,
നീ സത്യപാനഭോജനം.
നീയേ മരുന്നു, വൈദ്യൻ നീ,
നീയേ എടുത്തതെൻ ഉളപ്പും;
സ്വൎഗ്ഗത്തിൽനിന്നു വന്നൊരപ്പം,
സ്വൎഗ്ഗീയനാക്കെന്നെ നീ!
ആമെൻ, പ്രഭോ! ആമെൻ!

*H. G.*

---

## ൯൨. (൨൩).

**O Lamm Gottes. 119.**

൧. ഹാ, ദൈവത്തിൻ കുഞ്ഞാടു,
മരത്തിൽ തൂങ്ങി ചത്തോനേ!

അസൂയ നിന്ദ പാടു
അന്തം വരേ പൊറുത്തോനേ!
നീ പേറി സൎവ്വ പാപം;
അല്ലാഞ്ഞാൽ പററും ശാപം;
കനിഞ്ഞു കൊൾ്ക ഹേ യേശു!

൨. എൻ പാപം ഒക്ക ഛേദം
ചെയ്വാൻ നിൻ രക്തമാം സാരം
ഒഴിച്ചു, വന്ന ഭേദം
അവാച്യമാം ഉപകാരം.
കൈക്കൊൾ്ക നിത്യാചാൎയ്യ
കറയില്ലാത്ത ഭാൎയ്യ!
കനിഞ്ഞു കൊൾ്ക ഹേ യേശു!

൩. നീ എൻ കുഴിയിൽ കൂടി
എൻ ജ്യേഷ്ഠഭാവത്തെ കാട്ടി,
എൻ ദ്രോഹം ഒക്ക മൂടി,
നീ എൻ വിരോധിയെ ആട്ടി:
എന്നിന്നി നിത്യം പാടും.
ഇടയൻ നീ കുഞ്ഞാടും.
കനിഞ്ഞു കൊൾ്ക ഹേ യേശു!

*H. G.*

---

## ൯൩. (൯൪).

**Marter Gottes. 180.**

൧. ദിവ്യരക്തം! നീ പടെച്ച ശാന്തി
ശിഷ്യരിൽ മറപ്പതാർ?
എങ്കിലും കൃതജ്ഞരായി ശുഷ്കാന്തി
കാട്ടി സേവിക്കുന്നതാർ?

അല്ലയോ ഗുരോ! ഈ ആത്മാഹാരം
എല്ലാപാട്ടിലും മധുരസാരം
എന്നതെ ദിനം ദിനം
നീ പ്രകാശിപ്പിക്കെണം!

൨. മനസ്സിങ്കൽ പുക്ക പാപരോഗം
ഒക്കെ മാററിക്കളുവാൻ
ക്രൂശിന്മേൽ മേടിച്ച സ്വൎഗ്ഗഭോഗം
രുചി കാണിക്കേ ഭവാൻ!
രക്തത്താൽ തളിച്ച ബലിപീഠം,
വാക്കേഴഞ്ചു മുറി മുൾകിരീടം
ഇന്നും ചാകുന്നേരത്തും
കാട്ടിയാൽ ഗുണം വരും.

൩. ഇങ്ങൊന്നിച്ച നില്ക്കുന്നടിയങ്ങൾ
കൈയടിച്ച നേൎന്നെല്ലാം:
അങ്ങു നേററ കഷ്ടമരണങ്ങൾ
സഖ്യത്തെക്കാധാരമാം.
ഞാന്നീയായിട്ടെന്നും ആകചേൎച്ച;
നിൻ സ്തുതിക്കാസ്സമ്മതിച്ചീ നേൎച്ച,
ആമേൻ എന്നും പണ്ടേ പോൽ
സമാധാനം എന്നും ചൊൽ.

*H. G.*

---

## ൯൪.

**Wie wohl ist mir. 194.**

൧. "ഹേറ ദാഹിക്കുന്ന എവരുമേ
"ജലത്തോടെത്തിച്ചേരുവിൻ!

"ഔദാൎയ്യമായ ഭോജനത്തെ
"കൃതജ്ഞതാപൂൎവ്വം വാങ്ങുവിൻ!
"എൻ ശുദ്ധരക്തം മാത്രം മുററും
"നിൻ പാപഭാരം തീൎപ്പാൻ പററും
"എന്നന്തരംഗേ വിശ്വസി.
"നിൻ ഘോര പാപം ഇനി ഓൎക്കാ,
"നിൻ ക്രൂരകൎമ്മം എണ്ണിച്ചേൎക്കാ
"എന്നിനി നിത്യം ആശ്വസി.

൨. "ഇന്നും എൻ മാംസരക്തഭോജ്യം
"നിൻ ആത്മജീവന്നാകുമായി
"തരുന്നതാൽ എൻ പിതൃരാജ്യം
"അനുഭവിക്കു നിഴലായി."
ഈ സ്നേഹ വിളി ഇന്നും ഓൎത്തു
അന്യോന്യം തമ്മിൽ കൈകൾ കോൎത്തു,
വിരെഞ്ഞു ചെല്ലു പന്തിയിൽ.
അതാൽ കൃതജ്ഞരായ്തീൎന്നു
പിതാ സുതാത്മാവായവന്നു
നാം സ്തോത്രം ചൊല്ലു താഴ്മയിൽ.
*N.*

---

## 12. മാനസാന്തരം.
## REPENTANCE.

ൻ൫. (വൃന്ദ).
Straf' mich nicht. 136.

൧. എന്നെ നിന്റെ കോപത്തിൽ
ശിക്ഷിയാതലിഞ്ഞു,

ഇജ്ജനം ചെറുപ്പത്തിൽ
കെട്ടതെന്നറിഞ്ഞു,
കോപത്തി — വേഗം നീ
ക്ഷാന്തിയാൽ തടുക്ക, — രക്തത്തിൽ കെടുക്ക.

൨. ചെയ്ത പാപത്താൽ എല്ലാം
ഉണ്ടെനിക്കു നാണം;
കെട്ടു പോയതിന്നും ആം
നിന്നാൽ അത്രേ ത്രാണം.
ഞാൻ പതിർ, — നീ ഉയിർ;
ചത്തതെ നിൻ വാക്കും — നോക്കും പുതുതാക്കും.

൩. ഈ ചതഞ്ഞുടഞ്ഞതും
ചെയ്ക നീ ആശ്വാസം;
ശൂന്യദീനനെഞ്ചിലും
വന്നു കൊൾക വാസം.
പിന്നെ ഞാൻ — വാഴ്ത്തുവാൻ,
ദിവസേന പാറും — ചേറും നീ അകറ്റും.

൪. നല്ല പുതിയാത്മാവെ
ഈ പിണത്തിൽ ഊതി;
അതിൽ ഇന്നി നേടുകേ
വല്ലൊരനുഭൂതി.
നീയല്ലോ — എൻ പ്രഭോ,
ഹീനക്കനുകമ്പി; — നിന്നെ ഞാനും നമ്പി.

*H. G.*

### ൻന്ന. (൮൭).

**Valet will ich. 142.**

൧. കാരുണ്യജ്യോതിയായ
മശീഹ യേശുവേ!
മനുഷ്യജാതി മായ
അകററും സത്യമേ.
എൻ പാപത്തെ ക്ഷമിച്ചു
സന്തോഷത്തെയും താ!
നീ മാത്രമേ ജയിച്ചു;
ഞാൻ ഒന്നും സാധിയാ.

൨. ഈ ഭ്രഷ്ടനായ പാപി
അറിഞ്ഞു നിൻ ബലം,
ഇപ്പോഴേ അനുതാപി
ആശ്രീണ ശരണം;
അബദ്ധം എൻ വിരോധം,
നികൃഷ്ടം എൻ പണി,
സുന്യായം നിന്റെ ക്രോധം,
ഉചിതം എൻ പിണി.

൩. കുടുങ്ങി നില്ക്കും കാട്ടു
ഞാൻ എങ്ങനേ വിടും?
ഉഴന്നു പോയോരാട്ടു
മററാർ അന്വേഷിക്കും?
നിണക്കു നല്ല പോക്കു
തെളിഞ്ഞു മുമ്പിനാൽ,
നീ എന്നെ ഒന്നു നോക്കു,
ക്ഷമിക്കിരക്കയാൽ!

൭. പിതാവേ, ഉദ്ധരിച്ചു,
അകൃതം ഒക്കവേ
ഞാൻ ന്യായമായ്വിധിച്ചു
പകെപ്പാറാക്കകേ.
എൻ ഉള്ളിൽ നിൻെറ വാക്കം
കടാക്ഷവും എല്ലാം
വേരൂന്നി നില്പാറാകം;
എന്നാൽ സുഖം ഉണ്ടാം.
*H. G.*

---

൯൬. (വൃവൃ).

Ach, was bin ich ohne. 93.

൧. യേശുവെന്നി ഞാനിങ്ങെന്തു?
ഹീനൻ അന്ധൻ നഗ്നനേ;
ലേശം എന്നിൽ സ്നേഹഹേതു
ഇല്ല ദൈന്യം ഒഴികേ;
മട്ടില്ലാത പാപകോടി
വിട്ടു ഞാൻ തൃക്കാക്കൽ ഓടി.

൨. ഇല്ല ഞാൻ ചെയ്യാത്ത ദ്രോഹം,
ആജ്ഞയൊക്ക തട്ടിനേൻ,
നല്ലതെന്നു തോന്നി മോഹം,
ചത്തു മോഹിച്ചടിയേൻ.
സത്യത്തോടു ഞാൻ മറുത്തു;
നിത്യകാരുണ്യം വെറുത്തു.

൩. പാപി ചാകേണം എന്നല്ല
നീ വിളങ്ങിച്ചാന്തരം.

ശാപം നിങ്കൽ ഏററു, നല്ല
പാപശാന്തിക്കുണ്ടിടം.
ഗൎവ്വം താണു, ഞാൻ വലഞ്ഞു,
സൎവ്വം പറയാം കരഞ്ഞു.

൪. എൻ കടങ്ങൾ ഞാനേ വീട്ടി
തീൎക്കാം എന്നു ചൊല്ലാമോ?
വങ്കണക്കൈ ത്തൈക്കൈ നീട്ടി
ക്രൂശിൽ ഒപ്പിച്ചില്ലയോ?
രക്തത്താൽ എൻ പാപം തീര
മുക്തമോ? ചൊല്ലാറു വീര!

൫. ആശ്വസിക്കിനിക്കലഞ്ഞി
ശങ്കിച്ചാടും മാനസം!
വിശ്വസിച്ചു ഞാൻ തുടങ്ങി,
താ വിശ്വാസകേവലം.
ആശി നീ വരുംവരെക്കും
യേശുവേ! ഞാൻ വീണിരക്കും!
*H. G.*

---

## ൱൮. (൮ൻ).

**Wareham. 49.**

൧. വൈകാതെ അണഞ്ഞു മാപാപിയേ വാ;
ആകാശത്തിൽ നിന്നു വിളിച്ചതിതാ:
“വിസ്താരദിനത്തിൽ നിലെപ്പാൻ നീ ആർ?
“സംസാരം വെറുത്തു, മേലേവ നീ പാർ!”

൨. വൈകാതെ കൃപെക്കു തിരഞ്ഞങ്ങു ചെൽ;
ആകാത്തവൎക്കുണ്ടു കാരുണ്യക്കടൽ.

വില കൊടുക്കാതതിൽ കോരിക്കൊള്ളാം;
അലക്കകിൽ മാറും കളങ്കം എല്ലാം.

൩. വൈകാതെ ഇരിട്ടെ വെടിഞ്ഞു മെയ്യായി
സ്വീകാരം ഉരെപ്പാൻ തുറക്ക നിൻ വായി;
എല്ലാം പറഞ്ഞാലും അവൻ മുഷിയാ,
വല്ലാത്ത മകങ്ങൾ കനിഞ്ഞ പിതാ.

൪. വൈകാതെ വരികിതു കാരുണ്യനാൾ!
പ്രകാശം അടുത്തതു മുന്നേതെക്കാൾ.
നീ ഇന്ന് അവനൊച്ച കേളാതെ പോയാൽ
ചാവിൻ നിഴലുൾ ഇടറുന്നു നിങ്കാൽ.

൫. വൈകാതെ നിൻ രക്ഷകനെ കുറിക്കൊൾ!
ആകാംക്ഷയോടല്ലോ വിളിക്കുന്നിപ്പോൾ:
"ഒന്നല്ല ദുഃഖങ്ങൾ പിണെച്ച പുരാ,
നീ നല്ല സന്തോഷം ഇന്നെങ്കിലും താ!"

*H. G.*

---

## ൯൯. (൯൦).

Die Gnade sei. 10.

൧. ഹാ യേശു, എന്റെ പാപം
നിനെച്ചു വന്നു ഞാൻ,
നീ തന്നെ അനുതാപം
ശമിപ്പിക്കെമ്പുരാൻ!

൨. ഈ പാപി ചെയ്ത ദോഷം
അനേകം ഓർക്കയാൽ,
അസഹ്യമായ്തിൻ രോഷം;
ഭയം നിൻ വിധിയാൽ.

൩. ഹാ യേശു, കൃപ കാട്ടി,
എൻ ദുഃഖം തീൎത്തു താ!
മാവൈരിയെ നീ ആട്ടി,
അകത്തു പാൎപ്പാൻ വാ!

൪. നിൻ ക്രൂശിൽ എൻ സങ്കേതം,
നിൻ രക്തം ആശ്രയം;
ലഭിക്കേണം ഈ പ്രേതം
നിന്നോട്ടു വിശ്രമം.

*Fr.*

---

൧൦൦.

Ach, was bin ich ohne. 93.

൧. പാപിമാം എൻ യേശുനാഥ!
ചെയ്ത പാപം ഓൎക്കുന്നേൻ.
വാക്കും, എന്റെ ഭാവം, വേല
സൎവ്വമോൎത്തു കേഴുന്നേൻ.
എന്റെ ദോഷ ഭാവം മൂലം
സിദ്ധിച്ചിട്ടു നിന്റെ രോഷം.

൨. പാപിമാം എൻ യേശുനാഥ!
എന്റെ പാപം കണ്ടു നീ.
ക്രൂശിന്മേൽ തികെച്ചു രക്ഷ
നല്കി നീക്കുകെന്റെ ഭീ.
നിന്റെ ക്രൂശെനിക്കു നിത്യം
ആകും ഏകജീവ വൃക്ഷം.

൩. പാപിമാം എൻ യേശുനാഥ!
വന്നു പാൎക്കെൻ മനസേ!

പാപബന്ധം നീക്കിഭ്രാതാ!
ശുദ്ധമാക്കെൻ ചിത്തത്തെ.
എങ്കിലാകും ഞാൻ നിൻസ്വന്തം
നീ എനിക്കും നിത്യഭാഗ്യം.

*S. E.*

## 13. രക്ഷാഗീതങ്ങൾ.

## REDEMPTION.

൧൦൧. (൯൧).

O Durchbrecher. (8. 7.) 161.

൧. ആദാം ജന്മമായ്പിറന്ന
ശാപമൃത്യുഗ്രസ്തന്മാർ,
നിങ്ങളിൽ കൃപാസമ്പന്ന
ദൈവമക്കളായതാർ?
ആദ്യജാതൻ കൈ പിടിച്ചു,
അവൻ രക്തസ്നാനത്തുൾ
കൂടിച്ചത്തോർക്കായി ലഭിച്ചു
പുനർജ്ജന്മത്തിൻ പൊരുൾ.

൨. ആത്മദേഹം ഒക്ക പുക്ക
പാപം എന്ന ദുർവ്വിഷം;
ദേവസാദൃശ്യനാശക
ഒന്നേ പാപബോധകം.
ദൂരേ വെളിച്ചം കണ്ടിട്ടും
യാത്രക്കാവതും കണ്ടോ?

ദുശ്ശുശ്രൂഷ ദോഷിച്ചിട്ടും
വിട്ടിട്ടില്ല പരദേവാ.

൫. ചെങ്കടൽ! നിന്നെ സ്തുതിക്കാം
വീണ്ടെടുത്ത ഇസ്രയേൽ.
അഗ്നിതൂൺ! നിന്നാൽ ജയിക്കാം,
നിന്നാൽ നില്ക്കാം കരമേൽ.
പെട്ടകത്തിൽ തിരഘോഷം
ഇടിശബ്ദം കേട്ടു നാം
പേടിയാഞ്ഞു, ബാഹ്യദോഷം
സ്വസ്ഥം ഉൾ എന്നറിയാം.

൬. നീരു ചോരയോടും കൂടേ
ആത്മാവേ, നീ സാക്ഷി താ!
നീതിമുടി ഞങ്ങൾ ചൂടേ
ശത്രുവെ തടുപ്പാൻ വാ!
സൂക്ഷിക്ക പ്രഭോ നിൻ വീടു;
ദയ ചെയ്തു പാൎക്കിതിൽ!
ഞങ്ങളാൽ നിൻ അൻപിൻ ഈടു
ആം വരേ, ചെയി നിൻ തൊഴിൽ!

*H. G.*

---

൱൦൨. (ൻവ).

Ob Trübsal uns. 130.

൧. ഉണ്ടിന്നി വിസ്താരം — കല്യാണഗ്രഹേ,
ക്ഷണിച്ചവൻ ദ്വാരം — തുറന്നളവേ.
കൎത്താവിൻ നിയുക്തി — കൊണ്ടെത്രജനം
കേട്ടിക്കുന്നീ ഉക്തി: — ഉണ്ടിന്നിയിടം.

൨. ഉണ്ടിന്നി വിസ്താരം — മാപങ്ക്തിയതിൽ,
തീരാത്ത സല്ക്കാരം — കിട്ടേണമെങ്കിൽ
ഭുജിക്കിൽ ആശ്വാസം — കണ്ടെത്തും ഉടൻ,
ചെയ്യും സ്ഥിരവാസം — പ്രവേശിച്ചവൻ.

൩. ഉണ്ടിന്നി വിസ്താരം, — അകത്തു പിതാ
വാത്സല്യവിചാരം — നടത്തും സദാ;
തൻ പുത്രൻ മരിച്ചു — പിഴ മറവാൻ;
ഭരിപ്പാൻ ഉത്ഥിച്ചു — സ്വൎല്ലോകം പുക്കാൻ.

൪. ഉണ്ടിന്നി വിസ്താരം — ക്ഷുധാൎത്തനെല്ലാം, .
നാം എത്ര നിസ്സാരം — എന്നിട്ടും വരാം;
എൻ നാവു വറൾച്ച — പെട്ടീടും ദിനം
ഇരിക്കീ പുകഴ്ച്ച: — എനിക്കും ഇടം.

*Fr.*

---

## ൧൦൩. (൯൩).

Valet will ich. 142.

൧. കൎത്താ ബലിക്കോരാടു — താൻ നോക്കും, എന്നിതി
പണ്ടിസ്രയേല്യനാടു — പരന്ന സംഗതി;
അതിന്നായോരച്ചാരം — മൊറീയപൎവ്വതം;
അതിൽ വാഗ്ദത്തസാരം-അറിഞ്ഞിതാബ്രഹാം.

൨. സൽപുത്രൻ ആട്ടുരൂപം — മലയിൽ കേറിയാൻ,
പിതാ വാളഗ്നിധൂപം — എടുത്തു കൊണ്ടന്നാൻ;
ഇവന്റെ നിത്യപ്രീതി — മൃത്യുവിൽ ചാകുമോ?
ചത്തോനെ ദേവനീതി — കുഴിയിൽ വിടുമോ?

൩. സദ്രക്ഷിതാ കിഴിഞ്ഞു-എൻ മാംസരക്തത്തിൽ,
ആദാമ്യനായി കഴിഞ്ഞു — ഉറങ്ങി പോടിയിൽ.

ഇപ്പോൾ രണ്ടാമത്താദം — നമുക്ക തലയാം;
അവന്റെ ശക്തപാദം — പിശാചെ ചൂൎണ്ണിക്കാം.

*H. G.*

---

൧൨൮. (൩൯).

Wo ist Jesus. 28.

൧. കുററം പോയി ശിക്ഷ വിട്ടു
കുണ്ടറ തുറന്നതേ;
പാപമോചനം വന്നിട്ടു
സ്തോത്രം ചെയ്യെന്നുള്ളമേ!

൨. എൻ കടങ്ങൾ കോടി കോടി
വീട്ടീട്ടുള്ള സ്വാതന്ത്ര്യം
നല്ല ജാമ്യൻ സ്നേഹിച്ചോടി
താൻ കൈ ഏററതിൻ ഫലം.

൩. ഘോരമായ ഗൃഹഛിദ്രം
ഭൂമിയിൽ പരക്കയാൽ
ഈ ജനം മഹാദരിദ്രം
ആയി ശത്രുകൌശലാൽ.

൪. വന്നിതാ ഇരന്നു കേഴും
നാൾ മുതൽ എത്ര ധനം!
എഴുപത്തിരട്ടിയേഴും
ക്ഷാമ ഉണ്ടനുദിനം!

൫. ഉണ്ടിതാ ഈ ചത്തവന്നു
ജീവിപ്പാനും സംഗതി;
സൎവ്വം താൻ ഇളെച്ചു തന്നു,
നിത്യമാക എൻ സ്തുതി.

*H. G.*

### ൱൰൬. (൯൬).

**Weil ich Jesu. 77.**

൧. ക്രിസ്തന്നാടായ്വന്നതാൽ
ഞാൻ സന്തോഷിക്കും ബലാൽ;
എന്നെ സ്നേഹിച്ചും ഗ്രഹിച്ചും,
എന്റെ നാമവും വിളിച്ചും,
സല്ക്കരിച്ചും മുഴുവൻ
പോററുന്നുണ്ടൊരിടയൻ.

൨. യേശു കൈയിൽ ശാന്തകോൽ
നിൎഭയം നടത്തും പോൽ.
നല്ല മേച്ചൽ പാലും ചോറും
തന്നു പോററും ദിനം തോറും;
ദാഹം തോന്നുമളവിൽ
വെള്ളം കാട്ടും ഉറവിൽ.

൩. ഇത്ര ഭാഗ്യം ഉള്ള ഞാൻ
എന്തു മൂലം ദുഃഖിപ്പാൻ?
പല നല്ല നാളിൻ ശേഷം
കളയേണ്ടി പോം ഈ വേഷം;
പിന്നേ എന്റെ പാൎപ്പിടം
യേശുവിന്റെ മാറിടം.

*H. G.*

---

### ൱൰൭. (൯൭).

**Wie herrlich ist's. 107.**

൧. ഘനം പെരുത്തതു് ഏവനും ഈ സ്ഥാനം:
ഇടയശ്രേഷ്ഠന്നാടായ്തീരുക;

ഈ ഒന്നിനത്രെ ഉള്ളു നിത്യമാനം:
കുഞ്ഞാടിന്നു പിന്നാലെ ചെല്ലുക.
മറ്റെങ്ങു കണ്ടെത്താത്തതും
നല്ലൊരു തൻ ഇടയനോടു പ്രാപിക്കും.

മേയ്പാനിതാ കതിൎത്ത പുല്ലും നെല്ലും
നല്ലുറവും കുളിൎത്ത ചോലയും;
ചെന്നായെ പേടിയാതെ എങ്ങും ചെല്ലും;
സദാ തൻ കൂട്ടം യേശു പാലിക്കും;
അനന്തജീവൻ തൻ വരം;
അസംഖ്യമാമിടയൻ കയ്യിലേ ധനം;

ലോകത്തിലാകുമ്പോൾ ഉമി പിണ്ണാക്കും
അതിൻ അടിമകൾക്കു ഭോജനം;
ഇല്ലങ്ങു തൃപ്തി എത്തുന്നൊരു ലാക്കും;
ദിനമ്പ്രതി വരുന്നോരോ ഭയം;
ആർ നല്ല നാൾകൾ ഇച്ഛിച്ചാൽ
ഈ നല്ലിടയനോടു ചേരുക ക്ഷണാൽ.

ഇപ്പോൾ തികഞ്ഞസൌഖ്യം ഇല്ല താനും;
ജയിച്ചു ചാവിനെ എൻ ഇടയൻ;
ഞാൻ മന്ദഹാസത്തോടുറങ്ങുവാനും
ഉണൎവ്വതിന്നും കരുതുന്നവൻ;
ഞാൻ വാഴ്ത്തി ചാവിൻ ദേശത്തിൽ,
ഏറ്റം സ്തുതിക്കും ഇടയന്റെ മടിയിൽ.

*H. G.*

---

**൧൨൭. (൮൭).**

Nun freut' euch. ~~125.~~ 124

൧. ഘോഷിച്ചു കൊണ്ടാനന്ദിക്ക,
നിൻ ദൈവത്തെ സ്തുതിക്ക;
പ്രിയ ക്രിസ്ത്യാനക്കൂട്ടമേ,
നിൻ രക്ഷയെ സ്മരിക്ക;
അവൻ ജയം മഹാത്ഭുതം;
മൊഴിക്കെത്താത് ആ സല്കൃതം;
അതിൻ ക്രയം അസംഖ്യം.

൨. ഞാൻ പേയിന്നത്രേ അടിയാൻ,
ചാവിങ്കൽ അകപ്പെട്ടു,
വൻ പാപത്തോടെതിർത്തു ഞാൻ
അഴിഞ്ഞതില്ലാ കെട്ടു.
എൻ ശക്തിയാൽ ഗുണം വരാ;
നരകഭീതിയാൽ സദാ
എന്നെ വലെച്ചു ശത്രു.

൩. അനാദിദൈവമോ ഉടൻ
ഇരപ്പനിൽ കനിഞ്ഞു;
രക്ഷിപ്പതിന്നു നന്മകൻ
പോരുന്നോനെന്നറിഞ്ഞു:
"അഗതികൾക്കു നീ ഗതി,
"നീ ചാവെ കൊല്ലുവാൻ മതി,
"പിൻ ഒക്ക ജീവിപ്പിക്ക!"

൪. എന്നിങ്ങനേ കല്പിക്കയാൽ
മകൻ കിഴിഞ്ഞു വന്നു;

എൻ ഭ്രാതാവായി കന്യയാൽ
ഈ ഭൂമിയിൽ പിറന്നു;
തൻ ഊക്ക മൂടി കാട്ടിനാൻ
പിശാചിനെ അടക്കവാൻ
ദരിദ്രവേഷം പൂണ്ടു.

൭. എന്നോടവൻെറ മൊഴിയോ:
"നിണക്കായി ഞാൻ പിണങ്ങും;
"നീ എന്നെ മാത്രം പററിക്കോ!
"പിതാവപ്പോൾ ഇണങ്ങും.
"എനിക്ക നീ, നിണക്ക ഞാൻ;
"നമ്മെ ഇനി വേറാക്കവാൻ
"ആ വൈരിക്കെന്നും കൂടാ."

൩. "എൻ രക്തം ചിന്നി പകയർ
"ഈ ജീവനെ പറിക്കും;
"അതാൽ ഉയിപ്പതേ നരർ.
"ഈ വാക്ക നീ ഗ്രഹിക്കും.
"എൻ ജീവൻ കൊല്ലും പാപിനെ;
"എൻ പുണ്യം മൂടും പാപത്തെ;
"ഇതത്രേ നിൻെറ രക്ഷ.

൧. "പിതാവെ ചേരാൻ സ്വൎഗ്ഗത്തിൽ
"മെയ്യോടേ ഞാൻ കടക്കും;
"അങ്ങുന്നു വാണു സഭയിൽ
"സദാത്മാവെ ഇറക്കും.
"അവൻ നിണക്കുയിർ തരും;
"എൻ നീതിശുദ്ധിസത്വവും
"എല്ലാം നിൻ സ്വന്തമാക്കും.

൮. "ഞാൻ ചെയ്തതും പറഞ്ഞതും
"ചെയ്യെണ്ടും അറിയിക്ക,
"അതാൽ പിതാവിൻ രാജ്യവും
"തേജസ്സും വൎദ്ധിപ്പിക്ക!
"അയ്യോ നിധികൾ കേടുണ്ടാം
"മനുഷ്യവെപ്പുകൾ എല്ലാം,
"എൻ ശിഷ്യ, നിരസിക്ക!"

*H. G.*

---

## ൧൦൮. (൯൯).

From Greenland. 146.

൧. പിതാവേ, നിന്റെ ദാനം—സ്തുതിക്ക ന്യായമാം.
നിന്നോടു പുത്രസ്ഥാനം-എല്ലാൎക്കും പ്രാപിക്കാം;
അതിന്നായാദ്യജാതൻ—മരത്തിൽ തൂങ്ങിയാൻ;
കിഴിഞ്ഞു സൎവ്വനാഥൻ—തൻ ദാസൎക്കടിയാൻ.

൨. ആ നചരത്തേ തച്ചൻ—തൻ അബ്ബാ വിളിയാൽ
പിതാവെ ഞങ്ങൾക്കച്ചൻ—ആക്കി ചമെക്കയാൽ,
പുത്രാത്മാ ഞങ്ങളൂടെ—അബ്ബാ വിളിക്കുകേ;
കണ്ണീരിനോടും കൂടെ —ഏറി ഞെരങ്ങുകേ!

*H. G.*

---

## ൧൦൯. (൧൦൦).

Wie schön leucht' uns. 200.

൧. പ്രകാശിച്ചരുണോദയം,
അജ്ഞാനരാത്രിയെ സ്പഷ്ടം
തെളിച്ചൊരു നക്ഷത്രം.
ഹേ ദാവിദ്പുത്രയിശ്ശായ്ക്കേർ!

അത്യന്തകൃപയുള്ള നേർ!
എൻ രാജാ നീ, എൻ മിത്രം!
ചിത്രം മിത്രം—പാപനാശം
നിൻ പ്രകാശം—സിദ്ധസത്വം;
സീമയില്ല നിൻ മഹത്വം.

൨. പിതാവു തന്ന പുത്രനേ!
ഞാൻ ഒന്നിനെ ഗ്രഹിപ്പതേ
ഈ രത്നമണി മാത്രം!
സ്വർഗ്ഗീയ സിദ്ധർ ആകവേ
തൃണാദിയും സ്തുതിക്കവേ
ഞാനോ അതിന്നു പാത്രം?
എന്നാൽ നിന്നാൽ—പാപികൾക്കും
ദ്രോഹികൾക്കും—നീങ്ങി ക്രോധം;
ഇല്ല ദാസരിൽ വിരോധം.

൩. നീ മുഖം ചാച്ചു നോക്കിയാൽ
എന്നുള്ളം നിൻ പ്രസാദത്താൽ
വക്കോളം നിറവാകും.
നിന്നെ മറന്നു ദോഷത്തിൽ
ഉൾപ്പെട്ടു വേറേ നോക്കുകിൽ
വലഞ്ഞു മാഴ്കി ചാകും.
താണു കാണു—എൻ നിർവ്വാഹം,
എന്റെ ദാഹം,—ജീവാഹാരം
താ, നിൻ സുവിശേഷസാരം!

൪. വാക്കാത്മാ രക്തദേഹവും,
മുൻ നിനയാത്ത ക്ഷമയും
നീ ഏറ തന്നെനിക്കും;

നീ എവിടേ വസിക്കുമോ
അങ്ങത്രേ ഞാനും എൻ പ്രഭോ!
സൂൎയ്യാ! എപ്പോൾ ഉദിക്കും?
ശാന്ത കാന്ത! — ഇഹലോകം
പൂണ്ട ശോകം — തീൎന്ന ശേഷം,
നിത്യമാകും എൻ ആശ്ലേഷം.

*H. G.*

---

൧൧൦. (൧൦൧).

Der beste Freund. 101.

൧. ഭുവി ചങ്ങാതികൾ ചുരുക്കം;
സ്വൎഗ്ഗത്തിലുണ്ടൊരുത്തമൻ.
വേറേ തുണ വിടും ഞെരുക്കം
കണ്ടാലേ അണയും ഇവൻ.
തുണെക്കു യേശു താൻ മതി,
എന്നിനിമേലിൽ എൻ മതി.

൨. മനുഷ്യർ ഊഞ്ചൽ പോലെ ആടും;
എൻ യേശു പാറ തുല്യനാം.
അനിഷ്ടനാടും ശൂന്യകാടും
അവനാതൊക്കും പോൽ എല്ലാം.
സുഖദുഃഖങ്ങളും ശരി;
തുണെക്കു യേശു താൻ മതി.

൩. ആരാൽ എനിക്കൊരുപകാരം
അവനെ തോഴനാക്കു ഞാൻ,
എന്നീ വഴി ഭൂലോകേ സാരം;
എനിക്കോ നല്ലതേ ചെയ്വാൻ

തനിക്കാംപോരുമെൻ സഖി;
തുണെക്ക യേശു താൻ മതി.

൭. അവൻ എനിക്ക നല്ലൊണ്ണാടി,
വിടാതെ കാട്ടും ശുദ്ധനേർ;
എനിക്ക വേണ്ടി ചാവിൽ ചാടി,
വിമോക്താവെന്നവന്റെ പേർ;
കടങ്ങൾ വീട്ടി തന്മൃതി
തുണെക്ക യേശു താൻ മതി.

൮. തൻ ഉള്ളം താൻ എനിക്ക തന്നു
തൻ ദേഹവും, നല്ലോരു നാൾ
തൻ കോവില്ക്കൊന്നെ കൊണ്ടുവന്നു
എന്നേക്കും പാൎപ്പിക്കുന്നയാൾ
ഇപ്പാങ്ങൻ ആകയാൽ അറി:
തുണെക്ക യേശു താൻ മതി.

*H. G.*

---

## ൧൧൧. (൧൦൨).

Gelobt sei Gott. 30.

൧. മകനും അച്ഛനും സ്തുതി!
തികഞ്ഞ പാപനിഷ്കൃതി
പകയൎക്കേകി കരുതി; — ഹല്ലെലൂയാ!

൨. മരത്തിൽ തൂങ്ങി നന്മകൻ,
ശിരസ്സു താഴ്ത്തി ചത്തുടൻ,
നിരന്നു നമ്മോടുന്നതൻ, — ഹല്ലെലൂയാ!

൩. പിശാചിന്മേൽ മഹാജയം,
ശ്മശാനം വിട്ടു, പൂരിതം;
വിശാലലോകം തൻ വശം; — ഹല്ലെലൂയാ!

൪. മരിച്ചെഴുന്നൊരു മഹാൻ
പിരിഞ്ഞ പിൻ വിളങ്ങുവാൻ
വരികിൽ, ഞാനും ഭാഗ്യവാൻ — ഹല്ലെലൂയാ!

൫. അതിന്നായെന്നിൽ സത്യാത്മാ!
മതി നേരാക്കി സൎവ്വദാ,
പഥി നടത്തി വാഴുകാ; — ഹല്ലെലൂയാ!

*H. G.*

---

൧൧൨. (൧൦൪).

Ich bete an die Macht. 104.

൧. മശീഹയിൽ വിളങ്ങും സ്നേഹം
ഞാൻ വിസ്മയിച്ചാരാധിപ്പേൻ;
കൃമികൾ തന്നതിൽ — സന്ദേഹം
കളഞ്ഞുറച്ചാനന്ദിപ്പേൻ.
എൻ അഹംഭാവം നീ വിഴുങ്ങും;
ഞാൻ സ്നേഹക്കടലുള്ളിൽ മുങ്ങും.

൨. പടെച്ച മുമ്പിലും എൻ നാമം
വരെച്ച ജീവപുസ്തകേ;
യുഗാന്തത്തിൽ വരും വിശ്രാമം
അപ്പോഴും നിശ്ചയിച്ചു മേ.
എത്ര ദിനം നിൻ അധികാരം
അത്രയും എന്റെ മേൽ വിചാരം.

൩. നിൻ രൂപത്തിൽ മനുഷ്യവംശം
അന്നെന്നെയും നിൎമ്മിച്ചു നീ.
എനിക്കാദാമ്യപ്പിഴയംശം
ഉണ്ടായതെ വഹിച്ചു നീ.

നീ മൎത്യപുത്രനായ സ്ഥാനം
എത്തിച്ചെനിക്ക ദിവ്യമാനം.

൨. ഞാൻ മീതെ ദിവ്യനാസ്സഖിപ്പാൻ
നീ ദീനനായി ഭൂമിയിൽ;
ഞാൻ അബ്ബാ എന്നതെ വിളിപ്പാൻ
നീ സംശയിച്ചു മൃത്യുവിൽ;
എനിക്കനുഗ്രഹം നിൻ ശാപം:
ഞാൻ ദൈവനീതി നീയോ പാപം!

൩. പാതാളം മുതൽ ഉയരത്തോളം
വിയത്തുമുള്ള സ്നേഹമേ!
ഈ അൻപില്ലാത്ത എന്റെ നെഞ്ചും
നിൻ ജ്വാലയാൽ കൊളുത്തുകേ!
എപ്പൊഴും എങ്കൽ ഉണ്ടുപേക്ഷ,
അതിൻ ചികിത്സ നിൻ അപേക്ഷ.

൪. ഇരിക്ക നീ എൻ അവകാശം,
ചരാചരത്തിൽ എൻ മുതൽ,
എൻ രാത്രിയിങ്കൽ ഉൾപ്രകാശം
എൻ ഓട്ടം തീൎന്നാൽ എൻ പകൽ!
നിന്നോടു വാങ്ങും പുതുദേഹം
അതെന്നും വാഴ്ത്തും നിന്റെ സ്നേഹം.

*H. G.*

---

## ൧൧൩. (൧൦൪).

**Theuerster Immanuel. 81.**

൧. യേശു പാപിരക്ഷകൻ,
എന്നു സൌഖ്യവൎത്തമാനം

വഴി തെററിയോൎക്കുടൻ
ചൊല്ലുവിൻ!— ഹാ നല്ലഗാനം!
ആയതോതുവൻ സദാ;
യേശു പാപിരക്ഷിതാ.

൨. പക്ഷഭേദം ഇല്ലിതിൽ:
പാപിയെ അംഗീകരിക്കും,
എന്നു തന്റെ വാക്യത്തിൽ
ഏവരോടും അറിയിക്കും;
ആണയിട്ടു ചൊന്നവൻ:
„നോക്കു, ഞാൻ നിൻ രക്ഷകൻ"!

൩. തെററിപ്പോയ ആടിനെ
നല്ലിടയൻ തിരയുന്നു;
നഷ്ടം ഭ്രഷ്ടമായതെ
രക്ഷിപ്പാൻ അദ്ധ്വാനിക്കുന്നു.
നമ്മെ മറക്കാത്തവൻ
യേശു പാപിരക്ഷകൻ.

൪. പാപിക്കൂട്ടം വരുവിൻ,
വിളി കേട്ടുടൻ, എപ്പേരും!
വാഞ്ഛിക്കാക യേശുവിൻ
വങ്കനിവും ശുദ്ധനേരും;
തേറി നണ്ണുവിൻ സദാ:
യേശു പാപിരക്ഷിതാ.

൫. ഈ നിസ്സാരൻ വന്നു തൻ
പാപം ഏററുപറയുന്നു;
പണ്ടു ഞാൻ നിൻ പകയൻ,
വീണിന്നു് അഭയം ചൊല്ലുന്നു.

ഉണ്ടാശ്വാസം ഒന്നിതാ:
യേശു പാപിരക്ഷിതാ.

൩. ധൈൎയ്യം കൊൾ്ക നാം എല്ലാം!
പാപം എത്ര ചുവന്നാലും,
ഹിമത്തോളം വെള്ളയാം
യേശു ജലരക്തത്താലും.
ചാവിലും ഈ സാക്ഷി താ:
യേശു പാപിരക്ഷിതാ.

*H. G.*

---

൧൧൯. (൧൦൭).

God save the Queen. 115.

൧. യേശു പേർ ക്രിയയും—
ശിശുവും വൃദ്ധനും—ശ്രുതി കൊണ്ടാർ.
സ്നേഹം നിറഞ്ഞവൻ,—ദേഹത്തോടുത്തവൻ,
ഗേഹത്തിൽ പാൎത്തവൻ—സ്തുതിപ്പൊരുൾ.

൨. ദാനം പകൎന്നവൻ,
മാനം കുറഞ്ഞവൻ,—സൎവ്വത്തിൻ കോൻ,
സകലർ ജീവിപ്പാൻ—അകന്നിതച്ഛനെ
പകൎന്നു രക്തത്തെ—പൎവ്വതാഗ്രേ.

൩. സ്വൎഗ്ഗത്തിൽ കേറിയ
മാൎഗ്ഗത്തിൽ പിന്നട—ശിഷ്ടകുലം.
വേറു വീടില്ലയേ,—ചേറു വിട്ടോടി നാം
കേറുക പ്രാപിപ്പാൻ—ഇഷ്ടപരം

*H. G.*

---

## ൧൧൮. (൧൦൩).

**Kommt und lasst uns. 31.**

൧. രക്ഷകനു വരുന്ന കൂറു
നിത്യം എന്റെ ഉൾക്കൂരുന്നു
പാൎത്തു മാഴ്കി ആശിക്കുന്നു,
പൎവ്വതം മഹാചീയോൻ!

൨. സൎവ്വവും പടെച്ച കൎത്താ
ഏകനായെനിക്കുധൎത്താ
തത്സഭെക്കു യേശു ഭൎത്താ
വിശ്വവും നന്നാക്കിയോൻ.

൩. മാറുന്നില്ലവൻ ചങ്ങാതം,
ഇല്ല താനും പക്ഷപാതം,
സൎവ്വം അഗ്നിയാലേ സ്നാതം
ആയിട്ടത്രേ രക്ഷിപ്പോൻ.

൪. എന്തു പോൽ ഇനി കലക്കം?
താൻ അറിഞ്ഞു നല്ല തക്കം,
അവനോടു വന്നിണക്കം;
നിത്യം ഞാൻ ആനന്ദിപ്പോൻ.

*H. G.*

---

## ൧൧൯. (൧൦൭).

**Ich habe nun den Grund. 102.**

൧. വിടാതെ കണ്ടെന്റെ നങ്കൂരം
ഉറെച്ചൊരു നിലമിതാ:
വിരോധിസ്നേഹത്താലേ ക്രൂരം
ആം പാടുപ്പെട്ട രക്ഷിതാ!

ലോകാരംഭത്തിൻ മുമ്പെയും
ഉള്ളി നിലം സ്ഥിരപ്പെട്ടും.

൨. എല്ലാ വിചാരത്തെ കടന്നും
ഉണ്ടൊരു നിത്യകാരുണ്യം;
ഉഴന്ന പാപിക്കായുറന്നും
കണ്ടോ തൻ വത്സലഭുജം!
വരികിലും വരായ്കിലും
തൻ ഉള്ളം നമ്മിൽ അലിയും.

൩. ശിക്ഷിക്കയല്ലവന്റെ ഇഷ്ടം;
നമുക്കു രക്ഷ നിശ്ചിതം.
അതിന്നായി പുത്രൻ എൻ അരിഷ്ടം
ഏററിട്ടുടുത്തീ ജഡം;
അതിന്നായി പുക്കു വാനത്തിൽ,
തീ കത്തിക്കുന്നു ഭൂമിയിൽ.

൪. ഹാ, ക്രിസ്തുരക്തം സൎവ്വപാപം
എടുത്ത സ്നേഹാഗാധമേ!
നിന്നാൽ മറഞ്ഞതെല്ലാ ശാപം;
മുറിക്കും സൌഖ്യം വന്നതേ.
ക്ഷമിക്കിനി! ക്ഷമിക്കിനി!
എന്നുണ്ടാ രക്തത്തിൻ വിളി.

൫. ഈ വിളി എന്നും ഞാൻ നിനെച്ചു,
വിശ്വാസത്തോടേ തേറുവേൻ;
എൻ ദോഷങ്ങൾ എന്നെ വലെച്ചു
എങ്കിൽ പിതാവെ നോക്കുവേൻ;
അവന്നു പുത്രകാരണാൽ
ഉള്ളം വഴിഞ്ഞു കൃപയാൽ.

*H. G.*

### ൧൧൬. (൧൦൮).

**Nun lob mein' Seel. 202.**

വിശ്വാസത്തിന്നാധാരം
എൻ പോററി യേശു മാത്രമേ;
തൻ സ്വവിശേഷസാരം
ഈ നെഞ്ഞും വായും ഘോഷിക്കേ!
ഇതിന്നശക്തം ബുദ്ധി, — പ്രമാണം ഇല്ലതിൽ;
നശിച്ച വാക്കിൻ ശുദ്ധി
ലോകൎക്കു ബോധിക്കിൽ.
ഇല്ലാ സ്വസ്ഥോപദേശം — സ്വഭേദം ഒഴികേ;
അതാലേ നീങ്ങും ക്ലേശം, — സന്ദേഹം തീൎന്നതേ.

ഉറപ്പിക്കെൻ വിശ്വാസം!
കൎത്താ, നിൻ വാക്കു മോഷ്ടിപ്പാൻ
വിടാതൊരു പ്രയാസം
സാത്താൻ എന്നിൽ കഴിക്കുന്നാൻ.
ത്രൈക്കെ എന്നെ വലിച്ചാൽ, — ആടാതെ ഓട്ടുവാൻ;
വിശുദ്ധാത്മാ ഭരിച്ചാൽ
ആനന്ദിപ്പടിയൻ.
നിന്നോടിതാ ഞാൻ പററും; — വിടായ്ക്ക എന്നേയും!
നീ ഭീരുത അകററും, — നിഷ്കൎഷയെ തരും.

വിശ്വാസത്തിൽ ഉറെച്ചു
നില്പാൻ, ഉപദ്രവത്തിലും
ക്ലേശത്തിലും തുണെച്ചു
വന്നാലും ചാവിൻ നേരത്തും!
വിശ്വസ്തനായെൻ ഓട്ടം — തീൎപ്പാൻ അടുക്ക നീ;
ഇരിക്കെന്മേൽ നിൻ നോട്ടം,
ശോധിക്കെന്നെ നിൻ തീ.

ഉറങ്ങി പോം പൎയ്യന്തം — നീ എന്നെ കാക്കേണം,
വിശ്വാസത്തിന്റെ അന്തം-ആകാത്മത്രാണനം!
*Ir.*

---

### ൧൧൮. (൧൦൯).

Ashley. 24.

൧. സ്വവംശം യേശു രക്ഷിപ്പാൻ
വിളങ്ങി ഭൂമിയിൽ;
രക്ഷിക്ക മാത്രം ആ മഹാൻ
നടത്തുന്ന തൊഴിൽ.
തേജോമാനം സ്തോത്രം ത്രാണം
ആട്ടിങ്കുട്ടിക്കെന്നും ആവു!
യേശുക്രിസ്തു രക്ഷിതാവു!
ഹല്ലെലുയാ, വാഴ്ത്തുവിൻ!

൨. മനസ്സോടല്ല ശിക്ഷിക്കും,
തുലോം ക്ഷമിപ്പവൻ,
വിശ്വാസമററ എവൎക്കും
പരൻ ന്യായാധിപൻ — തേജോമാനം: — :

൩. ഇന്നേ വരേ അവൻ തൃക്കൈ
നിണക്കായ്നീട്ടുമ്പോൾ,
വിശ്വാസത്തെ ആ പേരിൽ വൈ,
നിൻ രക്ഷ ഏററു കൊൾ! — തേജോമാനം: — :

൪. വിധിപ്പാൻ എത്ര താമസം!
അവാച്യം നിൻ കൃപാ!
എനിക്കും യോഗ്യവാഞ്ഛയും
എല്ലാം തികെച്ചു താ! — തേജോമാനം: — :
*H. G.*

---

## ൧൧൯. (൧൧൦).

Hannover. 127.

൧. മശീഹ പുരാൻ — എൻ രക്ഷകനാം;
എൻ കെട്ടുകൾ താൻ — അഴിച്ചതെല്ലാം;
അശേഷം എൻ ദീനം — വഹിച്ചതവൻ;
ആ ഏകനധീനം — ആയ്യുന്നടിയൻ.

൨. തനിച്ചും ഇനി — മാസംഘത്തിലും
ആ നാമത്തെ ഞാൻ — സദാ പുകഴും;
ഉണ്ടിങ്ങലംഭാവം — നീ സ്നേഹിക്കയാൽ;
നിൻ നാമപ്രസ്താവം — വളൎത്തുകെന്നാൽ.

൩. ഹാ, യേശു നിൻ പേർ — ധരിച്ചവരിൽ
എക്കഷ്ടത്തിലും — നീ ആക മതിൽ;
ഞാൻ നിന്നെയുണൎന്നു — കാണാകും വരേ
ആത്മാവിൽ പുണൎന്നു — നില്ക്കാകേണമേ.
*Fr.*

---

## ൧൨൦. (൧൧൧).

L. M. 35.

൧. മശീഹരക്തംനീതിയും
എൻ ഭൂഷണം എൻ അങ്കിയും,
ഇവററിൽ ദൈവമുമ്പിൽ ഞാൻ
നിനെച്ചതേ നിവിരുവാൻ.

൨. പരീക്ഷകൻ പടെക്കെല്ലാം
ഇവററിൽ നല്ല ധൈൎയ്യമാം;
ഭൂലോകം പൊട്ടി വീഴകിൽ
സന്തോഷിപ്പിക്കും ഈ തുകിൽ.

൬. പുനരുത്ഥാനനാളതിൽ
ആരോഹണം ഭവിക്കയിൽ,
എൻ അലങ്കാരവസ്ത്രമോ
നിൻ രക്തനീതിയേ വിഭോ!

൭. ന്യായവിസ്താരവേളയിൽ
മഹാജനങ്ങൾ അഞ്ചുകിൽ,
മശീഹരക്തനീതിയാൽ
ഞെട്ടാതെ നില്ക്കും എന്റെ കാൽ.

൮. അഹോ നിൎഭാഗ്യലോകരേ!
ഈ യേശു രക്തനീതിയെ
ധരിച്ചു വിശ്വസിക്കയാൽ
ഒഴിക്കാം പാപികളുള്ള മാൽ.

*Fr.*

## 14. സ്തുതികൾ.

## PRAISES AND THANKSGIVINGS.

൧൨൧. (൧൧൨).

Nun lob mein' Seel. 202.

൧. ഇപ്പോൾ യഹോവാനാമം
എപ്പോഴും വാഴ്ത്തു കെന്മനം!
അവന്നു നിന്നിൽ കാമം
ഉദിച്ചതെത്ര അത്ഭുതം!
നിൻ ദ്രോഹത്തെ പൊറുത്തും- ആകായ്മ മാററിയും
തന്മടിയിൽ ഇരുത്തും, — കഴുകൻ പോലെയും

ജീവത്വം പുതുതാക്കും; — ഭാൎയ്യാദിയോടു നേർ
ഈ ദാസനെയും കാക്കും. — യഹോവാവന്റെ
[പേർ.

൨. യഹോവാകൎമ്മം ന്യായം.
കൃപാലുവാകും ദീനരിൽ;
മനസ്സിൻ അഭിപ്രായം
പ്രസിദ്ധമാക്കി ലോകത്തിൽ;
വിരോധികൾക്കു ക്ഷാന്തി, — സഭെക്ക വാത്സല്യം,
സൎവ്വാപരാധശാന്തി — സ്വയാഗത്താൽ കൃതം.
സ്വഭക്തരിൽ തൻ പ്രീതി—വാനോളം ഉന്നതം;
അഘങ്ങൾ നീക്കും വീതി — പൂൎവ്വാപരായതം.

൩. മനുഷ്യർ ഒക്ക പുഴി,
ക്ഷണത്തിൽ വാടും പുല്ലിൻ പൂ.
ഉണങ്ങി പോം ഈ ചുഴി
ജ്വലിക്കും വല്ല നാൾ ഈ ഭൂ.
യഹോവാപ്രീതിസത്യം — എന്നേക്കും നിന്നിടും,
അവന്റെ ആധിപത്യം — വിടാതെ വൎദ്ധിക്കും.
ഒടുങ്ങും എതിരാളി, — വിറെക്കും ദുഷ്ട പേയി.
ഹേ, യേശുവിൻ കൂട്ടാളി! — കൎത്താവെ സ്തോത്രം
[ചെയി!

H. G.

൧൨൨. (൧൬൩).

Wie mir deine. 165.

൧. എന്റെ രക്ഷകനു പാടി
തൻ സ്തുതി ചെയ്യാതയ്യോ
എത്ര നാൾ കഴിച്ചു ചാടി!
പുത്രന്നിതു പററുമോ?

ദൈവഹൃദയം വിശാലം;
അവൻ രക്ഷ കുറയാ.
ശേഷം ഒക്കയും തല്കാലം,
ദൈവസ്നേഹമേ സദാ.

൨. കുഞ്ഞുകൾ ചിറകിൽ ചേൎത്തും
കൊഞ്ചും കഴു പോലവേ
അച്ഛൻ കൈ ഈ എന്നെ ചേൎത്തും
മെച്ചം മൂടി കാത്തുതേ.
മുറ്റും എന്നിലുണ്ടകൃത്യം,
തെറ്റൊന്നവനിൽ വരാ.
ശേഷം ഒക്കയും അനിത്യം,
ദൈവസ്നേഹമേ സദാ.

൩. മിത്രങ്ങൾക്കു വേണ്ടി അല്ല
ശത്രുവെന്നറിഞ്ഞവൻ
ചിത്രമേ എനിക്കു നല്ല
പുത്രനെയും തന്നവൻ!
അക്കരെക്കടപ്പാൻ പാലം
തക്കതില്ല് അവൻ വിനാ.
ശേഷം ഒക്കയും തല്കാലം,
ദൈവസ്നേഹമേ സദാ.

൪. സ്വൎഗ്ഗത്തോളം എന്റെ കാതിൽ
മാൎഗ്ഗം ചൊല്ലി മന്ത്രിച്ചും,
ബന്ധം നീങ്ങുമാറാവാതിൽ
അന്ധകാരേ തോന്നിച്ചും,
ഉള്ളു വാണ പേയിൻ ജാലം
തള്ളുന്നുണ്ടു സത്യാത്മാ.

ശേഷം ഒക്കയും തള്ള്യാലും
ദൈവസ്നേഹമേ സദാ.

൫. ദൂതർ ചുററി എന്നെ കാക്കും;
ഭ്രുതസംഘം സേവിക്കും;
തല്ലൽ എന്നെ നല്ലനാക്കും,
അല്ലലും ഉറപ്പിക്കും;
ചാവിനാലും എന്നെ നിത്യം
ജീവിപ്പിക്കും നിങ്കൃപാ.
ശേഷം ഒക്കയും അനിത്യം,
ദൈവസ്നേഹമേ സദാ.

*H. G.*

---

## ൧൨൩. (൧൧൭).

Jesu meines Lebens. 167.

൧. എല്ലാ ദ്രവ്യത്തിൽ വിശിഷ്ടം
തൃപ്തിയാക്കുന്ന പ്രഭോ!
യാവന്നായി നിൻ രസം ഇഷ്ടം,
വേറൊന്നവൻ തേടുമോ?
ഇങ്ങും അങ്ങും മേലും കീഴും
തിരഞ്ഞാലും ആശ വീഴും;
ദൂരേ നിന്നെ കണ്ടവൻ
പേടിയെ ജയിച്ചവൻ.

൨. നിന്നെ വാങ്ങി എല്ലാം വില്ക്കും
സാധുവിന്നു ലാഭമായി;
ബന്ധു വിട്ടുമ്പോൾ നീ നില്ക്കും;
കാട്ടിൽ കേൾക്കാം നിൻെറ വായി.

നിന്റെ ആത്മാവോടു പററും
ഹൃദയത്തെ എന്തകററും?
നിന്നെ കൈപിടിക്കയാൽ
നിലനിന്നു നൊന്ത കാൽ.

൩. ഭാഗ്യനിറവുള്ള ദേവ,
വന്നു പാൎക്കിയുള്ളത്തിൽ!
പുത്രൻ മൂലം എങ്കൽ മേവ
ശുദ്ധമാക്ക നിൻ കുടിൽ!
നമ്മെ കെട്ടുകേ വിശ്വാസം
ചില നേരം ചില മാസം,
പിൻ കല്യാണനാളിൽ നാം
എന്നുമേ സന്തോഷിക്കാം.
*H. G.*

---

### ൧൨൪. (൧൧൮).

**Nun lasst uns Gott. 17.**

൧. ഔദാൎയ്യനാഥൻ തന്ന
വരങ്ങളാൽ പ്രസന്ന
ഹൃദയരായി സ്തുതിച്ചു
നാം പാടുകൊരുമിച്ചു!

൨. നമുക്കു ദേഹി ദേഹം
സമ്മാനിച്ചത് ആ സ്നേഹം,
അവറെറ രക്ഷിപ്പാനും
കുറെക്കന്നില്ലേ താനും.

൩. ദേഹത്തിന്നുണ്ടാഹാരം;
ആത്മാവിൽ ഇന്നു പാരം
ആകാൎയ്യകൾ കണ്ടിട്ടും,
അതിന്നും സൌഖ്യം കിട്ടും.

൪. നമുക്കു വൈദ്യൻ വന്നു,
സ്വജീവനെയും തന്നു.
സ്നേഹിച്ച യേശു ചത്തു;
ഇതേ കൃപാസമ്പത്തു.

൫. തൻ വാക്കത്താഴം സ്നാനം
മൊഴിക്കെത്താത്ത ദാനം;
വിശുദ്ധാത്മാവിൻ വാസം
തികെക്കും എൻ വിശ്വാസം.

൬. സമ്മാനം പാപക്ഷാന്തി,
സമ്മാനം രോഗശാന്തി,
സമ്മാനം സ്വർഗ്ഗപ്രാപ്തി,
ഹാ നല്ലൊരു സമാപ്തി!

൭. ഞാൻ യേശുവിങ്കൽ ചായ്ക്ക,
അതൊന്നും മറക്കായ്ക്ക;
കർത്താവേ, നിൻ പട്ടാങ്ങു
കൊണ്ടെന്നും എന്നെ താങ്ങു!

*H. G.*

---

## ൧൨൫. (൧൧൩).

Ein Band. 52.

൧. ഗുണസമ്പൂർണ്ണമന്നൻ — സ്തുതിക്കപ്പെടേണം.
സ്വസൃഷ്ടിയിൽ പ്രസന്നൻ
നാനാ കൃപാസമ്പന്നൻ-താൻ, എന്നു സമ്മതം.

൨. നമ്മോടവന്റെ കർമ്മം — മഹാത്ഭുതം എല്ലാം;
അവൻ നടത്തും മർമ്മം;
ഒടുക്കം ഒക്ക ശർമ്മം; — എന്നാശ്രയിക്ക നാം.

൩. ജ്വലിച്ചവൻ ക്രൂഷ്ക്കാന്തി, — വിശുദ്ധനാം ത്രൂലോം.
ഏന്നിട്ടും ഏറ്റം ക്ഷാന്തി;
കുറവിനൊക്കു ശാന്തി -- തന്നാലെ വന്നു പോം.

൪. തൻ ആത്മാ, തന്റെ രക്തം-അതാകേ സാധിക്കും.
ആ കൈ ത്തുണെക്കു ശക്തം;
ആ വാത്സല്യം അവ്യക്തം, - ഏന്നോക്കും ശത്രുവും.

൫. പരക്ക നിന്റെ ജ്ഞാനം — മശീഹ യേശുവേ!
നിൻ നാമമേ പ്രധാനം,
അതിന്റെ വൎത്തമാനം— എല്ലാരും കേൾക്കുകേ!

൬. നിൻ ഭാഗ്യമുള്ള വാഴ്ച — നടത്തുകൂഴിയിൽ!
ഭവിക്ക ഭോഷ്ക്കിൻ താഴ്ച;
ഉദിക്ക നിന്റെ കാഴ്ച — ദാഹിച്ച ശിഷ്യരിൽ!

*H. G.*

---

## ൧൨൬. (൧൭).

**Lobe den Herren, den. 57.**

൧. തോഴരേ, രക്തം ഒഴിച്ചു തരും ബലിയാട്ടും
സിംഹവുമായി ജയിച്ചവനെ സ്തുതി പാടും!
ഐക്യതയായി — ഭൂതലേ നമ്മുടെ വായി
യേശുവിൻ നാമത്തെ പാടും!

൨. രോഗികളെ ഗുണമാക്കിയ തന്നുടെ ഉക്തി,
ശാപത്തിൽ ആണ നരക്കു വരുത്തിയ മുക്തി,
സ്നേഹബലം, നിൎമ്മലനീതിജയം,
രക്തജഡങ്ങളേ ഭുക്തി!

൩. ഞാനും അലഞ്ഞു തിരിഞ്ഞതു കണ്ടു പിടിച്ചു
ചിത്തമലിഞ്ഞെഴനീററു തിരഞ്ഞു വരിച്ചു;

സ്നേഹകരാർ — ചെയ്തുറപ്പിച്ചവനാർ?
യേശു മശീഹ തനിച്ചു!

൫. ദാസൎക്ക ഭക്തി വളൎത്തുക വേണമേ കൎത്താ!
ശുദ്ധപതിവ്രതയാസ്സഭ തിരുക ഭൎത്താ!
നിൻ ദയയാ—സൌമ്യതയാൽ മറിയാ,
നിത്യശുശ്രൂഷയാൽ മൎത്താ!

൬. വാഴ്ത്തുവിൻ എങ്ങും അടങ്ങിയ സേവകഭൃതർ!
കൂട്ടവകാശികളായ പരസ്ഥയഹൂദർ!
എന്റെ മനം — ആടിനെ പൂജിക്കണം;
കൂട സിംഹാസനസ്ഥർ!

൭. വെട്ടിയുയിൎത്ത കുഞ്ഞാടു: ധനം ബലജ്ഞാനം
ശക്തി അനുഗ്രഹസ്തോത്രജയം ബഹുമാനം
എന്നിവററിൻ — പാത്രമാം, സ്തോത്രം ചെയ്വിൻ
നമ്മുടെ ആദ്യവസാനം!

*H. G.*

---

൧൨൯. (൧൨൫).

Lobe den Herren, o meine. 126.

൧. ദേഹിയും ദേഹവും കൂട്ടം മട്ടും —
ദേവഗുണത്തെ വാഴ്ത്തുവൻ;
ഭൂമി സമുദ്രം ആകാശത്തോടും
മൂന്നുലകം പടെച്ചവൻ!
ഇളകി പോം ചരാചരം;
നിശ്ചലം നിൻ സിംഹാസനം. ഹല്ലെലൂയാ!

൨. മന്ത്രികൾ എന്നി മഹാപ്രവൃത്തി
രാപ്പകൽ താൻ എടുക്കിലും,

വിണ്ണവരോടു സദാനിവൃത്തി
കൊണ്ടു സുഖിച്ചുമന്നോഴം.
വാനസുഖത്തെ വിട്ടവൻ
ദീനരെ നോക്കി പോം പരൻ. ഹല്ലെലൂയാ!

വൈരിഗണത്തെ പൊറുക്കും ശാന്തി
ആൎക്കാനും ചൊല്ലി കൂടുമോ?
ഒടുവിൽ സകല ശത്രുഭ്രാന്തി
നിൻ സ്തുതിയായ്വരും വിഭോ!
ഉയിൎപ്പോൾ മഹാജനം—
ഞാൻ സ്തുതി പാടും തൽക്ഷണം-ഹല്ലെലൂയാ!

*H. G.*

---

## ൧൨൭. (൧൧൯).

**Mit dem Pfeil. 5.**

ദൈവം എൻ പ്രശംസ,—എന്റെ സ്തുതിയും,
പുത്രനാൽ തൻ വംശ—ച്ചേൎച്ച വീണ്ടിടും.

ദൈവം എന്റെ അംശം,—താണവൎ പിതാ;
സ്വൎഗ്ഗലോകഭ്രംശം—എന്നുമേ വരാ.

ഇസ്രയേലിൻ പാറ—കോട്ടയാകും നാം;
സൎവ്വതാപം ആറ—ത്തക്ക രക്ഷയാം.

ഉറെറഴും ചങ്ങാതി—ച്ചുററും ഇടയൻ,
കുററം തീൎക്കും വാദി—മുററും ആയവൻ.

പകൽ എൻ ഉത്സാഹം,—രാവിൽ എൻ ഒളി,
ചാവിലും എൻ ദാഹം—ആക പോററി നീ.

*H. G.*

---

## ൧൨൯. (൧൨൦).

Lobe den Schöpfer. 45.

൧. നമ്മുടെ ദൈവത്തെ വാഴ്ത്തുക യോഗ്യം;
നമ്മെ സ്നേഹിപ്പവനെ തൊഴുവിൻ!
ജീവനം ബുദ്ധി മഹത്വം ആരോഗ്യം
ദൈവവരങ്ങളാം, പുകഴുവിൻ!

൨. ദാനങ്ങളിൽ വലുതൊന്നു നിനെക്കു:
വാനത്തിൽനിന്നയച്ചുള്ള മകൻ.
ഇത്ര തന്നിട്ടു പിന്നെന്തു തരാഞ്ഞു
പുത്രനോടൊക്കെ സമ്മാനിച്ചവൻ?

൩. ലോകാപവാദം പിശാചിട്ടും ക്ലേശം
രോഗഹിംസാദികൾ ബാധിക്കിലും,
സത്യകൃപാധിക്യത്താലേ ആവേശം
നിത്യം ഉണ്ടാകയാൽ മാൽ തണിയും.

൪. കിണ്ടം ഉരത്തു തുറന്ന പാതാളം
കണ്ടുവെന്നാകിലും, എന്തു ഭയം?
ദൂതൻ ഒരുങ്ങി മഹാദിനകാളം
ഊതും, അപ്പോൾ എനിക്കുണ്ടു ദയം.

൫. രക്ഷകൻ താൻ സകലം പുതുതാക്കും;
ലക്ഷണം ഉണ്ടതിനെന്നകതാർ:
നൂതനം ഇന്നെനിക്കുള്ളവും നാക്കും,
ദൂതരോടന്നു സ്തുതിക്കും ഇപ്പാർ.

*H. G.*

൧൩൨. (൧൨൧).

Dublin. C. M. 22. 216.

൧. നല്ലൊരാച്ചയത്രേ യേശു പേർ
ശിഷ്യന്റെ ചെവിയിൽ;
അതെല്ലാ സൌഖ്യത്തിന്നും വേർ,
ഭയം നീക്കും മതിൽ.

൨. മുറിക്കതേ ചികിത്സിക്കും,
അകറ്റും സങ്കടം;
വിശക്കിൽ അതു മന്നയും,
തളൎന്നാൽ വിശ്രമം.

൩. എൻ മേയ്പൻ ഭൎത്താ സ്നേഹിതൻ
വഴി പട്ടാങ്ങുയിർ
പ്രഭു ഗുരു പുരോഹിതൻ,
നീയാകെൻ ഉൾത്തളിർ!

൪. ഇന്നേ സ്തുതി ചെറുതഹോ;
നിസ്സാരം അൻപെല്ലാം;
നിന്നെ ഞാൻ കാണുമ്പോൾ വിഭോ
എൻ സ്തോത്രം സാരമാം.

൫. തല്ക്കാലത്തോ ഞാൻ നിന്റെ നേർ
കൃപയും ഘോഷിക്കും.
ആശ്വാസമാക നിന്റെ പേർ
എനിക്കു ചാവിലും.

*H. G.*

### ൧൩൧. (൧൨൨).

Ich habe nun den. 103.

൧. പിതാവു സ്തോത്രത്തിന്നു പാത്രം,
പകെച്ച നമ്മെ സ്നേഹിച്ചാൻ;
പാപിഷ്ഠൎക്കായി ചാകും ഗാത്രം
വഹിപ്പാൻ ഇങ്ങയച്ചിട്ടാൻ
തൻ മാറിൽ വാണ പുത്രനെ,
ഹാ, സ്നേഹത്തിന്റെ ആഴമേ!

൨. പിതാ നമുക്കു തന്ന ബാലൻ
സ്നേഹിച്ചിഴിഞ്ഞു ക്രൂശതിൽ;
മരിച്ചയിൎത്ത ചാവിൻ കാലൻ
സ്തുതിക്കു യോഗ്യൻ സഭയിൽ;
കിഴിഞ്ഞുയൎന്ന സത്യവാൻ
കൃപാസമ്പൂൎണ്ണൻ എൻ പുരാൻ.

൩. വിശുദ്ധസംഘത്തെ പടെച്ച
ഭരിപ്പതും പവിത്രാത്മാ;
അവനതിൽ കൃപാ നിറെച്ച
സ്വശക്തി ഏകുന്നാൻ സദാ;
സ്തുതിക്കു പാത്രമാം അവൻ,
എന്നേക്കും എന്റെ കാൎയ്യസ്ഥൻ.

൪. പിതാപുത്രാത്മാവെന്ന നാമം
സ്തുതിക്കും നാം അഹരഹർ!
ത്രിയേകദൈവത്തെ വിശ്രാമം
വരാതെ വാഴ്ത്തും വിണ്ണവർ;
ഈ പേർ സദാ നമുക്കെല്ലാം
ആശ്വാസാനന്ദഹേതുവാം.

*P. Ch.*

## ൧൩൨. (൧൨൩).

**Himmel, Erde. 13.**

൧. ഭൂ, സമുദ്ര, വാനവും
അതിലുള്ള സൈന്യവും
സ്നേഹബുദ്ധിശക്തിക്കേ
സാക്ഷിയായി നില്ക്കുന്നതേ.

൨. പാപമററ ലോകത്തുൾ
ഒളിയോടു ചേൎന്നിരുൾ
ദൈവശബ്ദം കേൾപ്പാറായി
വഞ്ചിച്ചങ്ങും സൎപ്പവായി.

൩. ജലസ്നാതഭൂമിയിൽ
സ്നേഹചിഹ്നം പച്ച വിൽ;
ഗുണദോഷാൽ നിത്യപോർ,
ചാവു കൊണ്ടു ജീവിപ്പോർ.

൪. മൂന്നാം ലോകം കണ്ടതാർ?
പൂകുന്നോർ വിശുദ്ധന്മാർ.
കാണ്മതില്ലതിൽ കടൽ,
കാണ്മു രാവില്ലാപ്പകൽ.

*H. G.*

---

## ൧൩൩. (൧൨൪).

**Faloonstreet. (C. M.) 8.**

൧. ഭൂവാസികൾ എല്ലാം
യഹോവെ വന്ദിപ്പിൻ!
താൻ ഏകസത്യദേവനാം
എന്നോൎത്താനന്ദിപ്പിൻ!

അച്ഛന്നു സ്തോത്രം — ഹല്ലെലൂയാ!
പുത്രന്നു സ്തോത്രം — ഹല്ലെലൂയാ!
ആത്മാവോടും ഏകദൈവം
ആയവനെ വാഴ്ത്തുവിൻ!
താൻ നല്ലവൻ സദാ;
തൻ സത്യം ഒപ്പിപ്പാൻ
കരുണ എന്നും കുറയാ;
താൻ ഏകനാം മഹാൻ. അച്ഛന്നു:—:

*H. G.*

---

൧൩൮. (൧൨൫).

Jesus Christus herrscht. 97.

യേശു ക്രിസ്തൻ ലോകപാലൻ;
പാപിസൈന്യം ജീവൻ കാലൻ
സൎവ്വവും തങ്കാല്ക്കീഴാം.
അന്ത്യശത്രുവിൻ സംഹൎത്താ,
യേശു മാത്രം വിശ്വകൎത്താ,
എന്നു ചൊല്ലും നാവെല്ലാം.

ദൂതഭൃതൻ അധികാരി
ഏവനും ക്രിസ്താനുസാരി,
താഴ്മയായ്പ്പണങ്ങേണം.
താൻ വിളിച്ചുടൻ: "ദാസോഹം!"
തന്നെ കണ്ടുടൻ: "ധന്യോഹം!"
എന്നു സ്വൎഗ്ഗേ സമ്മതം.

താരസംഘം ഭ്രവാകാശം
നീളേ ഇവനവകാശം;

വാഴുന്നുണ്ടിവൻ ചെങ്കോൽ.
ഇവനോടു പോർ അകാൎയ്യം;
ജീവന്റെ മഹത്വം ആൎയ്യം,
നിത്യം ഇവൻ വാഴ്ച പോൽ.

൬. ദൂതഭൃത്യർ ഉല്ലസിപ്പിൻ!
നീതിപ്രാപ്തരേ സ്തുതിപ്പിൻ!
വാഴ്ത്തുകേ വിണ്ണോടും പാർ!
യേശു ഭേദം എന്നി ധന്യൻ,
വാത്സല്യത്തിലും അനന്യൻ;
വാഴ്ത്തുകേ എൻ അകതാർ!

*H. G.*

---

## ൧൩൭. (൧൨൩).

**Wachet auf, so ruft. 204.**

൧. പാടുവിൻ കൎത്താവിൻ കീൎത്തി!
സ്വൎഭൂമികൾ മുഴുത്ത പൂൎത്തി
സ്തോത്രങ്ങളാൽ മുഴങ്ങേണം!
പ്രിയനിൽ നാം പ്രീതിപാത്രം,
സ്വരക്തത്താൽ മേടിച്ച ഗാത്രം,
സമ്മോദമായി വണങ്ങേണം!
രാജാധിരാജാവേ!
വിശുദ്ധ കുഞ്ഞാടേ!
കേൾ ഈ ഗാനം!— നിൻ നാമവും
നിൻ ക്രിയയും—വൎണ്ണിക്കും ഞങ്ങളേവരും.

൨. സൎവ്വഭൂതസൈന്യനാഥ,
സൎവ്വാന്തൎജ്ഞാനി സാധുതാത!

സാനന്ദം നിന്നെ വാഴ്ത്തുന്നോം
കൃപാക്ഷുപം ആശ്രയിച്ചു
കൃതാൎത്ഥരാസ്നാം വിശ്രമിച്ചു,
കൃതജ്ഞരായി പാടുന്നോം.
ധൎമ്മാനുഷ്ഠാനവും
കൎമ്മാന്തയാഗവും
നിരപ്പാക്കി. — ഈ ഞങ്ങളിൽ
നീ വാഴകിൽഫലം മഹത്വം അന്തത്തിൽ.

*P. Ch.*

---

## 15. പ്രതിജ്ഞകൾ.
## VOWS.

**൧൫൩.** (൨൦൯).

Herzlich lieb. 209.

൧. എന്നേക്കും നിന്നെ സ്നേഹിപ്പാൻ,
എന്നെ വിടാതുടനുടൻ
നിൻകനിവാലേ പോററു!
ആനന്ദതൃപ്തിയില്ലിതിൽ,
വാനങ്ങൾ കൂട കിട്ടുകിൽ
നീ ഇല്ലാഞ്ഞാൽ ഞാൻ നോററു.
ഈ നെഞ്ചുടഞ്ഞു പോകിലും
നിനെച്ചും നിന്നെ തേടിയും
ഉദ്ധാരകത്തെ തുലോം
ആധാരമാക്കി ചത്തു പോം.
യേശു പ്രഭോ! എൻദേവനേ! എന്നാഥനേ!
എന്നെ ലജ്ജപ്പെടുത്തല്ലേ!

൨. ഈ ദേഹി ദേഹം മറ്റെല്ലാം
എൻ ദേവ! നിന്റെ സ്വന്തമാം,
എനിക്കു മാത്രം കാണം.
നിസ്സാരമാം ഫലത്തെ ഞാൻ
സംസാരത്തിൽ വളൎത്തുവാൻ
നോക്കീട്ടും ഉള്ളു നാണം.
നിൻ വള്ളിത്തോട്ടം കാക്കുകേ!
വൻകള്ളർ ഉണ്ടനേകമേ;
വിപത്തിങ്കൂട്ടം കുറയാ.
ക്ലേശാദിപീഡയിൽ സദാ
യേശു പ്രഭോ! വിശുദ്ധശാലെക്കാക തുൺ,
ശിശുക്കൾക്കുമേറും ഊൺ!

൩. ഒടുക്കം എന്റെ ദേഹി പാർ
വിടുമ്പോൾ നിന്റെ ദൂതന്മാർ
അബ്രാമിനങ്കത്താക്കേ.
ഉറങ്ങുവാനോ എന്നുടൽ
മറകഴിച്ചു വൻപകൽ
വരേയും മെല്ലേ കാക്കേ.
ഉടൻ മഹത്വമാസ്ഥിക്കൈ
പടച്ചോരെന്റെ പുത്തമൈ
മിഴിച്ചു സത്യപകലോൻ,
വിഴക്കേ നിന്നെ നോക്കുവോൻ.
യേശു പ്രഭോ! ഈ ദാനങ്ങൾ നീ ഏകിയാൽ
സദാ വണങ്ങുവൻ തൃക്കാൽ.

*H. G.*

൧൱൬. (൧൨൭).

**Wenn ich ihn nur. 71.**

൧. ഒന്നാകെന്റെ പാനം
ഒന്നേ ഭക്ഷണം,
ഒന്നു മാത്രം എൻ ധ്യാനം,
ആത്മജീവലക്ഷണം:
എന്റെ പാപഭാരം
ഏററു നീക്കിയോനേ എൻ വിചാരം!

൨. മണ്ടാതെന്റെ കാഴ്ച
പ്രിയരക്ഷിതാ
നീ സഹിച്ച ക്രൂരതാഴ്ച
നോക്കി നില്ക്ക സൎവ്വദാ!
ശാപവൃക്ഷം ഏറി
എന്റെ ആത്മനാശം നീയേ പേറി.

൩. യേശു നിന്റെ സ്നേഹം
എന്റെ ദ്രോഹവും
എന്നും മറക്കല്ലീ ദേഹം!
ഞാൻ ഇരക്കും മുമ്പേയും,
തെററി പോയ ആടു
വീണ്ടെടുത്തു നിന്റെ ദുഃഖപ്പാടു.

൪. ഞാൻ നിൻ അവകാശം
എന്നും നിൻ മുതൽ;
എന്നെ നല്ല സ്നേഹപാശം
കൊണ്ടു കെട്ടി നിൻ വിരൽ.
ചാകും നാൾ വരെക്കും
എന്നെ താങ്ങും അൻപു ഞാനറെക്കും.

*G. or Ir.*

## ൧൱൮. (൧൨൯).

Seelenbräutigam. 66.

൧. ജീവപ്രഭുവേ — രക്ഷിതാ നീയേ!
എല്ലാം ആദാമിൽ നശിച്ചു,
നല്ല നാളിൽ നീ ജനിച്ചു
ചത്ത ജാതിക്കായി — ജീവാന്തരവായി.

൨. സ്നേഹാധിക്യത്തിൽ — ഘോര മൃത്യുവിൽ
പ്രോക്ഷിച്ചും നീ ശാപത്തിന്നു
മോക്ഷം വരുത്തേണ്ടതിന്നു
ശാപമായുടൻ, — എന്നെ വീണ്ടവൻ!

൩. രാജാ നിൻ ബലം — ഞാൻ വണങ്ങണം.
നിധി പോലേ നിന്റെ വാക്കും
വിധിയും എല്ലാം വശാക്കും;
നിന്നുടെ ബലി — മാത്രം എൻ ഗതി.

൪. ആസ്തിയുക്കയിർ — നാസ്തി നിൻ എതിർ.
ശുചിയില്ല ഭ്രസംസാരേ;
രുചിയില്ല ലോകാചാരേ;
നിൻ ഉടന്തടി — ഏറുകെൻ വഴി.

*H. G.*

---

## ൧൱൯. (൧൱൦).

Wie könnt ich sein. 142.

൧. ഞാൻ എങ്ങനേ മറക്കും
എന്നെ ഓൎക്കുന്നോനെ?
ഞാൻ എങ്ങനേ വിലക്കും
എൻ ആത്മവൈദ്യനെ?

ഞാൻ രോഗിയായ്ക്കിടന്നു,
നീ ശാന്തി തന്നവൻ;
കാരുണ്യസത്യം വന്നു
നിന്നാൽ എൻ രക്ഷകൻ!

൨. ഈ സ്നേഹത്തെ ഞാൻ ഓൎത്തു
നിസ്നേഹനാകുമോ?
കനിഞ്ഞു കണ്ണീർ തോൎത്തു
തന്നോനെ തള്ളുമോ?
എൻ ലജ്ജ നീ ചുമന്നു
ക്രൂശിൽ തറെച്ചവൻ;
പിന്നാലേ ഞാനും വന്നു
അസാരനാം ഭടൻ.

൩. നിൻ സേവയിൽ എൻ ദേഹം
വെച്ചേക്കാം നാഥനേ!
നിന്നിൽ വാടാത സ്നേഹം
ഉണ്ടാക്ക യേശുവേ!
മരിപ്പു കാലം വന്നാൽ
നീ ശേഷിക്കും ധനം;
കല്യാണം കോലുമന്നാൾ
വിശ്വാസം സഫലം.

*Fr.*

---

**൧൪൦.** (൧൩൧).

Ich hab' mich ergeben. 70.

൧. ഞാൻ ഒന്നിനെ നേൎന്നു
സൎവ്വാത്മാവിനാൽ:
എൻ യേശുവോടു ചേൎന്നു

മേവേണം ആദരാൽ;
അവങ്കൽ നിന്നു ചേൎന്നു
ജീവിച്ചുകൊള്ളുകയാൽ.

൨. പുരാ എത്ര നാളും
അസത്തിൻ പിതാ
എൻ മെയ്യും ഉള്ളും ആളും!
ഉയിൎപ്പുന്നറിയാ!
കൈപ്പാകും ചാവെക്കാളും
ജീവൻ യേശും വിനാ!

൩. ഇഹത്തിങ്കൽ അല്പം
ഗ്രഹിച്ച ഗുണം
എനിക്ക ചാകും തല്പം
വിളങ്ങിക്കും ക്ഷണം;
പിൻ ഓതും ലക്ഷം കല്പം
പ്രഭുഗുണഗണം.

*H. G.*

---

## ൧൪൧. (൧൩൨).

**Erhebt Euch von. 72. 218.**

൧. ഭുവി പുരാണയുദ്ധം
വൎദ്ധിക്കും മേല്ക്കുമേൽ;
നാൾ തോറും അതിക്രുദ്ധം
ആൎക്കുന്നു പേയിൻ ചേൽ;
ഒരേ സ്ഥലം വിശുദ്ധം:
നിൻ നെഞ്ഞിമ്മാനുവേൽ!

൨. ആ നെഞ്ചിനോടു ചാരി
അത്താഴം ഉണ്കയാൽ
തന്നാഥനനുസാരി
ആവാൻ ഉറെച്ചു കാൽ;
കൊടുംവെയിൽ വന്മാരി
മാലില്ല രണ്ടിനാൽ.

൩. അപ്പോഴേ സമാധാനം
നിറഞ്ഞു പോരിരുൾ;
മറന്നു പോയധ്യാനം,
പിന്നിട്ടു തോററിരുൾ;
ഭുവി നിന്നാലും വാനം
തരും നിറപ്പൊരുൾ.

൪. അവന്റെ ആത്മയാഗം
സ്നേഹത്തിനാം അതിർ,
എന്നോക്കിൽ അനുരാഗം
തഴെച്ചൊരുൾത്തളിർ
അവന്നായ്പ്രാണത്യാഗം
ചെയ്യേണം: ഇതുയിർ.

*H. G.*

---

## ൧൪൨. (൧൩൩).

Meinen Jesum lass. 79.

൧. യേശുവെ ഞാൻ വിടുമോ?
ആയവന്നൊത്തോനും പാരിൽ
തുല്യൻ വേറെ ആൾ ഉണ്ടോ?
ദിവ്യപൂർണ്ണത മററാരിൽ?

ലക്ഷം നിധികൾ ഉണ്ടാം,
യേശുവെ വരിക്ക നാം.

൨. സ്വൎഗ്ഗത്തിൻ പ്രകാശത്തുൾ
യേശുവെ കൂടാതെ എന്തു?
യേശു വെളിച്ചപ്പൊരുൾ,
യേശു താൻ ആനന്ദഹേതു,
ജീവന്റെ പ്രകാശമാർ?
യേശുവിൻ മുഖത്തെ പാർ.

൩. ജീവൻ പോം കിടക്കയിൽ
യേശു മാത്രം എന്നാശ്വാസം.
ന്യായവിധി നേരത്തിൽ
ഉത്തമന്നും എന്തു വാസം?
യേശു നിന്നെ ഞാൻ വിടാ;
എന്നെ വിടല്ലേ സദാ!

*H. G.*

---

൧൪൩. (൧൩൪).

Höchster Priester. 40.

൧. വീണ്ടെടുപ്പിനായെനിക്ക യാഗം
ആകിയ മഹാപുരോഹിത!
എന്റെ ഉള്ളിലും നിൻ അനുരാഗം
കൊണ്ടു ബലി നീ നടത്തുക.

൨. സ്നേഹത്തിൽ ജനിച്ചതേ അല്ലാതെ
സ്നേഹം ഏതിനെയും കൈക്കൊള്ളാ;
നിന്റെ കൈയിൽ കൂടി നടക്കാതെ
ഉള്ളതൊട്ടും അച്ഛനെടുക്കാ.

ആകയാൽ എൻ ഇഷ്ടം വെട്ടിക്കൊന്നും,
ഹൃദയം പറിച്ചും അരുളി,
എന്റെ വേദനാവിളികൾ ഒന്നും
കൂട്ടാക്കാതെ ചെയ്ക, നിൻ പണി.

ബലിപീഠത്തിങ്കൽ കനൽ കൂട്ടി
എന്നെ കെട്ടി വെച്ചു മുഴുവൻ,
ശേഷമില്ലാതോളം അഗ്നി മൂട്ടി
ദഹിപ്പിക്ക പ്രിയ രക്ഷകൻ!

അച്ഛനിങ്ങനേ ബലി രുചിക്കും;
ഗ്രാഹ്യമാം നിൻ ക്രിയയും എല്ലാം;
ഇപ്രകാരം ഭൂമി മേൽ എനിക്കും
ദൈവത്തിന്നു യാഗം അൎപ്പിക്കാം.

*H. G.*

---

## ൧൯൯. (൧൩൬).

**Jesu, meine Freude. 193.**

യേശുവെന്റെ മോദം,
നല്ലപ്പോൾ വിനോദം — ദുഃഖേ ആശ്രയം.
ഹീനരും ചത്തോരും
നിങ്കന്നെന്നും കോരും — ജീവനാമൃതം.
നീ വിട്ടാൽ, — ലോകാശയാൽ
മൺ പൊന്നാദി പ്രാപിച്ചിട്ടും
എന്തു സൌഖ്യം കിട്ടും?

തൃക്കൈ എന്നെ മൂടും,
പോരിൽ ഇങ്ങു കൂട്ടും — ചാവിലും വിടാ;
ചീറുകാദിപാമ്പു

വിശ്വാസിച്ചുൾക്കൊമ്പു — ചാല പേടിയാ;
യേശുവിൽ — ഒതുങ്ങുകിൽ,
ഭൂപാതാളം അൎത്ഥാനൎത്ഥം
എന്നോടത്രേ വ്യൎത്ഥം.

൩. ലൌകികാലങ്കാരം
നീ എനിക്ക ഭാരം — എന്നെ വിട്ടു പോ!
ലോകാദായം നഷ്ടം,
ക്രൂശിൽ ഉള്ള കഷ്ടം — ലാഭമല്ലയോ!
നിന്നെക്കാൾ — ആർ രക്ഷിക്കാൾ?
യുദ്ധത്തിൽ ഞാൻ നിന്നെ പാടും,
സിദ്ധരിൽ കൊണ്ടാടും.

*H. G.*

---

## ൧൯൭.

Ich will dich lieben meine Stärke. 224.

൧. നീ എന്റെ ശക്തി എന്റെ ക്ഷേമം,
എൻ അലങ്കാരം നീയല്ലോ!
നിനക്കായുജ്ജ്വലിച്ചെൻ പ്രേമം
കാംക്ഷക്ക യോഗ്യനാം പ്രഭോ!
ലക്ഷോപി സൂൎയ്യകാന്തിയെ
ഞാൻ തേറും എന്നുമേ.

൨. നീ എന്റെ ജീവൻ എന്റെ ത്രാണം,
എപ്പോഴും നിന്നെ സ്നേഹിപ്പേൻ.
നിനക്ക സ്തോത്രം ബഹുമാനം!
നിൻ പ്രഭയിൽ നടക്കന്നേൻ.
ഞാൻ ശുദ്ധ സ്നേഹ കാംക്ഷയിൽ
ചെല്ലും നിൻ പാതയിൽ.

൩. ഞാൻ അന്ധനായുലഞ്ഞും ചുററി,
ഞാൻ തേടീട്ടും കണ്ടീലല്ലോ!
വിരോധി ഞാൻ പ്രപഞ്ചം പററി,
ആലോലനായി കഴഞ്ഞഹോ!
എൻ അന്ധകാരം നീക്കിത്താ,
നിൻ ജ്യോതിയാൽ കൎത്താ.

൪. അയ്യോ ഞാൻ കാലം വൈകിവന്നു,
ഈ ശ്രേഷ്ഠനെ ആശ്ലേഷിപ്പാൻ.
വിശുദ്ധ പ്രാണനെ നീ തന്നു,
എൻ ഉള്ളം സൌഖ്യമാക്കുവാൻ.
ഞാൻ ഇന്നു നിന്നെ ചേൎന്നാൽ,
നീ താങ്ങി കൃപയാൽ.

൫. നീ, യേശു! എൻെറ അന്തൎയ്യാമി,
ഉന്മേഷത്തെ വരുത്തിയോൻ.
ഹാ ത്രാഹി ത്രാഹി ദിവ്യസ്വാമി!
കടാക്ഷത്താൽ നടത്തും കോൻ!
നിൻ വാക്യം എനിക്കു ദൃഢം,
ഫലിക്കും ഔഷധം.

൬. എൻ കണ്ണുകൾക്കു നല്ല ദൃഷ്ടി,
ദരിദ്രന്നേകു ദിവ്യച്ചേൽ
ഞാൻ ആഗ്രഹിക്കും ആത്മവൃഷ്ടി,
പെയ്യിക്കലന്ന നെഞ്ചിന്മേൽ.
എൻ ചിത്തേ വാഞ്ഛ സൎവ്വദാ
നിന്മേലെ രക്ഷിതാ.

൭. വിശുദ്ധ യേശുവേ എൻ സ്നേഹി!
കൃപാസമ്പൂൎണ്ണ ദൈവമേ!

നിസ്സ്നേഹമായ എന്റെ ദേഹി
നിൻ പ്രേമത്താൽ നിറെക്കുകേ.
നിൻ ക്രൂശിൽ തേറും ഞാൻ മുദാ,
എൻ ജീവൻ നീ സദാ.

*Fro.*

---

## ൧൭൩.

O Durchbrecher aller. 161.

൧. എന്റെ രക്ഷിതാവെ, നിന്നെ
വിട്ടുപോകയില്ല ഞാൻ.
വിട്ടുപോകിലിങ്ങു പിന്നെ
ആരെയുള്ളു ചേരുവാൻ!
ദൈവപുത്രനെന്നറിഞ്ഞു
നിന്നെ ഞാൻ മഹാഗുരോ
ജീവവാക്കിനെ വെടിഞ്ഞു,
ഞാനകന്നു പോകുമോ?

൨. നിന്നെ ഞാൻ മറന്നിരുന്നു,
നിന്നിലില്ല വിസ്മൃതി.
ഞാനലഞ്ഞുഴന്നിരുന്നു,
വന്നു തേടി എന്നെ നീ.
ഞാൻ പകെച്ചിരുന്ന കാലം
അൻപിനോടെ ചേൎക്കുവാൻ
തൃക്കരങ്ങളെ വിശാലം
ആയ്തുറന്നിതേ ഭവാൻ.

൩. സൎവ്വശക്ത, നിൻ നിഴല്ക്കൽ
ആശ്രയിച്ചു പാൎക്കുവൻ.

ദിവ്യവാൎത്ത തൃക്കഴല്ക്കൽ
ഉററിരുന്നു കേൾ്ക്കുവാൻ.
നിന്റെ നന്മുഖപ്രകാശം
എപ്പോഴും ലഭിക്കകിൽ
പോരുമീ മനോവിലാസം
ഇങ്ങെനിക്ക ജീവനിൽ.

*J. Ch.*

## 16. പ്രാൎത്ഥനകൾ.

## PRAYERS.

### ൧൱൯. (൧൩൬).

O Durchbrecher aller. 161.

൧. ഏതു പാശവും തകൎക്കും
നല്ലിടയനാം പ്രഭോ!
തോല്പി താഴ്ചയുള്ളവൎക്കും
നിത്യസൌഖ്യം നീയല്ലോ.
പഴയാദാമെ എതിൎത്തു
തീൎക്ക നിൻ ശിക്ഷാവിധി;
പിൻ അരിഷ്ടരെ നിവിൎത്തു
തടവിൽനിന്നുദ്ധരി!

൨. സൃഷ്ടിയോടിതാ മയക്കം
ഊററു നോവും ഞങ്ങളിൽ
ഏറ വൎദ്ധിച്ചു ഞരക്കം
ചെവിക്കൊൾ്ക വേഗത്തിൽ.

ആത്മാവിന്നു നിത്യാദായം
വേണ്ടി വന്നിതെങ്കിലും
ഇന്നും ഞങ്ങൾ ലോകമായം
ദുഃഖിച്ചൊട്ടു സേവിക്കും.

൩. ഞാൻ പോരാട്ടുകൾ നിൎബ്ബന്ധം
കൊണ്ടുടൻ സൎവ്വാത്മനാ!
ഇന്നു നീ പ്രപഞ്ചബന്ധം
തീരേ ഉങ്ങഴിച്ചു താ!
പാപധൂളിയിന്നുയൎത്തി
സ്വാതന്ത്ര്യം വരുത്തുക!
ദിവ്യവിത്തിനെ വളൎത്തി,
സൎപ്പബീജം കളക.

൪. ജഡത്തിന്നരുതു സൈ്വരം.
വേണ്ടതൊക്കെ ചെയ്ക നീ;
ദോഷത്തിൽ വളക്ക് വൈരം,
ചുട്ടു കത്തുക നിൻ തീ;
എങ്കിൽ ആത്മാവിന്നുല്ലാസം
പൂരിപ്പാൻ അടുത്തു വാ,
നിന്നെ ഞങ്ങടെ വിശ്വാസം
പിടികൂടി കൈ വിടാ.

൫. രാജാ വാഴ്ക, വീര വെല്ക,
കല്പിക്കേകശാസനം,
രാജ്യപ്പോർ നടത്തി ചെല്ക,
നീക്കുകടിമത്തനം;
പുതു നിയമത്തിൻ ചോര
കുഴിയിന്നു ബദ്ധരെ

ഉദ്ധരിച്ചു ഞങ്ങൾ ഘോര
പീഡ മുററും മാററുകേ.

൩. രാജ്യത്തിന്നാകാത്ത അംശം
ഒക്കെ ക്രൂശിപ്പിച്ചതുൾ,
ചാവിൻ ചേൎച്ചയാൽ നിൻ വംശം
വൃദ്ധിക്കേണ്ടൻ തോട്ടത്തുൾ;
ഇല്ല താമസം നിണക്കു,
വീരൻ എന്നല്ലോ നിൻ പേർ;
നിന്നെ ഞങ്ങൾ വന്മയക്കു
നീങ്ങി കാണും സ്വപ്നനേർ.

*H. G.*

---

**൧൪൨.** (൧൩൭).

Nun lob mein Seel'. 202.

൧. കൎത്താവേ, ജീവാദിത്യ,
നിൻ കരുണാവെളിച്ചം താ!
ഇരിട്ടിനെ വിജിത്യ —
മനസ്സിൽ വാഴ്വതിന്നു വാ!
തൃക്കൈ എന്നെ പിടിച്ചു — നേർവഴിക്കാക്കുകേ;
ചാവിൽ നിന്നുദ്ധരിച്ചു — ജീവങ്കൽ സ്ഥാപിക്കേ;
എന്നാലേ എൻ നടപ്പും — പ്രകാശത്തൂടേ ആം,
എൻ ഓൎമ്മക്കേടും തപ്പും — നീ മാററുന്നുണ്ടെല്ലാം.

൨. എൻ മാൎഗ്ഗം, നീ അകന്നാൽ,
വളഞ്ഞു പോകും പാമ്പിൻ ചേൽ;
നിൻ വാഴ്ചയോ നടന്നാൽ
നേരേ കരേറും മേല്ക്കുമേൽ.

അതാലേ നീ കനിഞ്ഞു — ജീവപ്രകാശമേ,
എൻ അന്ധതാ പിരിഞ്ഞു - പോവാറാകേണമേ!
നിന്നാൽ എൻ ആത്മകണ്ണു — തെളിയുമളവിൽ
ഉടൽ നിറന്ന പുകണ്ണു — നടക്കം പകലിൽ.

൩. ഇപ്പാരിൽമേവും നാളും
നിന്നോടും നിന്നിൽനിന്നും ഞാൻ
നിൻ ദീപവും നിൻ ആളും
ആയെങ്ങുമേ വിളങ്ങുവാൻ,
ദിവ്യസ്വഭാവതത്വം — നീ എന്നിൽ നടുകേ!
നിൻ ആത്മാവിൻ മഹത്വം - എങ്കന്നു ശോഭിക്കേ!
വിശുദ്ധ, നിന്റെ രൂപം - കാണാകെൻ നടയിൽ;
ഞാൻ നല്ല സ്തുതിധൂപം — കാട്ടാക ഉണ്മയിൽ.

*Ir.*

---

## ൧൭൯. (൧൩൮).

Herzlich lieb. 209.

൧. കൎത്താവേ, ലോകരക്ഷിതാ!
വരുന്ന എന്നെ കൃപയാ
നീയല്ലയോ ക്ഷണിച്ചു.
അകൃത്യഭാരം എന്റെ മേൽ
ഇരിമ്പുനുകത്തിന്റെ പോൽ
അമൎന്നു പീഡിപ്പിച്ചു;
നീ മാററാഞ്ഞാൽ നശിച്ചു ഞാൻ,
പോരാ നിന്മുമ്പിൽ നില്ക്കുവാൻ,
മരണപാത്രം ഞാൻ ഇതാ!
എന്നെ കനിഞ്ഞു ചേൎന്നുവാ

മശിഹാവേ! നീ എന്നൊളി, ആശ്വാസം നീ,
കെടുക്ക എന്നിൽ ശാപത്തി!
പിഴനുകം അത്യുഗ്രം താൻ
എൻ ആത്മാവെ തണുപ്പിപ്പാൻ
തകൎക്കതിൻെറ കേമം.
ആ ഭാരം പണ്ടു നീയല്ലോ
ചുമന്നെടുത്തതെൻ വിഭോ,
ഓൎത്താലും നിൻെറ പ്രേമം;
ഒഴിക്ക പാപത്തിൻ ഫലനം,
മദ്ധ്യസ്ഥ ചെയ്താശ്വാസനം;
എനിക്ക ജീവൻ ക്ഷേമവും
നിൻ ചാവിനാലല്ലോ വരും.
മശിഹാവേ! നീ ദയയാ തുണെക്ക വാ
പിശാചിന്മേൽ ജയത്തെ താ!

നീ മാത്രം എൻെറ ആശ്രയം,
സൌഖ്യത്തിന്നുള്ള ആലയം
എൻ ആത്മവൈദ്യൻ നീയേ.
നീ മാത്രം പൂൎണ്ണനീതിമാൻ,
ദൈവത്തിൻ കോപം നീങ്ങുവാൻ
ചാവെ ജയിച്ചു നീയേ.
നീ എൻ സങ്കേതം ശരണം
എൻ കോട്ട എൻ കൃപാസനം,
മദ്ധ്യസ്ഥൻ നീ — നീ ഇടയൻ,
പിതാവിൻ പ്രിയനാം മകൻ.
മശിഹാവേ! എൻ പാറയേ! എൻ തോഴനേ!
വിശ്വാസവൃദ്ധി നല്കുകേ!

*Ir.*

## ൧൫൦. (൧൩൯).

**Herr Christ der. 117.**

൧. കൃപാദിത്യപ്രകാശം, — വിശുദ്ധ തമ്പുരാൻ!
നീ മൃത്യുവിൻ വിനാശം,- നീ ലോകജീവൻ താൻ!
ഹാ സത്യമുള്ള വാക്ക
പിതാവെ വെളിവാക്ക;
നീ ചൊല്ലു, കേൾപ്പൂ ഞാൻ!

൨. ഹേ ഞങ്ങടേ മദ്ധ്യസ്ഥ!-നീ സൽപ്രവാചകൻ,
പിതാവിൻ ഹൃദയസ്ഥ — വിചാരദൎശകൻ.
ഗുരുക്കളിൽ നീ ശിഷ്ടൻ.
എന്നെ ദൈവോപദിഷ്ടൻ
ആക്കേണം മുഴുവൻ.

൩. പുരോഹിതന്റെ കൎമ്മം — വണങ്ങി വാഴ്ത്തണം,
നീ ചെയ്തതൊക്കെ ധൎമ്മം-നിൻ ചാവേ ഉത്തമം;
എൻ പാപം സംഹരിച്ചും
നമ്മെ സംയോജിപ്പിച്ചും
ഉള്ളോന്നാ മരണം.

൪. നിണക്ക രാജസ്ഥാനം — എന്നേക്കും ഉണ്ടല്ലോ;
നിൻ നാടു: ഭൂമി, വാനം, — പാതാളവും വിഭോ!
എന്നാലും സഭ മാത്രം
നിൻ തേജസ്സിന്നു പാത്രം;
എനിക്കും എത്തുമോ?

൫. അനന്ത്യ, നീ എൻദേഹം — അമൎന്നു വാഴേണം.
എനിക്ക നല്ല സ്നേഹം — രാജാചാൎയ്യപദം!
ഞാൻ നിന്നെ പ്രവചിച്ചും

സ്തുതിബലി കഴിച്ചും
അൎച്ചനാകേണം.
*H. G.*

---

## ൧൱൧. (൧൭൦).

**Herr, wie du willt. 124.**

൧. തോന്നുന്ന പോലെ എന്നിൽ ചെയ്തി
ചത്താലും ജീവിച്ചാലും;
പ്രഭോ! ഈ ആശ്രിതനെ കൈ
കൊണ്ടെന്നും താങ്ങിയാലും!
ഇരിക്ക നിന്റെ കാരുണ്യം,
മറ്റൊക്കെനിക്കും സമ്മതം,
നിൻ ഇഷ്ടം നടന്നാലും!

൨. വിശ്വാസ്യഹൃദയത്തെ താ;
നിൻ വാക്ക സ്നേഹിപ്പിക്ക;
എൻ ആഗ്രഹങ്ങളെ സദാ
നിൻ നേരേ നീ തിരിക്ക!
എൻ രക്ഷെക്കുള്ളതൊക്കയും
ദിനമ്പ്രതി നീ എത്തിക്കും;
അനീതി കെട്ടഴിക്ക!

൩. ഒരിക്കൽ നിന്റെ ആജ്ഞയാൽ
വിടേണ്ടി പോം ഈ ലോകം,
അതോ നടക്ക പ്രീതിയാൽ
അന്നരുതിങ്ങു ശോകം!
നിണക്ക മെയ്യുയിർ തരാം;
എല്പിച്ചവറെറ കാക്കെല്ലാം;
നല്ലന്തം ഏകുക് ആമെൻ!

*Ir.*

൧൫൨. (൧൩൧).

**Fahre fort. 111.**

൧. ത്രാഹിമാം:,: രാജാവായ യേശുവേ!
നീ എൻ അപരാധഭാരം
മാച്ച നീക്കി തീൎത്തുതേ;
നീ തളിച്ച രക്തസാരം
മലം ആണ്ടൊരുള്ളിൽ യുക്തമാം — ത്രാഹിമാം:|:

൨. ത്രാഹിമാം:,: സന്ധിയില്ലീ ലോകത്തും,
കഷ്ടം എന്റെ വിശപകൎമ്മം
ഇല്ലതിൽ ഒരുപ്പൊരുൾ;
നീ കനിച്ച പുണ്യധൎമ്മം
എന്റെ ശൂന്യത്തിന്നു നിറവാം — ത്രാഹിമാം:|:

൩. ത്രാഹിമാം:,: ശത്രുവിൻ പരീക്ഷയിൽ
അടിയന്നു നീ സങ്കേതം
എങ്കിൽ, അസ്ത്രം തൂവുകിൽ
വേണ്ട ഭീതി, ഇല്ല ഖേദം.
ജയം നിന്നിൽ ഞാനും പ്രാപിക്കാം-ത്രാഹിമാം:|:

൪. ത്രാഹിമാം:,: മൃത്യുവെത്തുമളവിൽ
യേശു കണ്ണിലേ പ്രകാശം
ഉള്ളത്തിന്നുദിക്കുകിൽ,
ചാവെന്നല്ല — ആസ്യനാശം.
അന്യോന്യം കണ്ടു മോദിക്കാം — ത്രാഹിമാം:|:

*Fr. M.*

൧൭൩. (൧൭൪).

Dir dir, Jehova. 105.

൧. പിതാപുത്രാത്മാവായ നാഥ!
നിണക്കയോഗ്യർ ഞങ്ങൾ ഇങ്ങെല്ലാം!
മനസ്സശുദ്ധമത്രേ താത,
നീ വന്നാലോ ഈ ക്ഷേത്രം ശുദ്ധമാം.
എല്ലാ ജഡം നിൻ രക്ഷ കാണണം
എന്നുള്ള ചൊല്ലുണ്ടാക പൂരണം.

൨. അബ്ബാവിളി പഠിക്കും ഭക്തി,
നിൻ ഇഷ്ടത്തെ ഗ്രഹിക്കും ഇന്ദ്രിയം,
തന്നെ ജയിപ്പാൻ പുതു ശക്തി
ഹിതം നടത്താൻ ഊക്കും ഏകണം.
നീ ഇല്ലാഞ്ഞാൽ ഇതൊന്നുമേ വരാ;
ചതഞ്ഞ നെഞ്ചിൽ പുക്ക നിന്നെ താ!

൩. നിന്നോടകന്നു പോയ ക്ലേശം
നീ മാററുവാൻ ആശ്വാസം ചൊന്നതൾ;
ബോധിക്ക ഞാൻ നിൻ ഉപദേശം,
ഗ്രഹിക്ക തേടിയാൽ വേദപ്പൊരുൾ!
നിൻ ക്രോധം നീങ്ങി ശിക്ഷ തീൎന്നതേ
ദിനേന നിശ്ചയം വരുത്തുകേ.

൪. സഭെക്ക യേശു അടിസ്ഥാനം,
അതിൻ പണി തികെക്കും നിൻ വിരൽ;
നീ കൽമനസ്സെ പൊടിമാനം
ആക്കീട്ടതാകും ജീവനുള്ള കൽ.
നിന്നോളം വൎദ്ധിപ്പിക്ക നിൻെറ മെയി
ഈ ഞങ്ങളാലും വീട്ടുവേല ചെയി!

൬. സാധുക്കൾക്കനുവാദം
ഈ ഭൂമിയെ ക്ഷണാൽ അടക്കുവാൻ;
പിശാചിൻ തലമേൽ നിൻ പാദം
ആക്കീട്ടു ലോകത്തെ ഭരിക്ക താൻ;
എങ്ങും പ്രഭോ പരക്ക നിൻ പുകൾ,
നിവൃത്തിയാക വായിൻ മൊഴികൾ!

*Ir.*

---

## ൧൬൪. (൧൪൩).

Auf, vereinigt. 164.

൧. യേശുവേ, നീ സ്നേഹശക്തി
ലോകത്തിൽ വരുത്തിയോൻ.
ന്യായമായ ദാസഭക്തി
ആർ നിണക്കു കാട്ടുവോൻ?
മുന്തിരിക്കു കൊമ്പായിട്ടും
ഞങ്ങളിൽ ഫലം പോരാ;
എത്ര ശിഷ്യർ നിന്നെ വിട്ടും
കെട്ടും പോയി തമ്പുരാ!

൨. നീ വിശ്വാസത്തിന്നുറപ്പും
കാല്ക്കു നല്ല സ്ഥൈരവും;
അത്തിയിൽ നീ കൊമ്പും ചപ്പും
മാത്രം കണ്ടാൽ ശപിക്കും;
ആകയാൽ തളൎച്ച പോക്കി
ഭാരം മെല്ലെ പേറുവാൻ
ദൂരവേ മഹത്വം നോക്കി,
ഞാനും ആക ശക്തിമാൻ.

൩. ഏററു കൊൾ്ക നിന്റെ ക്ലിഷ്ടി
ആകെനിക്കു സല്ഗതി;
അല്പരെ-നീ ചൊയ്യോരിഷ്ടി-
കെല്പരാക്കുവാൻ മതി.
രാജൻ, നിന്നെ ലോകം ദേഹം
സാത്താനും വിരോധിച്ചാൽ
ജയം കൊള്ളും നിന്റെ സ്നേഹം
പാമ്പു കൊല്ലും നിന്റെ കാൽ.
*H. G.*

---

## ൧൭൭. (൧൭൮).

L. M. 36.

൧. ഹാ യേശു എന്നിടയനേ!
നിൻ ആടു ഞാൻ നിൻ ശിഷ്യനേ!
ഉണ്ടായ ചാവും പാപവും
നീ തീൎത്തതും അശേഷവും.

൨. എൻ ആശാപൂൎത്തി നീയല്ലോ;
എന്നുള്ളിൽ വാഴുക പ്രഭോ!
നീ പാൎക്കിൽ ദുഃഖം നാസ്തിയായി
എപ്പോഴും വാഴ്ത്തും എന്റെ വായി.

൩. പിശാചിന്റെ പരീക്ഷകൾ
മനശ്ശരീരപീഡകൾ
മററോൎക്കിലും വേണ്ടാ ഭയം;
എൻ യേശുവിന്നുണ്ടേ ജയം.

൪. സന്ദേഹം പോ! പോ ചഞ്ചലം!
വിശ്വാസിക്കിതനുചിതം;
ആശിച്ചു വിശ്വസിച്ചതും
ആ സത്യവാൻ നിവൃത്തിക്കും.
*Fr.*

## ൧൫൬. (൧൪൫).

**Wie gross ist. 175.**

൧. ഹേ, ക്രൂശിന്മേൽ തറെച്ച മിത്ര!
എല്ലാ ഭയദുഃഖത്തിലും
വേണ്ടും ചികിത്സ നിൻ പവിത്ര
ഹൃദയം, ദൃഷ്ടി, ചെവിയും.
ആശ്വാസമററവൎക്കടുത്ത
കാരുണ്യപൂൎണ്ണഹൃദയം,
എബ്ബാധ ചാവെയും തടുത്ത
മഹാത്മനെഞ്ഞൻ ആശ്രയം.

൨. പാപിഷ്ഠർ ചുങ്കക്കാരുമന്നു
തിരഞ്ഞിട്ടെത്തി കണ്ടല്ലോ!
ആ നെഞ്ഞെനിക്കും നീ തുറന്നു
നിൻ സമാധാനം താ, ഗുരോ!
നീർ ചോരയും ഒലിച്ച പക്ഷം
കഷ്ടാനുഭവ്യന്മാൎക്കിടം;
ആശ്വാസകാരണങ്ങൾ ലക്ഷം,
അതിൽ ഞാൻ രുചി കാണേണം.

൩. നിന്നെ നോക്കാത്ത കണ്ണു സൃഷ്ടി
മോഹഭയങ്ങൾക്കുൾപ്പെടും;
ശിമോനെ എതിരേററ ദൃഷ്ടി
ഏതിൎത്താൽ അത്രേ സാധിക്കും.
നിൻ ഒളിവിൽ ഞാൻ ഒളി കാണും,
നിൻ കണ്ണീർ ഓൎത്താൽ കരയും;
കൺജ്വാലയാൽ നീ എങ്കൽ വാണും
ശുദ്ധീകരിച്ചമരുളും.

൪. പണ്ടിത്ര ദീനക്കാൎക്ക ചാൎച്ച
ചെവി എനിക്കും ചാൎത്തേണം;
നാൾ തോറും ഞാൻ നിൻ ചോര മാൎച്ച
കടക്കണക്ക ചൊല്ലേണം;
സ്വീകാരപ്രാൎത്ഥനാസ്തുതിക്ക
നിത്യം തുറക്കകേ ചെവി;
അയക്ക ദാസന്റെ ധ്വനിക്ക
“ആം, ആമെൻ” എന്ന മാറ്റൊലി.

*H. G.*

---

## ൧൫൯. (൧൪൩).

Die Gnade sei. 9.

൧. ഭൂവിങ്കൽ എല്ലാ നാളും
എൻ പ്രാൎത്ഥന ഇതാ:
നിണക്കത്രേ ഈ ആളും!
തുണെക്ക രക്ഷിതാ!

൨. ഉദായസന്ധ്യാകാലേ
തൃക്കൈ എൻ ശരണം;
നിന്റേവനെ നീ ചാലേ
തുണെപ്പാൻ വരണം.

൩. പ്രയത്നം ഫലിപ്പാനും
തുണെക്ക യാചിപ്പേൻ:
നിണക്കത്രേ ഈ ഞാനും,
നിന്നാലേ സാധിപ്പേൻ.

൪. പ്രപഞ്ചചതിയാലേ
ഭ്രമിച്ചു നില്ക്കുമ്പോൾ

കൎത്താവേ, കൃപയാലേ
നീ എന്നെ കാത്തു കൊൾ!

൨. പാപങ്ങൾ കുത്തുന്തോറും
നിൻ രക്തം ആശ്രയം;
എനിക്കീ തേറൽ പോരും
തെല്ലില്ല സംശയം.

൩. പ്രാൎത്ഥിപ്പാൻ എൻ വിശ്വാസം
തളൎന്ന നാളിൽ നീ
എത്തിക്കഹോ ആശ്വാസം;
കൊളുത്തുകാത്മതീ!

൪. ദീനങ്ങളാൽ വലഞ്ഞും
കരഞ്ഞും നില്ക്കുവേ:
നിണക്കീ മെയ്യും നെഞ്ചും!
തുണെക്ക യേശുവേ!

൫. പിശാചു, ദുഷ്ടലോകം
ചേൎന്നിട്ടടുക്കുമ്പോൾ
ഇല്ലടിയന്നു ശോകം,
അമൎക്കും യേശുകോൽ.

൬. ചാവിങ്കൽ യേശുനാമം
തൻ അഞ്ചു മുറിവും
എൻ ആശ്രയം എൻ കാമം;
ചത്താലും ജീവിക്കും.

*Fr.*

## ൧൭൨.

**Mit dem Herrn fang alles an. 83.**

യേശുവേ വരേണമേ!
ഈ ഇരുണ്ടകാനനത്തിൽ
എന്റെ പാൎപ്പു വൻവിപത്തിൽ;
ഇല്ല ബന്ധുവാരുമേ;
ആശ്രയം തരേണമേ,
യേശുവേ വരേണമേ!

യേശുവേ വരേണമേ!
ശക്തിയില്ല ബുദ്ധിയില്ല,
ശത്രുവോടൊരാവതില്ല
ഇജ്ജനത്തിനേതുമേ;
ഊക്കു നീ തരേണമേ,
യേശുവേ വരേണമേ!

യേശുവേ വരേണമേ!
തോറ്റു തോറ്റു ഞാൻ വലഞ്ഞു
ദേഹിയാകവേ കുഴഞ്ഞു
ചാവതിന്നു മുന്നമേ
രക്ഷ നീ തരേണമേ;
യേശുവേ വരേണമേ!

യേശുവേ വരേണമേ!
എന്റെ ജീവനായിരിക്ക
എൻ പ്രകാശമായുദിക്ക,
പോരറുന്ന നാൾ വരേ.
നീ ജയം തരേണമേ
യേശുവേ വരേണമേ!

*J. Ch.*

## ൧൫൯.

Morgenroth. 58.

൧. യേശുവേ — യേശുവേ
നിന്റെ പ്രേമവന്മയെ
ഓൎക്കമാശയം ഹിമതുല്യം
ആണ്ടു മൃത്യുവിന്റെ തുല്യം.
ഏററിരിപ്പതെങ്ങിനേ!

൨. ഈ മനം — നിശ്ചലം
ജീവപ്രേതസന്നിഭം
ആയിരിക്കിലെന്റെ വാസം
എങ്ങു ചേൎച്ച? നിഷ്പ്രകാശം
ആയ കല്ലറെക്കകം.

൩. യേശുവേ — ജീവനേ
ഊതുകെന്റെ മാനസേ
സ്നേഹവഹ്നിയെ ജ്വലിച്ചു
കത്തുമാറതിൽ നിറെച്ചു
കൊൾക ജീവനാഥനേ!

൪. സൎവ്വദാ — ചേതനാ
പൂൎണ്ണനായി നിൻകൃപാ
ഞാൻ പ്രസിദ്ധമാക്കുവാനും
ജീവനീരൊഴുക്കുവാനും
വരം താ നിൻ ആത്മനാ.

൫. എന്മനം — സന്തതം
നിന്റെ ആത്മമന്ദിരം
ആയ്വരികം പ്രിയ നാഥ!
എന്റെ നാവു സ്തോത്രഗാഥ
പാടണം നിരന്തരം.

*J. Ch.*

## 17. യേശുവോടേ യോഗം.
## UNION WITH CHRIST.

൧൱ാം. (൧൭൯).

**Wenn ich ihn nur. 71.**

൧. യേശു മാത്രം വന്നാൽ
അവൻ നില്ക്കയിൽ
എന്നെ മടിയിൽ ചുമന്നാൽ
മൃഷ്ടം വന്നു മനസ്സിൽ;
എന്നാൽ ഇല്ല ദോഷം
ചാകുവോളം നിത്യമാം സന്തോഷം.

൨. ആയവൻ ഇരിക്കിൽ
വേറെ വേണമോ?
കള്ളൻ കാണ്മവ പറിക്കിൽ
വഴിപോക്കൻ ഞാനല്ലോ!
എൻ ചുരം ഇടുക്കം;
വീതിമാൎഗ്ഗത്തിന്നു കേടൊടുക്കം.

൩. അവന്നുള്ള ദിക്ക
എന്റെ ജന്മം താൻ;
അവകാശം എന്നെനിക്ക
ഓരോ കാഴ്ച കാണിച്ചാൻ;
ഓൎത്തും മറന്നിട്ടും
ഉള്ളനേകർ അങ്ങു കണ്ടു കിട്ടും.

*H. G.*

## ൧൱൧. (൧൰൬).

**Valet will ich dir. 142.**

൧. എല്ലാരും നിന്നെ വിട്ടാൽ-ഞാൻ വിട്ടുപോകുമോ?
ഭൂലോകർ ചിരിച്ചിട്ടാൽ—നിന്നെ മറക്കുമോ?
എനിക്കായെത്ര ദീനം—നിന്നിൽ സമൎപ്പിതം;
എന്നിട്ടു സ്നേഹഹീനം—ആകായ്ക എന്മനം.

൨. സിംഹാസനേ ഇരുന്നു-ഈ ആണ്ടുകൾ എല്ലാം;
വിധിപ്പാനായ്വരുന്നു—ന്യായാധിപൻ നീയ്താം.
നിൻ ഇഷ്ടമോ ക്ഷമിക്ക;-സാത്താൻ ആദാമ്യൎക്കും
നിന്നെ പരിഹസിക്ക—നടപ്പായേ വരും.

൩. എനിക്കോ നീ സമീപം-വന്നെത്തി സൽപ്രഭോ!
ഉള്ളിൽ കത്തിച്ച ദീപം—മാററാൻ കെട്ടുമോ?
നിൻസ്നേഹനിത്യത്താലേ-നീ ദ്രോഹിസൈന്യത്തെ
ജയിക്കും, ആകയാലേ—ഞാനും പൊറുക്കാമേ.

*H. G.*

---

## ൧൱൨. (൧൰൮).

**Eins ist Noth. 171.**

൧. ഒന്നാവശ്യം എന്നു വേദം,
ഒന്നു തേടാകേണമേ;
ലോകമായാ ആത്മഖേദം
ഒന്നേ തെററിക്കുന്നതേ.
പ്രപഞ്ചഗുണങ്ങളിൽ എത്ര പ്രകാശം
മിനുക്കവും ഛായയും, അന്ത്യവും നാശം;
എല്ലാററെയും വിട്ടു കടക്കയിൽ നാം
ആ ജീവകിരീടം എടുത്തു കൊള്ളാം.

൨. അപ്രകാരം യേശുകാക്കൽ
കുത്തിരുന്നു മറിയാ;
വീട്ടുകാൎയ്യം തീൎന്നുണ്ടാക്കൽ
ഒട്ടും ചിത്തത്തിൽ വരാ.
തിന്നേണ്ടതിനല്ല താൻ തൃപ്തി വരുത്താൻ
ഈ പുരുഷൻ ഇന്നു ബെത്ഥാന്യയടുത്താൻ,
എടുത്തു വിലക്കിയ സദ്യ ഇതേ
ആവോളം ഭുജിക്കും എന്നോൎത്തതത്രേ.

൩. ധീരവീരരെയോ തേടി
യേശു തൻ പ്രയാണത്തിൽ?
*കാന്തയെ മരിച്ചു നേടി,
കൈക്കൊണ്ടാൻ ആ ഞായററിൽ.
ശ്രമിച്ചു നശിച്ചു ബലാൽ പൊരുതോടി,
കാണേണം, എന്നിട്ടും കാണാത്തവർ കോടി;
തോമാവതിബുദ്ധി ശിമോനുടെവാൾ
എത്താത്തതിൽ എത്തി ആ മഗ്ദലയാൾ.

൪. യേശു കണ്ണിന്നു നോക്കും ദൃഷ്ടി
യേശു ചൊൽ പുകും ചെവി
ഈ വിധത്താൽ പുതുസൃഷ്ടി
ആക്കും എളുതാം ഭുവി.
കെരുബസെരാഫ്യർ ഭ്രമിക്കും രഹസ്യം
കുഞ്ഞങ്ങൾക്കുമായ്പുരമാൎത്ഥചരസ്യം.
മനുഷ്യന്നു സ്വൎഗ്ഗത്തിൽ ഏറിക്കൂടാ,
കരേററും ഇറങ്ങിയോൻ ഹല്ലെലൂയാ.

*H. G.*

---

* സഭയെ.

### ൧൩൩. (൧൭൦).

Das ist unbeschreiblich. 131.

൧. ക്രിസ്തൻ അൻപ് അവാച്യം-നാം എല്ലാരിലും;
എങ്കിലും തൻ ജാമ്യം — മാനം കുറയും.
ശാപപുത്രരല്ല, — ദൈവവംശവും
മെല്ലവേ ആ നല്ല — ആശ്രയം വിടും.

൨. നിൻ ഏകാന്തഭക്തി — എങ്ങും ദുർല്ലഭം;
ഈ പ്രപഞ്ചസക്തി — ഉള്ളിൽ മിശ്രിതം;
പിന്നേയും ഭ്രവാസം — ചെയ്വാൻ വരികിൽ,
നീ തരും വിശ്വാസം — കാണുമോ ഇതിൽ?

൩. ഇങ്ങേ അഹങ്കാരം — സംശയം മദം
എല്ലാം നി വിസ്താരം — ചെമ്മേ ചെയ്യേണം;
നീയല്ലാതെ ത്രാതാ — ഞങ്ങൾക്കില്ലല്ലോ;
നീ പിതാ, നീ മാതാ, — ന്യായത്തിൻ വിഭോ.

൪. ശോധന കഴിച്ചു — സർവ്വവികൃതി
കള്ളവും പറിച്ചു — ശിക്ഷയും വിധി!
പരിശുദ്ധ പാത്രം, — അഗ്നി തൊട്ട നാ,
നിത്യം നിന്നെ മാത്രം — ചേരും ആശ, താ.

*H. G.*

---

### ൧൩൪. (൧൭൧).

O, du fröhliche. 87.

൧. ക്രിസ്തുപേർ ധരിച്ചു ജാതി
പ്രഭുവിന്റെ പിൻ നട!
ദൈവപുത്രനിൽ അനാദി
കാലത്തിങ്കൽ തോന്നിയ
മനഃപൂർവ്വം:: നിങ്ങളിൽ കാണ്മാനുണ്ടോ?

൨. ദൈവത്വരൂപം ഉണ്ടായിട്ടും
ദേവജാതൻ എങ്കിലും
ലോകരാൽ തനിക്കു കിട്ടും
മാനവും മഹത്വവും
കൊള്ളപോലേ:: ചേൎത്തു കൊണ്ടിട്ടില്ലല്ലോ!

൩. തന്റെ തേജസ്സോക്കു മൂടി
വന്നു താഴ്ത്തി മാംസത്തിൽ,
മാനഭംഗത്തോടും കൂടി
ദാസനായ്ത്തൻ ദാസരിൽ,
ക്രൂശിന്നോളം:: താണു താണു വന്നല്ലോ!

൪. ആകയാൽ പിതാ കൊടുത്ത
ഊൎദ്ധ്വലോകം ശ്രേഷ്ഠ പേർ.
ശിഷ്യരാം ഇപ്പോൾ ഉടുത്ത
താഴ്ച തേജസ്സിന്നു വേർ; [ത്രേ നേർ!
മുൻമരിച്ചു, പിൻ ഭരിച്ചു-കൊള്ളും മാൎഗ്ഗം അ

*H. G.*

---

## ൧൬൫. (൧൭൨).

Zeuch uns nach. 61.

൧. നിൻ വഴിയേ — ആകൎഷിക്ക!
നിന്നെ ഞങ്ങൾ പിൻചെല്ലും,
ഇമ്മാനുവേൽ! — നീ കൂട്ടർ മേൽ
വരും വിരോധം വെല്ലും.

൨. നിൻ വഴിയേ — ആകൎഷിക്ക!
ഇങ്ങില്ല ബുദ്ധി ചെറ്റും,
നീ കാട്ടാഞ്ഞാൽ — പ്രമാദത്താൽ
പകൽ വഴിക്കു തെറ്റും.

൩. നിൻ വഴിയേ — ആകൎഷിക്കേ!
പറക്കണം ഈ ഈഢ്യം!
നീ മാററുകിൽ — ദേഹാദിയിൽ
സമസ്തമാം ആത്മീയം.

൪. നിൻ വഴിയേ — ആകൎഷിക്കേ!
പകുക്ക രാജ്യഭാരം!
കീഴേതിന്നാം — ഇനി സലാം;
ക്രിസ്തോടേ വാഴ്ക സാരം.

*H. G.*

---

൧൩൩. (൧൭൩).

C. M. 20.

൧. പകുത്ത സ്നേഹം ശിഷ്യനിൽ
കൎത്താവിന്നിഷ്ടമോ?
ഓർ ആദിത്യൻ ഈ ലോകത്തിൽ,
നിണക്കു രണ്ടുണ്ടോ?

൨. നീ യേശുവിന്ന കാന്തയായി
ഇരിപ്പാൻ ഇച്ഛിക്കിൽ
ഇച്ഛിക്കത്തക്കതെന്തുണ്ടായി
ഈ ലോകസ്നേഹത്തിൽ?

൩. നിൻ പാപം ഒക്ക മൂടുവാൻ
തൻ രക്തം വീണിതു;
മനസ്സു പുത്തനാക്കുവാൻ
തൻ വാക്കയച്ചിതു.

൪. ജഡത്താൽ കഴിയാത്തതെ
തൻ ആത്മാ പൂരിക്കും;

തുണെക്കും താൻ വിശ്വസ്തരെ
എല്ലാ പടയിലും.

൫. മനസ്സെ മുററും കാത്തു കൊൾ,
ജീവന്നുറവായി.
കൎത്താവിന്നാകേ വെക്കുമ്പോൾ
താൻ ആകേ നിൻേറതായി.

*H. G.*

---

൧൩൭. (൧൭൪).

O, du fröhliche. 87.

൧. പരമണ്ഡലത്തിലുള്ള
തേജസ്സെൻ പ്രത്യാശയാം;
യേശുവെന്ന കനിവുള്ള
രാജാവെൻ ധനം എല്ലാം;
കൺ കാണാതെ — ആത്മാ വിശ്വസിച്ചതേ.

൨. ലോകസൌഖ്യമായി ഭവിക്കും
നൂറു വത്സരത്തിലും
ക്രിസ്തനോടേ സഞ്ചരിക്കും
ഒരു നാളും നേരവും
ഏറേ നല്ലു; കാണായ്വരികെൻ പ്രഭോ!

൩. ദാഹം തീൎക്കുവാൻ നദിക്കു
ഓടിപ്പോം തളൎന്ന മാൻ;
ദാഹമുണ്ടഹോ എനിക്കു,
ശക്തി പോര ഓടുവാൻ;
ചേൎത്തു കൊണ്ടു തൃപ്തൻ ആക്ക ദാസനെ.

*H. G.*

---

൧൬൮. (൧൩൫).

Mein Herzens-Jesu. 122. 12

൧. യേശും വിനാ സൽക്രിയകൾ
സാധിക്കയില്ല ആൎക്കും;
ആദാമ്യന്നില്ല നന്മകൾ,
അകത്തു പാപം പാൎക്കും.
ദയാലു യേശു നിൻ ബലം
എനിക്ക താ; പിൻ നൽഫലം
ഈ ദ്രാക്ഷക്കൊമ്പു കായ്ക്കും.

൨. യേശും വിനാ ജീവിപ്പതാർ?
ജീവാബ്ധി താനേ മാത്രം.
അവൻ വിനാ എൻ അകതാർ
ചാകാത ചാവിൻ പാത്രം.
കൎത്താവെൻ ഉള്ളിൽ പാൎക്കകിൽ
അവൻ ഇഹപരങ്ങളിൽ
എൻ നിത്യജീവൻ തന്നേ.

൩. യേശും വിനാ കണ്കാഴ്ചയും
തെളിവും ഇല്ല ലേശം.
പുറത്തോരൊളി തിരയും
എല്ലാൎക്കും കാണും ക്ലേശം.
നീ എൻ വെളിച്ചമേ വിഭോ,
എന്നെ പ്രകാശിപ്പിക്കഹോ,
ഇരിട്ടിൽ വേണ്ടാ പാൎപ്പു!

൪. യേശും വിനാ നടക്കും കാൽ
ഒരോ വഴിക്കൽ ചെല്ലും,
പിതാവിനെ ചേരാഴ്കയാൽ

ഫലം വരാത്തു തെല്ലാം;
അതാലേ കൎത്താ യേശുവേ,
എൻ വഴിയായ്വരേണമേ!
എന്നാൽ സുഖേന എത്തും.

൩. യേശും വിനാ മരിച്ചവൻ—
അയ്യോ—എന്നേക്കും ചത്തു;
അവനിൽ ആശ്രയിച്ചവൻ
ഉറങ്ങും തൻ അകത്തു.
വിശ്വസ്തരെ ഉണൎത്തുവാൻ
എൻ യേശു മാത്രം ശക്തിമാൻ.
നീ മാത്രം രക്ഷ ക്രിസ്തൊ!

*G. or Ir.*

---

## ൧൬൯. (൧൩൬).

Herzlich lieb. 209.

൧. രക്ഷാത്മമായ യേശുവേ,
എൻ ശ്രേഷ്ഠ പങ്കു നീ സഖേ!
നീ സാധുവിൻ സന്തോഷം;
എന്നോടു നീയും രഞ്ജിപ്പാൻ
നിന്നോടു ചേൎന്നു പാറി ഞാൻ,
ക്ഷമിക്ക സൎവ്വ ദോഷം.
നീ കാട്ടി രക്ഷയിൻ വഴി
കേൾപ്പിച്ചു നിൻ്റെ വായ്മൊഴി;
വലങ്കൈ നീട്ടി ദയയാ
എന്നെ വലിച്ചു രക്ഷിതാ.
യേശു വിഭോ! വെളിച്ചമേ—വിളങ്ങുകേ!
വഴിക്കേ നടത്തേണമേ!

൨. എൻ ഉള്ളം നിങ്കൽ ചാഞ്ഞുതേ;
ആകാശഭൂമി ഒക്കവേ
വീണാലും എന്തു താപം?
വാനങ്ങളെയും കിട്ടിയാൽ
നിന്നെ അതിൽ ലഭിക്കാഞ്ഞാൽ
ശേഷിപ്പതേ വിലാപം.
അശേഷഭൂമി എൻ ധനം,
അതിന്റെ ശോഭ തൽക്ഷണം
എനിക്കധീനം എങ്കിലോ
നിന്നെ കൂടാതെ സാരമോ?
ക്രിസ്തു പ്രഭോ! നീ മാത്രമേ—എന്നേക്കുമേ—
എന്റെ നിധി ആകേണമേ.

൩. അതിന്നായത്രേ നിന്നെ ഞാൻ
നീ എന്നെയും അടക്കുവാൻ
വരിച്ചതെൻ ഉല്ലാസം.
നീ മാത്രം എന്റെ ആശ്രയം
എൻ പാറ കോട്ട ആലയം
എൻ ആശ എൻ ആശ്വാസം.
ഞാൻ നിന്നെ കാണുവോളവും
നിൻ നന്മ ശക്തി ക്രിയയും
ഇരിക്കെൻ അധരങ്ങളിൽ,
അതെന്നും ആക എൻ തൊഴിൽ.
ഹാ യേശുവേ! എന്നെ സദാ—നീ കാക്കുക!
വന്നാലും പ്രിയ രക്ഷക!

*Ir.*

൧൯൦. (൧൩൯).

Bleibt bei dem. 161.

൧. നിങ്ങളെ സ്നേഹിച്ചു വന്ന
യേശുവോടു പാൎക്കുവിൻ!
നിങ്ങൾക്കുള്ള മാൽ ചുമന്ന
ദുഃഖിതനെ സേവിപ്പിൻ!
എല്ലാം മാറി പോകും കാലേ
നില നില്ക്കും ഇപ്പുമാൻ;
എന്നും ഇരുൾ വാഴും നാളേ
തേജസ്സിൻ കൎത്താവു താൻ.

൨. നാം സ്നേഹിച്ചവർ മരിക്കും;
വിശ്വസിച്ചവരിലും
ശക്തി മങ്ങി അന്തരിക്കും;
മല്ലന്മാരും തളരും.
ലാളിച്ച മാതാവിൻ നാവു
താങ്ങും തന്തയിൻ കരം
മക്കൾക്കില്ലെന്നാകും ചാവു
അല്പമുള്ള താമസം.

൩. എല്ലാം ചാകും, ഭ്രമഹത്വം —
അതിൻമോടി അഴിയും;
മാനം കീൎത്തി ശ്രീ പ്രഭുത്വം
നില്ക്കയില്ലെന്നറിയും;
പൂക്കൾ പോൽ ഇതൊക്ക വാടും;
പുൽ കണക്കേ ഉലരും,
ശൂന്യമാകും ശുഭ നാടും,
സൎവ്വവും വെന്തവിയും.

൩. യേശു എന്നും നില്ക്കും താനും,
റാക്കിൽ പുള്ളി ഒഴിയാ;
ഉറ്റു തേറിയോരിൽ കാണും
ദിവ്യരക്ഷ ശോഭയാ;
ആകയാൽ അവന്നടുക്കേ
പാൎത്തു കഷ്ടപ്പെട്ടവർ
നിശ്ചയിച്ചതിൽ പാൎക്കേ
പുകഴ മോദിക്കും പുനർ.

*Fr.*

---

൧൯൧. (൧൫൭).

Bei dir, Jesu, will. 161.

൧. യേശുവോടേ നിത്യം പാൎക്കും
സേവ ചെയ്യും അടിയേൻ;
ആട്ടി തെറ്റിപ്പാനും ആൎക്കും
കഴിവില്ലെന്നറിവേൻ.
അവൻ ജീവനാൽ എനിക്കും
ജീവബലം സാദ്ധ്യമായി;
കൊമ്പു വൃക്ഷത്താൽ ലഭിക്കും
ശക്തിയാൽ ഫലിക്കും കായി.

൨. അവനാൽ ഉണ്ടാകും സുഖം
കവിഞ്ഞൊന്നു കാണുമോ?
ദിവ്യകൈ ഒഴിക്കും ദുഃഖം,
സ്വസ്ഥം എത്തിക്കുന്നല്ലോ.
ഭീതി തീൎപ്പതിന്നിയ്യാളും
പോരും എന്നത് എന്മതം;
അവൻ വാക്യം കൂൎത്ത വാളും,
ബലിശ അവൻ കരം.

൩. യേശു അൻപിനെ സ്മരിച്ചു,
അതുല്യപ്രകാരമേ
പാപിക്കായി താൻ മരിച്ചു,
ശാന്തിക്കായി സ്വരക്തത്തെ
തന്നവനെ സ്നേഹിപ്പാനും
സേവിപ്പാനും ഹിതം താൻ.
കളിക്കാരെ പിഞ്ചെല്പാനും
വല്ലാ, ഞാൻ നിൻ അടിയാൻ.

൪. യേശുവേ, നിൻ കാല്ക്കൽ ഞാനും
പാൎക്കും അന്തത്തോളമേ.
ദുഃഖവും സന്തോഷം താനും
നമ്മെ വേറാക്കരുതേ!
നിന്റെ നോക്കെനിക്കാദായം
വിളിയും പ്രമാണമാം.
വിശ്വസിച്ചവൻ സഹായം
നില്ക്കിലേ സുഖേന ചാം.

൫. ഭ്രദിനങ്ങൾ അന്തരിക്കും
കാലേ നീ ഉദിക്കണം!
മൃത്യുചാലിൽ സഞ്ചരിക്കും
ആളെ നീ ഭരിക്കണം!
കേൾപ്പിക്ക ആശ്വാസവാദം:
"ഭീതി വേണ്ട — ശരണം
"ഞാനല്ലോ, ഇടറും പാദം
"ഊന്നിച്ചീടുമെൻ കരം."

൬. അന്ത്യനാഴിക അടുത്താൽ,
മൃത്യു ചീറും അളവേ

കേഠി ഒച്ച കണ്ണടച്ചാൽ,
പേടി ഒട്ടും അരുതേ!
കഷ്ടയാത്ര തീൎന്ന ശേഷം
യേശുവെ നിരന്തരം
കാണുമ്പോൾ സ്വൎഗ്ഗീയ വേഷം
പൂൎണ്ണം ഞാൻ അനാരതം.

*Fr.*

---

## ൧൭൨.

Gott sei Dank. 13.

൧. ദൈവം സ്നേഹമൂലം ആം —
നല്ല ദാനങ്ങൾ എല്ലാം
വെളിച്ചപിതാവിനാൽ
ഇങ്ങെ ചേരും ആദരാൽ.

൨. യേശു നിന്റെ സ്നേഹത്തെ
ഞങ്ങളോളം നീട്ടുകേ;
സൎപ്പത്തിൻ വിഷം എല്ലാം
നിന്നെക്കൊണ്ടു കളയാം.

൩. സാത്താൻ ഞങ്ങളിൻ മെയ്മേൽ
ആക്കിയ കായിന്റെ ചേൽ
വേരറുത്തെടുക്കേണം,
യേശു, നിന്റെ മരണം.

൪. സ്നേഹത്താൽ നീ ആടുംപോർ
പോലെ ഉണ്ടോ പൊരുതോർ
അന്നു കഷ്ടപ്പെട്ടപ്പോൾ
ക്രൂശിങ്കീഴെ നിന്റെ തോൾ.

൩. ലോകർ ഒക്കെ ദ്വേഷിക്കിൽ
യേശുവേ നിൻ ക്ഷാന്തിയിൽ
നില്പാറാക്കി, ഞങ്ങളെ
സ്നേഹരാജ്യത്താക്കുകേ.

*H. G.*

---

## ൧൯൩.

C. M. 20.

൧. ആകാശ വില്ല നോക്കിയാൽ,
മനം സന്തോഷിക്കും;
പിതാവു സപ്തവർണ്ണത്താൽ
തൻ അൻപു കാണിക്കും.

൨. ന്യായാധിപന്റെ ദൃഷ്ടിയിൽ
പ്രസാദമായിപ്പാർ;
ഒഴിപ്പിക്കും ആ പച്ചവിൽ:
മിന്നൽ, മുഴക്കം, കാർ.

൩. പരത്തിൽ ഒർ സിംഹാസനം
പൊൻവില്ലും ഉണ്ടല്ലോ;
വിശ്രാമം, ശാന്തി, ആനന്ദം,
തരാതിരിക്കുമോ?

*H. G.*

---

## ൧൯൪. (൨൯൩).

Ach mein Herr Jesu. 47.

൧. എൻ നാഥനാകും യേശു നീ വരാതെ—
നിൻ തിരുരക്തം പ്രതിവാദിക്കാതെ—
നികൃഷ്ടരിൽ അരിഷ്ടൻ എന്തുവേണ്ടു!
എങ്ങു പോകേണ്ടു?!

൨. ഞാൻ ആധി പൂണ്ടു മാവിലാപത്താലെ —
മരിച്ചിതപ്പോൾ സ്നേഹാധിക്യത്താലെ —
തൃക്കഴ്ചിനാലീദോഷിയെ പിടിച്ചു,
നീ ഉദ്ധരിച്ചു.

൩. എൻ കോട്ട പാറ ആശ്രയസഹായം!
നിൻ ശ്രദ്ധ വിളികൊണ്ടു മകത്തായം
വന്നതിനാലെ — ഭാഗ്യമൂലം, താത —
നീ വാഴ്ക, ത്രാത!

*Kno.*

---

## ൧൭൫. (൨൭൭).

**Treuer Herr Jesu Christ. 113.**

൧. പററുള്ള താതനെ — ചാര നില്ലേ!
ഉററു നിന്നോടിന്നേ — ചേൎക്കെന്നെ
ലാളിച്ചിട്ടാകിലും — ശാസിച്ചിട്ടാകിലും
ഏററു കൊൾന്നേ.

൨. തുററവൻകാട്ടിനുൾ — നേരം വീണാൽ
ചുററിലും കൂരിരുൾ — നേരെ തുററാൽ,
വീങ്ങിഞെളുങ്ങിയും — ഏങ്ങിഞരങ്ങിയും,
ഏററുകൊൾന്നേ.

൩. ദേഹത്തിൻ രോഗത്താൽ — സാരം അററാൽ,
ദേഹി വൻ ശോകത്താൽ — ഭാരപ്പെട്ടാൽ,
കേടു വൎദ്ധിക്കിലും — പേടിച്ചുരുകിലും
ഏററുകൊൾന്നേ.

൪. കാരിയക്കേടുകൾ — നേരിടുകിൽ
ഭാൎയ്യാപുത്രാദികൾ — വേറിടുകിൽ

മൃത്തമരത്തിലും — തുപ്പുവെട്ടീടിലും
ഏറ്റുകെന്നെ.

൭. ഊക്കുള്ള കണ്ടയോ — താറിപ്പോയാൽ
തുമ്പിട്ടുതേഞ്ഞയോ — കാല്ക്കാ എന്നാൽ
നാണം കെട്ടീടിലും — നാണിയം മാഴ്കിലും
ഏറ്റുകെന്നെ.

൩. ഉപ്പിന്നു കാരത്തെ — കൂട്ടും നന്നേ;
ദീപത്തിനെണ്ണയെ — ഊറ്റും അന്നേ.
താഴ്ചെക്കതേണിയാം; ആഴ്ചെക്കിട്ടേണിയാം
ഏറ്റുകെന്നെ.

൧. നീചക്കു ഈശനേ — ചേരേ നില്ലേ!
നേശക്കു നേശനെ — ചേക്കുകെന്നെ!
കൂട്ടിൽ ഇട്ടീടിലും — ശൂലത്തിൽ ആക്കിലും
ഏറ്റുകെന്നെ.

*D.*

---

## ൧൧൩.

Rock of ages.

൧. യേശുവേ, നൽ പാറയേ!
നിന്നിൽ ഞാൻ ഒളിക്കുകേ!
നിൻ വിലാവിൻ രക്തത്താൽ,
ഒലിച്ചുള്ള വെള്ളത്താൽ
നീക്കുകെന്റെ പാപ ഭീ;
ശുദ്ധനാക്കുകെന്നെ നീ.

൨. എൻ പ്രയത്നം പോരതാൻ
നിൻ നിയോഗം കാക്കവാൻ

കണ്ണുനീർ വൈരാഗ്യവും
മണ്ണിലോരോ കൎമ്മവും
ഒക്കെയും എൻ ദ്രോഹത്തെ
നീക്കുവാൻ അശക്തമേ.

൩. ഒന്നുമില്ലെൻ കൈകളിൽ
തേറുന്നു നിൻ ക്രൂശതിൽ.
നഗ്നൻ ഞാൻ, നീ വസ്ത്രം താ!
എൻ ഗതി നിൻ കരുണാ.
ഉള്ളിൽ ദാഹം പൊങ്ങുന്നു
വെള്ളത്തിന്നായി ഓടുന്നു.

൪. യേശുവേ, നിൻ വെള്ളത്താൽ
എന്നെ വെടിപ്പാക്കാഞ്ഞാൽ
തീരും ഞാനൊരന്ധനായി,
ചാകും ഞാൻ അഗതിയായി.
യേശുവേ, നൽ പാറയേ!
നല്ലുറവിൽ ചേൎക്കുകേ!

൫. മൃത്യുവിങ്ങടുക്കവേ,
അന്ത്യശ്വാസം വിടവേ,
അക്കരെ ഞാനെത്തുകിൽ,
നിന്നെ അങ്ങു കാണുകിൽ
യേശുവേ, നൽ പാറയേ!
നിന്നിൽ ഞാൻ ഒളിക്കുകേ.

*L.*



# 18. ദിവ്യസമാധാനം.
## DIVINE PEACE.



൧൭൭. (൧൩൦).

**Friede, ach Friede. 110.**

൧. ക്രിസ്തുപിതാവു തരും സമാധാനം
ഈ ലോകവരങ്ങളിൽ അന്ന്യവരം,
ചഞ്ചലമാനസത്തിന്നൊളിസ്ഥാനം
പരാഭവകാലത്തിലുള്ള ജയം.
അച്ചാരമിതൊന്നു ഭവാൻ അടിയന്നു
കല്പിച്ചതിനാൽ നിനയാത്തതു വന്നു.

൨. സന്ധിപുകഴ്ത്തിയ ദൂതരെ വെച്ചു
യഹൂദയിൽ അവതരിച്ചു ശിലോ;
എങ്ങും അപൊസ്തലക്കൂട്ടമയച്ചു
നിൻ രക്തഫലം പറയിച്ചു ഗുരോ!
ആ ദാസരെ കൊണ്ടു പരത്തിയ ജ്ഞാനം
സ്ഥിരീകരിക്കേണമേ എൻ സമാധാനം.

൩. മത്സരദോഷമറിഞ്ഞറിയിച്ചു
വിടുന്നവനുണ്ടൊരു സന്ധികരാർ.
ക്രിസ്തുനുകത്തടി ഏററു വഹിച്ചു
സഹിപ്പവർ സന്ധിപുരം പുകുവാർ.
അപ്പോഴേ തുടങ്ങുക നൂതന ഗാനം:
"നീ വാഴ്ക, എന്നുമേ എൻ സമാധാനം".

*H. G.*

## ൧൯൮. (൧൩൧).

**Friedlich wandelt. 12.**

൧. ധന്യരാർ? വിശ്വാസത്താൽ
നീതി വന്ന ജാതി.
എത്തും സാദ്ധ്യം അവരാൽ;
ഇല്ലങ്ങാവലാതി.

൨. അവരാൽ വരാത്തതെ
യേശു താൻ വരുത്തും;
ദിക്കില്ലാത്ത നഷ്ടരെ
തന്നിൽ ഉൾപ്പെടുത്തും.

൩. സത്യാത്മാവവൎക്ക താൻ
കാൎയ്യസ്ഥൻ എന്നേക്കും.
"നീ മകൻ, നിൻ അപ്പൻ ഞാൻ"
എന്നെല്ലാം ഉരെക്കും.

൪. പൂരിക്കുന്നിതവരിൽ
ദൈവസമാധാനം;
ഇങ്ങേ യുദ്ധഭൂമിയിൽ
ഉണ്ടവൎക്ക വാനം.

൫. കഷ്ടത്തിൽ പ്രശംസിക്കും,
ഹിംസിച്ചാൽ പൊറുക്കും;
ബലിയായി സ്വജീവനും
ആദരാൽ കൊടുക്കും.

൬. നാളേ ഉള്ള സങ്കടം
ഇന്നെണ്ണാതിരിക്കും;
ഭാവിതേജസ്സിൻ ധനം
ഇന്നനുഭവിക്കും.

൭. നിശ്ചയം അവക്കുടൻ
നല്ലമക്കത്തായം;
അനുജക്കൊന്നാം മകൻ
സ്വം കൊടുക്ക ന്യായം.

൮. ദൈവമുമ്പിൽ മതിയോ
തോഴനേ നിൻ മുണ്ടു?
ദിവ്യനീതിയങ്കിയോ —
ചോദിക്കെന്നാൽ ഉണ്ടു.

*H. G.*

---

## ൧൭൯. (൧൩൨).

Schmücke dich. 173.

൧. നിത്യജീവൻ നിൻെറ സേവ
മൎത്യരിൽ ജനിച്ച ദേവ!
നിന്നെ തേടുകെൻ ഉദ്യോഗം,
നിന്നെ കാണ്ക ശ്രേഷ്ഠ ഭോഗം.
ഇന്നും ലോകേ അന്ധകാരം —
വെള്ളി പോൽ നിൻ അവതാരം;
വേഗത്തിൽ നീ വന്നെനിക്കും
നീതിസൂൎയ്യനായുദിക്കും.

൨. സ്വപ്നം പോലെ ഈ പ്രപഞ്ചം,
സൌഖ്യത്തിന്നും ഇല്ല തഞ്ചം.
നീ ഉണൎത്തുമ്പോൾ ഞാൻ പാടും,
നിത്യം ഉത്സവം കൊണ്ടാടും.
തീപ്പുഴുകടല്ലൂടേ
ചെന്നു നില്പോരോടു കൂടേ

വീണ മീട്ടി എന്നനേകം
നിന്റെ കീൎത്തിയെ ഉരെക്കും.

*H. G.*

---

### ൧൯൦. (൧൮൩).

**So führst Du doch. 183.**

നീ എത്ര നന്നായി സ്വന്തരെ നടത്തും;
നന്നാകിലും എത്രെ അഗോചരം.
വിശുദ്ധൻ നീ, വിശ്വസ്തൻ എവിടത്തും;
നീ ചെയ്വതിൽ കാണാ ഒൎഅപ്രിയം.
നിന്നോളം കുട്ടികൾ വരും വഴി
വളഞ്ഞും കൂടക്കൂട കാങ്കിലും —
ഞാൻ നോക്കിയാൽ തല കുലുക്കിലും —
നിൻ വഴി നേർ, നിൻ നോട്ടവും ശരി.

ഈ ബുദ്ധി ചേൎപ്പതൊന്നു നീ അകററി
വടക്കും തെക്കും ആക്കി പാൎപ്പിക്കും.
ഓരോ നുകം ചുമന്നു ദാസ്യം പററി
ഞരങ്ങുവോൎക്കു സ്വാതന്ത്ര്യം തരും.
ഇവർ പിരിപ്പതൊന്നു കെട്ടിയും
ഇടിപ്പതെ നീ തീൎത്തും അരുളി;
ഇവൎക്കു തത്വം ആയതേ ചതി,
ഈ ജീവൻ ചാവു എന്നു കല്പിക്കും.

നിൻ പുസ്തകത്തിൽ മാച്ചു പോയ ആളും
ഈ ലോകശ്രുതിയിങ്കൽ സത്യവാൻ;
“നിസ്സാരൻ പോയോ” എന്നു ചൊല്ലും നാളും
നിൻ സന്നിധാനേ മെല്ലേ എത്തും താൻ.

പറീശസത്വ നിരസിച്ചു നീ,
പാപിഷ്ഠരോടിരുന്നു ഭക്ഷിക്കും;
മഹാപ്രസംഗം വ്യൎത്ഥമാസ്സുരും,
ഓരല്പച്ചൊല്ല്യാൽ കത്തും നിന്റെ തീ.

൫. ഇതാ ദിവ്യത്വം പൂണ്ടതിതു സൎവ്വം
എന്നുള്ളതും നിണക്കില്ലാത്തതാം.
അല്പസന്തുഷ്ടനായ്നീ ലോകഗൎവ്വം
വെറുത്തു, മാംസത്തിൽ പ്രവേശിക്കാം.
ചിലപ്പോൾ കാട്ടും നിന്റെ കാഠിന്യം,
ചിലപ്പോൾ അമ്മെക്കൊത്ത മാധുൎയ്യം,
"ഇപ്പോൾ അറിഞ്ഞേൻ നിൻ നിരൂപണം"
എന്നോൎത്ത നാൾ: അതന്യഥാകൃതം.

൬. ഹാ, കൊന്നും ഉയിൎപ്പിച്ചും വാഴുവോനേ,
നീ മാത്രമേ എനിക്കു വേണ്ടും ആൾ!
കളിക്കും കുട്ടിയോടും കളിപ്പോനേ,
വിരോധിയെ മുടിപ്പാൻ കൂൎത്ത വാൾ!
ഞാൻ ദിവ്യം മാനുഷം സ്വൎഗ്ഗീയം മൺ
ഈ വിപരീതമായതറിവാൻ,
നിൻ ഇഷ്ടം ഏററു സ്വേച്ഛ വിടുവാൻ,
എന്മേൽ വിളങ്ങുകേ വിശുദ്ധ കൺ!

*H. G.*

---

## ൧൱൧. (൧൩൮).

**Mein Glaub' ist. 172.**

൧. വിശ്വാസം എന്റെ ആശ്രയം,
ഈ ദാസന്നില്ല സുകൃതം,
പ്രശംസ ഇല്ലെനിക്കു.

ബലങ്ങൾ അല്ല കൃപയേ
മലത്തിൽ നിന്നെടുത്തതേ
സ്ഥലം ഉണ്ടായി സ്തുതിക്ക.
കൃപാനിധി സമ്പാദിക്കിൽ
നിൎഭാഗ്യം ഇല്ലീ ജന്മത്തിൽ.

൨. വന്നുള്ളതും വരുന്നതും
ഇന്നുള്ള ദുഃഖസംഘവും
ഗുണത്തിന്നാം സമസ്തം.
ജയം പിശാചിന്നോ വരാ,
ഭയം കെടുക്കും നീ സദാ,
തൃക്കൈയല്ലോ വിശ്വാസം.
തെരിഞ്ഞെടുത്ത പ്രിയനെ
പിരിപ്പാൻ കൂടാ ആൎക്കുമേ.

൩. അഹോ, പിശാചിൻ കലശൽ
സഹോദരൎക്കു രാപ്പകൽ
എത്രെ അസഹ്യഭാരം!
നൽസാക്ഷ്യം ആട്ടിൻ രക്തവും
തൽപ്രാണനെന്റെ ഉപേക്ഷയും
ജയത്തിന്നേററം സാരം.
എൻ ചാവിലും നിൻ പേരിനെ
ഈ നാവിൽ സ്ഥിരമാക്കുകേ.

*H. G.*

---

## ൧൮൨. (൧൩൫).

**Marter Gottes. 180.**

൧. ഒന്നിനെ ഇപ്പോൾ എല്ലാററെക്കാളും
തൃപ്തിക്കാഗ്രഹിക്കുന്നേൻ;

ഒന്നു കൂടി എങ്കിൽ എല്ലാ നാളും
മണ്ണിലും സന്തോഷിച്ചേൻ:
തൻ പിതാ കൊടുത്ത പാനപാത്രം
അൻപിനാൽ കുടിച്ചു ശുദ്ധഗാത്രം
പാപബലിയാക്കിയ
ആളെ നിത്യം നോക്കുക.

൨. ശാപവൃക്ഷം ഏറി താൻ കുഞ്ഞാടു
പോലെ തൂങ്ങും ആകൃതി,
പാപികൾക്കു വേണ്ടി പെട്ട പാടു
ഒക്കെ നില്ക്കെന്മനസി.
ദാഹിച്ചു നീയെന്നെ കൂടെ തേടി,
മോഹിച്ചെന്നെ കൂലിയാക്കി നേടി,
പിൻ നിവൃത്തി എന്നിതി
ചൊല്ലി എന്നെ കരുതി.

൩. ഇന്നി എന്റെ കുററം നിന്റെ സ്നേഹം
മേലാൽ ഞാൻ മറക്കുമോ?
നിന്റെ ആത്മം വെള്ളം രക്തം ദേഹം
സൎവ്വം തന്നു നീ പ്രഭോ!
പേടിച്ചോടും ആടിനെ നീ പണ്ടു
തേടി പിന്തുടൎന്നിട്ടിന്നു കണ്ടു,
ആകയാൽ എന്നേക്കും ഞാൻ
യേശു, നിന്റെ അടിയാൻ.

൪. എന്റെ നെഞ്ചിൽ നിൻ മധുരനാമം
ചൂടു വെച്ചു പററിച്ചാൽ
നിന്നിൽ മാത്രം ചെല്ലും എന്റെ കാമം,
നിണക്കെന്നേ ഓടും കാൽ;

നീയുമായി എല്ലാം ചെയ്യും എൻ അംഗം;
നീ കൊന്നാലും അൻപിന്നില്ല ഭംഗം,
നിന്നിൽ ചാക എന്റെ മൈ
ഉള്ളം എല്ലുകേ ത്തൈക്കെ!

*H. G.*

## 19. ആശ്വാസഗീതങ്ങൾ.

## .CONSOLATIONS.

**൧൨൯.** (൧൩൩).

**Die Gnade sei mit. 9.**

൧. കൃപ എല്ലാവരോടും
ഉണ്ടായിരിക്കക,
നാം തേടി സേവിച്ചോട്ടും
കൎത്താവിന്റെ കൃപ.

൨. നിൻ കരുണ ആധാരം
ആയ്തില്ലോ! അല്ലായ്കിൽ
അസാദ്ധ്യം എൻ സഞ്ചാരം
ഇടുക്കമാൎഗ്ഗത്തിൽ.

൩. ഞാൻ സംശയം ഒഴിച്ചു
കൃപയെ തേറിയാൽ,
വിശ്വസ്തനെ ആശ്രിച്ചു
നിലെക്കും എന്റെ കാൽ.

൪. കരുണ താങ്ങി പണ്ടും,
താങ്ങുന്നു നമ്മെയും.

കഴിഞ്ഞു കഷ്ടം രണ്ടും,
നീങ്ങും മൂന്നാമത്തും.

൫. പട തോല്ക്കാതിരിപ്പാൻ
കൃപ അത്യാവശ്യം;
വിശ്വാസത്താൽ ജയിപ്പാൻ
കഴിവ് അതിൻ വരം.

൬. കൎത്താവിന്നായി സന്ന്യാസം
ചെയ്വാൻ കൃപെക്കതാം;
വൎദ്ധിക്കുതിൻ അഭ്യാസം,
പിന്നാവതുണ്ടെല്ലാം.

൭. ഞെരുക്കനാൾ അത്യന്തം
വീറുള്ള രക്തത്താൽ
നാം ജീവനാൾ പൎയ്യന്തം
ജയിക്കും ആദരാൽ.

൮. പ്രഭോ, ഇരിട്ടിൽ പാൎക്കും
സഭയെ കേൾക്കുക!
കൃപ ഉണ്ടാകെല്ലാൎക്കും
എനിക്കും നിൻ കൃപ!

*H, G.*

---

## ൧൮൪. (൧൩൭).

**Schwing dich auf. 141.**

൧. ഖേദിയാൎക്ക വിശ്വാസി!
വാൻ തുറന്നിട്ടിന്നും,
ആശിപ്പാനും സംഗതി
ഉണ്ടിരപ്പതിന്നും.

"ചെവിയെ നട്ടുള്ളവൻ
താൻ കേളാതിരിക്കും"
എന്ന് അജ്ഞാനത്തെ മകൻ
തൽക്ഷണം ഒഴിക്കും.

൮. മുട്ടി നില്ക്ക, വാതുക്കൽ,
കേൾപ്പിക്ക നിൻ ഖേദം!
ഉരുകുന്ന് അവൻ കുടൽ;
വേഗം കാണും ഭേദം.
മക്കളെ അടിച്ച പിൻ
ചുംബനം കൊടുക്കും,
മരിപ്പിച്ച ശേഷം നിൻ
ജീവനെ പുതുക്കും.

൯. നീ ജയിക്ക ക്ഷാന്തിയാൽ,
സ്വസ്ഥമായിരിക്ക,
മെല്ലേ ഓരോ നാളിൻ മാൽ
പേറുവാൻ പഠിക്ക;
തോററു പോകാ ഇസ്രയേൽ
ഭീരുവായെന്നാലും,
ഊക്കനായ യേശുമേൽ
ഊന്നി നീ നിന്നാലും.

൰. ക്രൂശു നല്ലതാം മരം.
പച്ച വിട്ടുണങ്ങി
എങ്കിലും, ഓരോ പഴം
തേടിയോക്കടങ്ങി.
ദൈവം കണ്ണുനീർ എല്ലാം
അന്നല്ലോ തുടെക്കും;

വേണ്ടുകിൽ പൊറുക്കലാം
ആ ദിനം വരെക്കും.

*H. G.*

---

### ൧൱൯. (൧൰൱).

**Ob Trübsal uns kränkt. 130.**

൧. ചെയ്തോരപരാധ — സമൂഹം എല്ലാം,
പിശാചിന്റെ ബാധ — വിചാരിച്ചു നാം
ഈ ജന്മം പ്രയാസം — എന്നോർമ്മ വിടാ;
ഉണ്ടീയോരാശ്വാസം — യഹോവ പിതാ!

൨. ആകാശത്തു പുള്ളു — സമുദ്രത്തു മീൻ —
പുഴക്കൾക്കും ഉള്ളു — തൽക്കാലത്തു തീൻ;
മകനൊരുനാളും — നലം കുറയാ;
സമസ്തവും ആളും — യഹോവ പിതാ!

൩. അടങ്ങുക താപം — ഒടുങ്ങുകിടർ,
ചത്താലും വിലാപം — വേണ്ടാതത്തുണർ.
നീ ജ്യേഷ്ഠകടാക്ഷി — ആത്മാക്കൾക്കും സദാ
ആത്മാവിൻ ഈ സാക്ഷി: — യഹോവ പിതാ!

൪. നിറഞ്ഞു സന്തോഷം — മറഞ്ഞു ഭയം, —
മാസംഘത്തിൻ ഘോഷം - ചെവിക്കൊള്ളെണം;
അവർ സുതയാഗം — സ്തുതിച്ചു തദാ
പാടിടും ഈ രാഗം: — യഹോവ പിതാ!

*H. G.*

---

## ൧൱൩. (൧൩൯).

**Nur frisch hinein. 64.**

൧. തുനിഞ്ഞു വാ — ഇതിൽ നീ മുഴുകാ!
നിണക്കു ചെങ്കടലും അഞ്ചി വാങ്ങും;
നിന്നെ ദുരവൻ തരംഗം മദ്ധ്യേ താങ്ങും. [വാ.
യഹോവമാൎഗ്ഗം ആൎക്കും ബോധിയാ - തുനിഞ്ഞു

൨. പടജ്ജനം — തലപിന്തേരണം.
“എപ്പോൾ അയ്യോ ഒഴിഞ്ഞു പോമീയുദ്ധം”
എന്നൊടിയാൽ അരചന്നു വിരുദ്ധം.
മുറിഞ്ഞും പട്ടും നില്ക്കുന്ന ബലം — പടജ്ജനം.

൩. അറും അടൽ, — ശമിക്കും വങ്കടൽ,
നികരും താഴ്വര പതുങ്ങും കുന്നു;
തൽസന്നിധൌ ത്രിലോകം ഇളകുന്നു.
നിണക്കവൻ നിഴൽ, പരൎക്കഴൽ;-അറും അടൽ.

൪. ഇടയൻ താൻ — ഒരാടു പേറുവാൻ
ചുമൽ പുരാണമേ കഴിച്ചു ത്രാസം.
മരിക്കിലും തുണെക്കുവാനുല്ലാസം;
വഴിയും കാട്ടി ചാവെ വെല്ലുവാൻ-ഇടയൻ താൻ.

*H. G.*

---

## ൧൱൪. (൧൪൦).

**Seht den Himmel. 75.**

൧. നെഞ്ചേ, എന്തു വിഷാദം?
കേട്ടോ പക്ഷി നിനാദം!
കണ്ടോ പച്ച വയൽ!
ഓൎക്കിക്കണ്ട സമസ്തം

നിന്റെ ജനകഗൃഹസ്ഥം
നിങ്കൽ ഏകികിടക്കും മുതൽ.

൨. മാരി പെയ്തു നിനക്കും,
വാരി നീയും അടക്കും;
പാരിൽ വെക്കം നിങ്കാൽ;
വിണ്ണിൽ എത്ര വിളക്കു!
എണ്ണമററ ചാരക്കു
നണ്ണിയാൽ, വരും നല്ല കുശാൽ.

൩. പോരാ പോൽ ഇതു സൎവ്വം;
വേഗം താഴന്നു ഗൎവ്വം,
ചാവണഞ്ഞു തിതാ.
ഏശുന്നോരവകാശം
യേശു മാത്രം; ഈ പാശം
വാനിന്നിങ്ങിടിറക്കി പിതാ.

൪. യേശു ശുദ്ധപിറവ്വു,
സ്നേഹം ആന്ന നടവ്വു,
നോവു മൃത്യുജയം
വേൾവ്വി പ്രാൎത്ഥന വാഴ്ച —
കേൾ നിണക്കിതു കാഴ്ച!
എങ്കിൽ ഒട്ടു പ്രസാദിക്കണം.

*H. G.*

---

## ൧൱൭൰൭. (൧൪൧).

Schwing dich auf. 141.

൧. പാരി നിന്റെ ദൈവത്തെ
ഏറി ചേരാൻ നോക്കു!

പാരിൽ വീണ ദുഃഖിയേ,
പാരിച്ചാൎത്തി പോക!
വൈരികൌശലം കണ്ടോ?
മുന്നം ക്രിസ്താശ്വാസം
തന്നതാട്ടിയാൽ അല്ലോ
വന്നതപഹാസം!

൨. ദുഷ്ടന്നരുതേ ജയം
കഷ്ടം വൎദ്ധിച്ചാലും;
തോററു പോവതേ ജഡം.
കാററു ചാവിനാലും
ഊററം സഭയെ തൂക്കും;
നിന്നു ഞാൻ എതിൎക്കും
അന്നുയിൎക്കും എന്റെ മൈ,
ഇന്നു നെഞ്ചുയിൎക്കും.

൩. ശിക്ഷിതൎക്കു ബോധിക്കും
രക്ഷിതാവിൻ സ്നേഹം;
സങ്കടാഗ്നിയാൽ ചുട്ടും
തങ്കം പോൽ തൻ ദേഹം;
ശങ്ക വേണ്ട ഒട്ടുമേ!
രക്തം തൂകി വാങ്ങി
ഭക്തരാക്കി തീൎത്തോരെ
ശക്തൻ നിത്യം താങ്ങി.

൪. ദേവനോടെന്നെ ഉടൻ
ഏവൻ പോൽ പിരിക്കും?
യേശുവെന്നെ വീണ്ടവൻ;
ക്രൂശുവോർ മരിക്കും;

ഏറ്റുമ്പോൾ ജയം വിധി.
തേറി നാമും വെല്ലും;
ചേറിൽ നിന്നെഴുന്നിനി
ഏറി മുന്നൽ ചെല്ലും.

*H. G.*

---

## ൧൮൬. (൧൭൨).

Gott sei Dank in. 13.

൧. ഭയം വേണ്ട ശിഷ്യനേ!
സ്വൎഗ്ഗത്തേക്കു വഴിയെ
ദുൎഗ്ഗമമായാകിലും
യേശു മാൎഗ്ഗം കാണിക്കും.

൨. ഭയം വേണ്ട ശിഷ്യനേ!
വൈരി പോരിന്നോങ്ങുകേ,
ധൈൎയ്യമേകും ആയുധം
സദ്വിശ്വാസഖേടകം.

൩. ഭയം വേണ്ട ശിഷ്യനേ!
ദോഷഹേതിരിക്കവേ,
സൎപ്പത്തെ ചതെക്കുവാൻ
യേശു ക്രൂശിൽ തൂങ്ങിയാൻ.

൪. ഭയം വേണ്ട ശിഷ്യനേ!
അച്ഛൻ നിന്നെ ശിക്ഷിച്ചേ
തന്റെ ശുദ്ധി ക്ഷമയും
നിന്റെ അംശമായ്വരും.

൫. ഭയം വേണ്ട ശിഷ്യനേ!
രക്ഷനാൾ അണഞ്ഞുതേ;

ശത്രുസൈന്യം അഴിയും;
നിത്യം നീ സന്തോഷിക്കും.

*H. G.*

---

## ൧൯൦. (൧൭൩).

**Was Gott thut das. 155.**

൧. യഹോവാ കൎമ്മം സൽകൃതം,
ശുഭം തുലോം തൻ ഇഷ്ടം;
എൻ കാൎയ്യത്തെ അവൻ ക്രമം
ആക്കുന്ന വഴി ശിഷ്ടം.
എൻ ദൈവം താൻ — വിശുദ്ധിമാൻ,
നിസ്സംശയം തൻ വാക്കും;
വിപത്തിൽ എന്നെ കാക്കും.

൨. യഹോവാ കൎമ്മം സൽകൃതം,
മതി തൻ അഭിപ്രായം;
അനാദികാലനിൎണ്ണയം
എനിക്കും ഇന്നു ന്യായം.
ഉറങ്ങിലും — താനുണരും,
ഗൎവ്വിച്ച കോളും കാററും
വിധേയമാക്കി മാററും.

൩. യഹോവാ കൎമ്മം സൽകൃതം,
എൻ കൎമ്മം ഒക്കെ നഷ്ടം.
മകന്നു തക്ക ശാസനം
എനിക്കുതാമോ കഷ്ടം?
അതരുതേ, — എൻ അച്ഛനേ!
അഭ്യാസം തീൎന്ന പിന്നിൽ
ഞാനാശ്വസിക്കും നിന്നിൽ.

*H. G.*

---

## ൧൱൧. (൧൭൮).

**Freiheit, die ich. 132.**

൧. ക്ഷാന്തിയേ ആവശ്യം — ശിഷ്യന്മാൎക്കെല്ലാം;
ഭൂമിസൌഖ്യം നശ്യം — ദുഃഖം മിക്കതാം;
സമ്പത്തിങ്കൽ ധൃഷ്ടം — നമ്മുടെ മനം;
ആപത്തിൽ നികൃഷ്ടം — വീരൎക്കും കനം.

൨. പക്ഷെ നല്ല ക്ഷാന്തി — സ്വതവേ വരാ
എന്നൊരു വിഭ്രാന്തി — അരുതേവൎക്കും.
നിൻ പ്രയത്നം ജ്ഞാനം — മറ്റും നിഷ്ഫലം;
ക്ഷാന്തി ദൈവദാനം — ആത്മാവിൻ ഫലം.

൩. അച്ഛൻ ശിക്ഷിയാത്ത — പുത്രൻ ആരു പോൽ?
ഗണികാ പെറാത്ത — ആൎക്കു കൊള്ളും കോൽ;
ദൈവം സ്നേഹിപ്പോരെ — ശാസിക്കുന്നെല്ലാം;
താൻ കൈക്കൊള്ളുന്നോരെ — തല്ലുകയുമാം.

൪. നിത്യാപേക്ഷയാലേ — ക്ഷാന്തി സാധിക്കും,
ദേവവാക്യം ചാലേ — ഉണ്ടാൽ വളരും;
യേശു മാൎവ്വിൽ ഊന്നും — പോൾ ഭയം വരാ.
ആകയാൽ ഈ മൂന്നും — ശീലിക്ക സദാ.

൫. യേശു, നിൻ വിശ്രാന്തി — പ്രാപിക്കും വരേ
വേണ്ടുവോളം ക്ഷാന്തി — നിത്യം നല്കുമേ.
അന്നു പുത്രവേഷം — പൂണ്ടും ഈമകൻ,
നിൻ പണി അശേഷം — നന്നെന്നോതുവൻ.

*H. G.*

## ൧൱൨. (൧൮൪).

Gott ist getreu. 184.

൧. വിശ്വസ്തൻ ആം, — അതേ വിശ്വസ്തൻ ആം
എൻ ദൈവമായവൻ.
എല്ലാററിലും — സുഖദുഃഖത്തിലും
എന്നെ തുണെപ്പവൻ.
ഭൂവാനങ്ങൾ കുലുങ്ങിയാലും [ൻ.
സമുദ്രം പൊങ്ങി കോപിച്ചാലും,-നില്ക്കും അവ

൨. വിശ്വസ്തൻ ആം, — വിശ്വസ്തസഖിയാം
എന്നെ സ്നേഹിച്ചവൻ.
ശത്രുഗണം — ഓടിക്കും തൽക്ഷണം
എൻ പ്രിയ രക്ഷകൻ:
സഫലമാക്കും തന്റെ വാക്യം,
സുഭാഗ്യമാക്കും എൻ നിർഭാഗ്യം — അവൻ കരം.

൩. വിശ്വസ്തൻ ആം, — അവൻ കൃതം എല്ലാം
ഗുണത്തിന്നായ്വരും;
പ്രയാണത്തിൽ തളൎച്ചപ്പെട്ടോരിൽ
ആശ്വാസം പൊഴിയും.
മനുഷ്യനല്ല നിത്യനാഥൻ,
ചതിക്കുമോ സത്യാദിതാതൻ? — അതരുതേ!

൪. വിശ്വസ്തൻ താൻ, — പുത്രന്റെ ദാനത്താൽ
ദുഷ്കൃതം പോക്കിനാൻ.
ഈ ദുഷ്ടരിൽ — അർപ്പിച്ച പുത്രനാൽ
മൃത്യാദിയെ വെന്നാൻ.
കനിഞ്ഞു ചെയ്ത പരിഹാരം
അരിഷ്ടൎക്കെന്നും ഉപകാരം; — മറക്കല്ലേ!

വിശ്വസ്തൻ താൻ, — സദാ എൻ തമ്പുരാൻ
എന്നെ കടാക്ഷിക്കും.
സ്വരാജ്യത്തിൽ — വിശുദ്ധസംഘത്തിൽ
എന്നേക്കും പാൎപ്പിക്കും.
അഴുക്കുകൾ അശേഷം മാറ്റും, [ൻ.
ക്രിസ്തങ്കൽ സൎവ്വതാപം ആറ്റും-എൻ തമ്പുരാ
വിശ്വസ്തൻ ആം, — സ്വപ്രിയരിൽ പിതാ
കടാക്ഷിച്ചീടുമേ.
സന്തോഷത്തിൽ നടത്തിപ്പാൻ സദാ
അവന്റെ ഇഷ്ടമേ.
ഭാരങ്ങളിൽ അവൻ സഹായി, [താ.
ഞെരുക്കത്തിൽ കാണിക്കുംസ്ഥായി-എന്റെ പി
വിശ്വസ്തൻ ആം, — വിശ്വാസം തേടുന്നോൻ
സ്വഭക്തരിൽ സദാ.
ബലത്തകോൻ — എപ്പേരെ താങ്ങുന്നോൻ,
കരുത്തും കുറയാ.
പേടിക്കൊല്ലാ! ഇന്നേ പ്രയാസം
ഫലിച്ചുണ്ടാകും ജയോല്ലാസം — അവാച്യമാം.

*Fr.*

---

## ൧൮൩. (൧൭൩).

**Befiehl du deine Wege. 147.**

൧. എൻ ആത്മാവേ, നിൻ ഭാരം
നിൻ വഴികൾ എല്ലാം
ത്രികാലത്തിൻ വിചാരം
ചെയ്യോനിൽ ഏല്പിക്കാം.

സമുദ്രം ഭൂവാകാശം
ഭരിക്കും നാഥനാൽ
നിൻ ചാലിലും പ്രകാശം
ഉദിക്കും കാലത്താൽ.

൨. കൎത്താവെ ആശ്രയിച്ചാൽ
ഗുണങ്ങൾ പ്രാപിക്കും;
തൻവേലയെ സ്മരിച്ചാൽ
നിൻവേല സാധിക്കും.
നിൻചിന്ത കണ്ണുനീരും
കൊണ്ടല്ലപേക്ഷയാൽ
ദുഃഖരോവമൂലം തീരും
കുനിച്ച പാപമാൽ.

൩. ഈ ജാതിക്കെന്തു പററും
എന്നച്ഛനറിയും.
നീ ഹാനിയെ അകററും
നല്ലന്തം എത്തിക്കും.
നിൻ അൻപു ധീ പ്രവൃത്തി
പോരാതെ വരുമോ?
നിൻ വാത്സല്യനിവൃത്തി
നിൻ നോട്ടം തെററുമോ?

൪. നിൻ വഴികൾ അനേകം;
വിചിത്രം തക്കത്തിൽ
ഇദ്ദാസനെ പ്രത്യേകം
നടത്തുന്ന തൊഴിൽ.
നീ ചെയ്വാൻ കണ്ട കാൎയ്യം
തീരാതെ നില്ക്കുമോ?

അതാരാലും നിവാൎയ്യം
അല്ലാത്തതെൻ പ്രഭോ!

൨. സാത്താൻ വിരോധിച്ചാലും
ചതി പിണെക്കിലും,
സൎവ്വേശൻ ഒരുനാളും
മടങ്ങാലേശവും.
ദൈവേഷ്ടമേ നടക്കും
ഇഹം പരങ്ങളിൽ;
തൽജയശ്രീ പരക്കും
ഇരിട്ടിൻ രാജ്യത്തിൽ.

൩. വലഞ്ഞു പോയ ദേഹി,
നിവിന്നു വിശ്വാസി!
വിശ്വസ്തനാം നിൻ സ്നേഹി
വരുത്തും സൽഗതി;
നിൻ ഗുഹയോളം നോക്കും,
നീ വിസ്മയിക്കുവോ
എല്ലാ കുഴക്കും പോക്കും
സന്ദേഹം എന്നിയേ.

൪. സലാം നീ ചൊല്ലു ഇന്നു
ദുഃഖാദിയോടിതാ!
വൎദ്ധിച്ച ഖേദത്തിന്നു
നീക്കം നിന്നാൽ വരാ.
നീ അല്ല വിശ്വനാഥൻ
സൎവ്വാധികാരത്തെ
നടത്തും യേശുതാതൻ;
ഗുണം അതെന്നുമേ.

൭. അവൻെറ വാഴ്ചയാലും
ജ്ഞാതാവെന്നറിയാം;
അടിച്ചും ശാസിച്ചാലും
ഗുണഫലം ഉണ്ടാം;
അവൻ കൃതം സമസ്തം
സുകൎമ്മം ആകയാൽ
നിൻ നോവവാങ്കൽ ന്യസ്തം
എന്നുന്നുക ക്ഷണാൽ.

൮. വിശ്വാസം കൈവിടാതെ
സഹിപ്പാൻ തേറുകിൽ
നിൻ ദൈവവും വൈകാതെ
രക്ഷിക്കും തക്കത്തിൽ.
ഒഴിഞ്ഞു സൎവ്വഭാരം,
കഴിഞ്ഞു ഭയവും;
കനിവവൻ വിചാരം,
കൎമ്മങ്ങൾ ദയയും.

൧൦. വിശ്വസ്തനാകയാലേ
നിൻ അംശം ശുഭമാം;
ജയംകൊണ്ടാട്ടം കാലേ
കിരീടം പ്രാപ്തമാം;
മറന്നു കഷ്ടപ്പാട്ടും
കരച്ചൽ സങ്കടം;
നാവാലേ സ്തുതി പാട്ടും
കാൎത്താവെ, സന്തതം.

൧൧. കൎത്താവേ, നീ ചുരുക്കും
ഈ കഷ്ടനാളുകൾ,

ബാലങ്ങളെ പൂത്തുക്കും,
തെഴക്കും ഉൾക്കരൾ.
നാൾതോറും വേണ്ടും പ്രാപ്തി
എത്തിച്ചു പോററുകിൽ,
സഞ്ചാരത്തിൻ സമാപ്തി
ആകും നിൻ അരികിൽ.

*Fr.*

---

## ൧൯൭. (൧൭൪).

Nicht menschlicher Rath. 128.

൧. സ്വൎഗ്ഗേ ചെല്ലുവാൻ — സന്മാൎഗ്ഗം എല്ലാ
ബുദ്ധ്യാ കണ്ടെത്താൻ — പൂമാനു വല്ലാ.
നിരാശപ്പെട്ടോല! — സഞ്ചാരി. മഹാ
പ്രത്യാശ തള്ളോല! — സഹായം കൎത്താ! :|:

൨. കറുകുന്ന കോൾ — ഞെരുക്കം ഉൾപ്പു;
മറെക്കുമപ്പോൾ — കൎത്താ രക്ഷിപ്പൂ.
വെയ്യോൻ മഴക്കാറിൽ — മറഞ്ഞൊട്ടുങ്ങാ.
വിളങ്ങും നിൻ മാറിൽ — മറഞ്ഞ കൎത്താ! :|:

൩. വിശ്വാസം വിട്ടോ — വിശ്രാന്തിയററാൽ;
വിശ്വാസം ഇട്ടോ — വിഭ്രാന്തി തുററാൽ
അലെച്ചലെ ഊക്കു! — അപായഹൎത്താ
വലെച്ചലെ നീക്കു! — സഹായം കൎത്താ! :|:

൪. ഇരുൾ തെളിയാ! — സുബുദ്ധി ഇരാ!
മെരുൾ അകലാ — വിശുദ്ധി വരാ!
എന്നുള്ള ഞരക്കം — വരിഷ്ഠൻ തള്ളാ.
നിൻ വ്യാധിക്കു സുഖം — വരുത്തും കൎത്താ! :|:

൭. കഷ്ടാനുഭവം— ഇഷ്ടാനിഷ്ടവും
ഭ്രഷ്ടോപദ്രവം— ക്ലിഷ്ടോ ത്ധഷ്ടിയും
എല്ലാം നന്മെക്കാകും;— അന്യായം തട്ടാ
ഇല്ലാതവൎക്കാകും — സഹായം കൎത്താ! :|:

൩. കിടന്നുണൎന്നാൽ — എഴുന്നു നിന്നാൽ;
നടന്നിരുന്നാൽ—മകിണ്ണുഴന്നാൽ;
എന്നീ നിലപാടും — എന്നും മറക്കാ.
എന്നേ വഴികാട്ടും — എന്നേക്കും കൎത്താ! :|:

൧. അന്താളങ്ങളാൽ — അന്ദോളിതനായി,
അന്ധാളിപ്പിനാൽ — അന്ധാകുലനായി,
കുരുട്ടു തടുക്കും — കൃപാലു-മഹാ
ഇരുട്ടും ഒടുക്കും — ദയാലു കൎത്താ! :|:

൮. മനിഞ്ഞ മണ്ണേ!— മണ്ണായ്മാറുമ്പോൾ
മങ്ങുന്ന കണ്ണേ— മന്നിങ്ങന്നപ്പോൾ
ഉയിർ അരുപ്പ്ോനിൽ — സന്ദേഹം വിനാ
ഉയൎക്കു മുപ്പാരിൽ — സഹായം കൎത്താ! :|:

*D.*

---

## 20. യാത്രാപ്രബോധനങ്ങൾ.

## HEAVENWARD PILGRIMAGE.

ഫൻദ്. (൧൩൭).

**Aus meines Herzens. 138.**

൧. ഇതാ വന്നസ്തമാനം,
ഇക്കാട്ടിൽ നില്ക്കാമോ?
ചീയോനേ നിത്യസ്ഥാനം:
ആരാനും പോരുന്നോ?

ഒന്നിച്ചു വരുവിൻ!
ചുരുക്കമാം പ്രയത്നം,
മഹത്വം അന്ത്യരത്നം,
മുൻ ചാവു ജീവൻ പിൻ.

൨. ഈ ലോകർ പരിഹാസം
പേടിപ്പിക്കരുതേ!
നമുക്കാം സ്വൎഗ്ഗവാസം
അവൎക്കു പുകയേ;
ജഡസ്വഭാവവും
അവൎക്കു ദേവലോകം,
ശിഷ്യൎക്കിതത്രേ ശോകം;
ചിരിപ്പു പിൻ വരും.

൩. വിശുദ്ധമാം സമ്പൎക്കം
ആവശ്യം യാത്രയിൽ.
കൂട്ടാളൎക്കുണ്ടോ തൎക്കം
ലാക്കൊന്നത്തേണ്ടുകിൽ?
പ്രയാണക്കാർ എല്ലാം
ഏകാഗ്രരാക ന്യായം,
വിനീതശിശുപ്രായം!
മഹാന്മാരല്ല നാം.

൪. ഇരിട്ടിൽ പേടി പോക്ക
നമുക്കു വേണ്ടതോ?
അന്യോന്യം കൈകൾ കോൎക്ക:
"എന്നെ പിടിച്ചു കോ,
"എന്നിട്ടു നിന്നെ ഞാൻ"!
ഇവ്വണ്ണം തമ്മിൽ മെല്ല

പിടിച്ചു കൂടി ചെല്ലു
വേണ്ടുന്നതെത്തുവാൻ.

൪. ഓരോ ചുമടു പേറി
ഞെരങ്ങി ചെല്ലുമ്പോൾ,
മുൻ ചെന്നോൻ ക്രൂശിലേറി
എന്നോൎത്തു തേറിക്കൊൾ!
കുറയ താമസം
സഹിച്ചിട്ടാറും സാദം,
വീടെത്തുമ്പോൾ ആഹ്ലാദം
അപൂൎവ്വം ഉത്തമം.

*H. G.*

---

## ൧൱൩. (൧൭൮).

Morgenroth. 58.

൧. എൻ ധനം — നിൎഗ്ഗുണം!
പോരാ കെട്ടുപോം മുതൽ.
ദ്രവ്യത്തിങ്കൽ ആത്മപ്രീതി
വെച്ചവൎക്കു ചോരഭീതി
തീരുന്നില്ല രാപ്പകൽ.

൨. “ദാരങ്ങൾ — പൈതങ്ങൾ,
“ബന്ധുസ്നേഹത്തെയും താ,”
എന്നു പ്രാൎത്ഥിച്ചാൽ ഈ ഭോഗം
തീൎക്കും മൃത്യുവിൻ വിയോഗം,
തൃപ്തി നിച്ചലും വരാ.

൩. “ഭൂവെല്ലാം — സ്വന്തമാം
എങ്കിലേ സുഖം വരൂ!”

ആരും മോഷ്ടിക്കാതായാലും
നീ എന്നേക്കം ജീവിച്ചാലും
ജ്വാലെക്കിരയാം ഈ ഭൂ.

൪. സൂൎയ്യനും — ചന്ദ്രനും
സൎവ്വസൃഷ്ടികളുമായി
സ്വന്തമാകിൽ ആത്മഛേദം
സംഭവിച്ചാൽ ഉള്ളു ഖേദം,
പിന്നേ എന്തു ലാഭമായി?

൫. സൎവ്വദാ — നിറയാ
ക്ഷയത്താലേ ഹൃദയം.
ദൈവം നിധി ആക്ക ന്യായം!
താൻ വ്യയം വരാതോരായം;
അവൻ മാത്രം എൻ ധനം.

*H. G.*

---

## ൧൯൨. (൧൯൯).

**Brüder streuet. 94.**

൧. കേൾപ്പിൻ, ഇന്നും വിതകാലം,
നല്ല വിത്തു വാളുവിൻ!
വിളഭൂമികൾ വിശാലം,
വേലയിൽ ഉത്സാഹിപ്പിൻ!
ദിവ്യവിത്തു കിട്ടുവാൻ ഞെരുക്കം;
വേലയിൽ വിശ്വസ്തരും ചുരുക്കം.

൨. മാംസത്തിൽ, ഫലം കാരാതെ
വാളിപ്പോയതെത്ര നാൾ!
ക്ഷാമകാലം നിനയാതെ
മിനക്കെട്ടതെത്ര ആൾ!

നല്ല വേലെക്കാകും പരിഹാസം;
ഇല്ല താനും ബുദ്ധിമാന്നായാസം.

൩. കുടിയാൻ നിലം അടക്കി
നല്ല വേലി കെട്ടേണം;
വാളമ്മുൻ പുനം വയക്കി
കൊത്തി മുൾ പറിക്കേണം.
ഭൂമിക്കത്രേ സ്വൎഗ്ഗവിത്തു യോഗ്യം;
എന്നാൽ ജന്മിക്കും വിളച്ചൽ ഭോഗ്യം.

൪. ദൈവനാമത്തിൽ അദ്ധ്വാനം
ചെയ്താൽ ഉണ്ടനുഭവം.
മഴ വെയിലോടും വാനം
കല്പിക്കും അനുഗ്രഹം.
ക്ഷമയോടെ കാത്തു കൊള്ളുമാറു
ബഹുമാസം താമസിക്കും ഞാറു.

൫. "എന്റെ വേലയെ മറന്നു"
എന്നു നീ വിലാപിക്കും;
ആശ നഷ്ടമാകുമന്നു
വിള ഹാ പഴുത്തിട്ടും.
ചിലർ കേണു വാളി പാൎത്തിരിക്കും
പാടി മൂന്നു കററകൾ വഹിക്കും.

*H. G.*

---

## ൧൮൫. (൧൮൯).

L. M. 35.

൧. തൻ ക്രൂശെ യേശു ഏല്ക്കുവാൻ
യരുശലേമിൽ കേറിയാൻ;

സ്വരക്തം ഒഴുകും സ്ഥലം
മാശക്തൻ ആയി ആരോഹണം.

൨. യരുശലേമിലേക്കു നാം
ക്രൂശെടുപ്പാനും കേറിപ്പോം;
ജഡത്തിനുഗ്രമെങ്കിലും
നടത്താം സ്വസ്ഥതാം തരും.

൩. കരച്ചൽ അല്ലൽ വ്യാധികൾ
ചതഞ്ഞ കാൽമടമ്പുകൾ
മരത്തിൽ തൂങ്ങിച്ചത്തതും
പരത്തിൽ നാം മറന്നിടും.

൪. ഭയം വെടിഞ്ഞു കേറിനാം
ജയം നിനെച്ചു ഘോഷിക്കാം;
വിശ്വാസത്താൽ പോരാടിയോർ
ആശ്വാസം കണ്ടു വാഴുവോർ.

*H. G.*

---

## ൧൱൰. (൧൯൧).

**Warum sollt ich mich. 149.**

൧. നഗ്നനായി ഞാൻ പിറന്നു,
നഗ്നനായി യാത്രയായി — പോകുമിങ്ങു നിന്നു.
ജീവനാദികൾ തൻ അൻപു
തന്നതാം; അല്പർ നാം, — അരുതിങ്ങു വൻപു.

൨. മാംസം ആത്മാവെ ഒഴിച്ചു
ശാപത്താൽ ചാകയാൽ,-നിത്യം ഞാൻ നശിച്ചു.
ഏകൻ ചാവിനെ അടക്കി,
രക്ഷിപ്പാൻ കേറി താൻ — ആത്മാവെ ഇറക്കി.

൩. എന്റെ ജീവനായോൻ അന്നു
സ്വൎഗ്ഗത്തിൽ കാൎമ്മുകിൽ — വഴിയായ്ക്കടന്നു.
ജീവന്നായെനിക്കാ ദേശം
ആവശ്യം; ഈ സ്ഥലം — നല്ലതല്ല ലേശം.

൪. എന്തു പോൽ ഈ ലോകദ്രവ്യം?
പാഴ്മണൽ, തുനിഴൽ, — ഇല്ലതാൽ കൎത്തവ്യം.
യേശു നില്പോരവകാശം:
നല്ത്തണൽ, വന്മുതൽ, - താൻ എൻ ആശാപാശം.

൫. ഞാൻ നിണക്കെനിക്കു നീയും,
നമ്മെ ആർ പിരിപ്പാർ. — കിട്ടി സൎവ്വശ്രീയും.
എന്നെ ആഗ്രഹിച്ചത്യന്തം [ന്തം.
രക്തത്താൽ കൊൾ്കയാൽ — ഞാൻ നിണക്കു സ്വ

൬. വെട്ടമായിരിട്ടകത്തു [ത്തു.
സ്ഥാപിപ്പാൻ നീയോ ഞാൻ-കൊണ്ടൊരു സമ്പ
ശേഷമിന്നി ഉണ്ടൊരൂന്നം: [നം.
എന്റെ കൈ നിന്റെ മൈ-പൂണാകേണം നൂ

*H. G.*

---

൨൦൦. (൧൪൨).

**Morgen muss ich. 148.**

൧. നാളെ വേറെ പോകുന്നേൻ,
മേളമായി വാസം
ഇന്നു പക്ഷേ ഒപ്പിപ്പേൻ;
പിന്നെ എന്തൊരു സന്ന്യാസം!
കൊണ്ടതെല്ലാം വെച്ചിടിൽ
കണ്ടതൊന്നും കാണായ്കിൽ

തങ്ങി വീണും വിണ്ണിൽ പുക്കും,
എങ്ങനേ പൊറുക്കും?

൨. ആശു പോകും മുന്നം ഞാൻ,
യേശു, നിന്നെ വാങ്ങി
കേട്ടു കണ്ടു പൂണുവാൻ:
കാട്ടുകെന്നെ നിത്യം താങ്ങി!
നീ എൻ തോഴനായ്യശു;
നീ മണി നീ ശ്രേഷ്ഠ പൂ
പട്ടും വീടും പാലും തേനും:
മുട്ടുണ്ടോ എന്തേനും?

൩. മേവി നില്ലെനിക്ക നീ
ഭാവിലോകസാരം
ആഷ്കിഴിഞ്ഞു സത്യധീ
ഏകി നീക്കുകന്ധകാരം!
വേണുന്ന പരിചയം
കാണുകിൽ ഞാൻ ചാകണം;
പിൻ നീ കാതലായ മണ്ണും
മന്ദിയാതെ നണ്ണും.

*H. G.*

---

## ൨൦൧. (൧൪൨).

**Valet will ich dir. 142. 221.**

൧. നിസ്സാരദുഷ്ടലോകം!
നിന്നെ പിരിയുന്നേൻ;
നിൻ ഭോഗം നിന്റെ ശോകം
രണ്ടിന്നും തെറ്റുവേൻ.

സ്വൎഗ്ഗത്തിൽ എന്റെ കാമം,
അങ്ങത്രേ സല്ഗതി;
സ്വദാസന്നായ്വിശ്രാമം
പിതാവങ്ങരുളി.

൨. നിൻ ഹൃദയപ്രകാരം
നടത്തുകുഴിയിൽ;
നീ, യേശുവേ, ആധാരം
എൻ അന്ത്യനേരത്തിൽ.
ദുഃഖങ്ങളെ ചുരുക്കി
ചുമന്നു ചാംവരേ
എൻ ധൈൎയ്യത്തെ പെരുക്കി
ജയിപ്പിക്കേണമേ.

൩. നിൻ ക്രൂശു നിന്റെ നാമം
എൻ നെഞ്ചിൻ ആഴത്തിൽ
മിന്നുന്നു സൎവ്വയാമം
അഹൎന്നിശങ്ങളിൽ.
എനിക്കായി രക്തം ചിന്നി
മരിച്ച സാദൃശ്യം
എൻ ശയ്യയോളം മിന്നി
വിളങ്ങി കാണണം.

൪. കാണിച്ചു താ തുറന്ന
തിരുവിലാപ്പുറം!
മറെക്കകേ ഇരന്ന
എന്നെയും ആ സ്ഥലം!
നിന്മടിയിൽ ഇരുന്നു
പൊറുത്തൊരു മകൻ

നിൻ തേജസ്സിൽ പുകുന്നു
സദാവാഴുന്നവൻ.

൭. നിൻ പുസ്തകേ വരെക്ക
ഉയിൎപ്പാൻ എന്റെ പേർ;
അടിയന്നായി അയക്ക
എലീയാവിന്റെ തേർ;
കരേറുവാൻ ലാജാരിൻ
തുണയും വരുമോ?
തികെച്ചു താ ഈ പാരിൻ
അരിഷ്ടത, പ്രഭോ!

*H. G.*

---

൨൦൨. (൧൫൧).

**Wer will ein Jünger. 151.**

൧. നീ യേശുവിന്നു സേവകൻ
ആയ്തീരാൻ ഇച്ഛിക്കിൽ,
നിന്നെ വിളിച്ച നായകൻ
ചൊൽ കേട്ടമൎന്നു നിൽ!
കണ്ടോ ചുവന്നതാം കൊടി,
ജയത്തിൻ വങ്കുറി!
പറ മുഴങ്ങി പോയഹോ!
പടെക്കൊരുങ്ങിയോ?

൨. സ്വൎഗ്ഗസ്ഥനെ നാം സേവിച്ചാൽ
നല്ലായുധം തരും.
അരെക്കു കെട്ടു സത്യത്താൽ
കവചം നീതിയും;

ചെരിപ്പായി സുവിശേഷത്തിൻ
മുതിച്ച് കൈക്കൊൾ്വിൻ!
തീയമ്പുകൾ കെടുക്കുന്ന
വിശ്വാസം പലിശ.

൫. ശിരസ്ത്രം പൂൎണ്ണരക്ഷതാൻ,
തൃച്ചൊൽ ആത്മാവിൻ വാൾ.
തുണകളെ വരുത്തുവാൻ
പട തിമിൎക്കും നാൾ,
കണ്ടോ നീ വെള്ളിക്കാഹളം
പ്രാൎത്ഥിക്കുന്നാരവം.
ഇതൊക്കയും പ്രയോഗിപ്പോൻ
കില്ലില്ല വെല്ലുവോൻ.

൬. വിശിഷ്ട ചേകവൎക്കെല്ലാം
കഷ്ടിപ്പതും കുറി;
പൈദാഹങ്ങൾ പൊറുപ്പതാം—
അവൎക്കേറ്റം മതി;
"പ്രസാദിക്കേണം എൻ പ്രഭു,
"ഇതത്രേ വിരുതു!"
എന്നിട്ടെല്ലാം മറന്നുടൻ
മുൻ ചെല്ലും നൽ ഭടൻ.

൭. ആർ ധൎമ്മമായി പോരാടുകിൽ
കിരീടം അണിവോർ.
ആനന്ദം എന്താ നേരത്തിൽ!
പിന്നില്ല അങ്കപ്പോർ.
അനാവശ്യം പിൻ ആയുധം,
തികഞ്ഞല്ലോ ജയം!

അതോ നമുക്കു യേശു താൻ
അശേഷം പൂരിച്ചാൻ.

*H. G.*

---

൨൱൩. (൧൱൬).

L. M. 32. 215.

൧. മഹോന്നതത്തിൽ യേശുവേ
എൻ വഴിയാത്ര നോക്കുകേ!
ഞാൻ പാരിൽ പരദേശിയാം,
ചുമടു പാപഭാരമാം.

൨. ഈ ദേശത്തിങ്കൽ കാരിരുൾ;
എൻ ജന്മദേശം സ്വൎഗ്ഗത്തുൾ;
അങ്ങോട്ടെന്നെ കടത്തുവാൻ
നിന്നെക്കാൾ ആർ സാമൎത്ഥ്യവാൻ?

൩. പുൾ കൂട്ടിൽ, കുഴിയിൽ നരി!
ഈ എന്നെ വിട്ടൂ്വാൻ ഭൂപതി;
ഇറങ്ങി, സ്ഥാനം വീടു പായി
ഇല്ലാത്ത പരദേശിയായി!

൪. അതാലേ അന്യ മാനസം
നിണക്കശേഷം ജ്ഞാപിതം;
കണ്ണീർ കരച്ചൽ ആലസ്യം,
ഇവററിലും പരിചയം.

൫. വേറ തോഴർ, ബദ്ധപ്പെടുവിൻ!
കനാനിൽ നാം കടന്ന പിൻ
എല്ലാൎക്കും മുന്നടന്നയാൾ
ഒരുക്കും മാകൂടാരനാൾ.

*H. G.*

---

## ൨൦൮. (൧൫൩).

Unter Lilien. 85.

മീത്തലേ മഹത്വഭാരം എത്ര സാരം!
കീഴ്ത്തമാശ എന്തു പോൽ!
നല്ല സംഘത്തോടും കൂടേ-തോട്ടത്തൂടേ
മെല്ല മേയ്ക്കും യേശുകോൽ.

മൃത്യുവാതിൽ താൻ തുറക്കും നാം കടക്കും,
ചത്തെന്നൊന്നും അറിയാ;
ദുഷ്ടരില്ല, ഇണ്ടൽ മാറി.—ഉള്ളം പാറി,
ഇഷ്ടം പോലെഴും തദാ.

യേശു, നിൻ കൃപാവിലാസം കൊണ്ടു ഹാസം
ആശു പൂരിക്കുന്നീ വായി;
ഇന്നേക്കോളം കണ്ണുനീരും—വേഗം തീരും
നിന്നെ കാണ്കിൽ ഉണ്മയായി.

ശുദ്ധദൂതർ മാത്രം പണ്ടു നിന്നെ കണ്ടു,
"ശുദ്ധൻ" എന്നു വാഴ്ത്തിനാർ;
നിന്ദ നീ എടുക്കമന്നു—ശുദ്ധി വന്നു,
വന്ദിക്കാകെൻ മനതാർ!

*H. G.*

---

## ൨൦൯. (൧൫൪).

Gott sei Dank. 14.

൧. ലോകമേ, ഉണർന്നുടൻ
നിന്നെ ഞാൻ വെറുക്കുന്നേൻ.
യേശുവെ നോക്കാഞ്ഞതു
നിൻ മയക്കാൽ വന്നതു.

൨. "കഷ്ടം, ഞാൻ വെടിഞ്ഞതോ
"ദൈവത്തിൻ കുഞ്ഞാടല്ലോ"
എന്നു ന്യായവിധി നാൾ
ദുഃഖിച്ചാക്കും എത്ര ആൾ!

൩. വാഴ്ത്തികൊണ്ടു ഞാനപ്പോൾ
"അപ്പാ, എന്നെ ചേർത്തു കൊൾ!
"ഞാനും നിന്റെ പുത്രനും,
"ഏകാത്മാവും ദേഹവും."

൪. എന്നു പ്രാർത്ഥിച്ചാൽ മതി.
ചോദിക്കും സഭാപതി,
ആത്മാ സാക്ഷി പറയും,
അച്ഛൻ തീർച്ച അരുളും.

*H. G.*

---

൨൦൩. (൧൮൮).

**Welt, ade. 156.**

൧. ലോകമേ, സലാം! ഞാൻ പോകും;
നിങ്കൽ തോന്നി നീരസം.
സ്വർഗ്ഗത്തെന്നി നിത്യം നോക്കും
സ്വൈരം തിരയും മനം.
ഇങ്ങു മായ വ്യാജവും
എങ്ങുമേ പിന്തുടരും.
യേശുപക്കൽ ഉണ്ടതാ
സത്യം സൌഖ്യവും സദാ.

൨. അങ്ങു ചെന്നു പൂകും കാലം
വ്യാധി ഒക്ക വിട്ടുതേ;

ഉൾഞെരുക്കം പോസ്ഥിശാലം
നെഞ്ഞിനന്നു വന്നുതേ.
ദോഷം ഈൎഷ്യ കലശൽ
കൊണ്ടു പൂൎണ്ണം ഈ ജഗൽ.
യേശുപക്കൽ ഉണ്ടതാ
ശാന്തി സൌഖ്യവും സദാ.

൩. സ്പഷ്ടം ഇങ്ങു ചാവിൻ വാഴ്ച,
ചത്ത പാടായൊക്കയും;
നല്ലവൎക്കും ഉണ്ടു മാഴ്ച;
വീരർ വേഗം തളരും.
ജീവൻ ദുൎല്ലഭം തുലോം,
മൊട്ടായാലും വാടി പോം.
യേശുപക്കൽ ഉണ്ടതാ
ജീവൻ സൌഖ്യവും സദാ.

൪. ഈ പ്രപഞ്ചത്തില്ല ഭക്തി,
പൂൎണ്ണസ്നേഹം ഇല്ലിതിൽ;
ശേഷിച്ചോരോ ദോഷസക്തി
കാണലാം വിശ്വാസിയിൽ.
പൂൎണ്ണരക്ഷ താ പ്രഭോ!
നിൎമ്മലത്വം നല്കഹോ!
യേശുപക്കൽ ഉണ്ടതാ
ശുദ്ധി സൌഖ്യവും സദാ.

*H. G.*

## ൨൦൧. (ഫ്വൻ).

**Valet will ich dir. 142.**

൧. സലാം പറഞ്ഞിട്ടുണ്ടു — നിന്നോടു ലോകമേ!
മതി നിൻ കള്ളച്ചുണ്ടു — ചിരിച്ചു ചൊന്നതേ.
ചുരുക്കം കീഴുല്ലാസം — വിശപ്പുണ്ടാകയാൽ
മേൽ കിട്ടും ദിവ്യവാസം-നൽ മന്ന, ശുദ്ധ പാൽ.

൨. വിശക്കിൽ അന്നപാനം — പിതാ തരും വരം,
മലത്തിന്നുററ സ്നാനം, — പ്രവാസിക്കാലയം.
ഈ രാജ്യേ മുമ്പനാകാം-എല്ലാരിലും പിന്നോൻ,
സന്തോഷത്തോടെ ചാകാം-ജീവാഗ്രഹമുള്ളോൻ.

൩. വിശന്നു ദാഹിപ്പോൎക്കും — ഈ രാജ്യമേ ഗതി;
കൎത്താവു കണ്ണീർ തോൎക്കും — വാഗ്ദത്തവും മതി.
അഞ്ഞോ നിൻ പുത്തത്താഴം-എനിക്കുമാം പ്രഭോ!
ഈ നാവു പ്രീതിയാഴം — അളന്നു ചൊല്ലുമോ?

*H. G.*

---

## ൨൦൨. (ഫൻ൦).

**Himmelan, nur. 135.**

൧. സ്വൎഗ്ഗയാത്ര മാത്രമേ — മാൎഗ്ഗസാരമാം;
കാണാതാശിക്കുന്നതേ — കാണിക്കുന്നെല്ലാം.
ആകാ ഭുവി; — മണ്മഹത്വം ചക്ര ചേൽ;
കാണ്മതൊക്കെ വിട്ടു, മേൽ — മുഖം തിരി!

൨. സ്വൎഗ്ഗം ഏറിപ്പുകുവാൻ — സൎഗ്ഗം വിടുക!
രാഗബുദ്ധിശക്തിമാൻ — ത്യാഗം ശീലിക്ക!
ചെയ്യാൻ പണി.-സുഖത്തിൽ ഞെളിഞ്ഞു പോം,
ദുഃഖത്തിൽ ചുരുങ്ങി പോം — ഈ ദുൎമ്മതി.

൩. സ്വൎഗ്ഗത്തോളം യേശു താൻ — വൎഗ്ഗധവളവായി.
ക്ഷാന്തികൊണ്ടു വെല്ലുവാൻ-താൻ ദൃഷ്ടാന്തമായി.
അവൻ തുണ. — അന്തിയോളം തോല്ക്കുകിൽ,
ബന്ധുവൊക്കെ വിടുകിൽ — ക്ഷമിക്കുക!

൪. സ്വൎഗ്ഗത്തിങ്കന്നിരുളിൽ — നിൎഗ്ഗതം ഒളി!
കാണ്ക ദൂതർ ഏണിയിൽ — താണു കയറി!
നീയും ബെധേൽ; — നിണക്കായിറങ്ങിയോൻ
വിണ്ണിലും കടത്തുവോൻ, — ഇമ്മാനുവേൽ.

൫. സ്വൎഗ്ഗത്തിന്നായി ചെന്നു നാം — ദുൎഗ്ഗചുരവും
കാടുകളും പിന്നിട്ടെല്ലാം — നാടും ദൎശിക്കും.
അങ്ങില്ല രാ. — കാണും വെട്ടം എങ്ങുമേ,
കാണും ഇഷ്ട രാജാവെ, — ഹല്ലെലൂയാ!
*H. G.*

---

## ൨൦൯. (൧൩൧).

**Why those fears. 87.**

൧. ഭയം വേണ്ടിതാ കൎത്താവു
കപ്പലെ നടത്തുന്നോൻ;
വൻസമുദ്രത്തിൻ സ്രഷ്ടാവു
ആഴത്തെ കടത്തുവോൻ!
ഇഷ്ടതീരം — കാണിക്കും എൻ ജീവകോൻ!

൨. പൂകുവാൻ ആശിക്കും നാടു
ശ്രുതിയാൽ അറിയുന്നേൻ;
ശ്രുതിബലത്താൽ ഈ കാടു
കേവലം വെറുക്കുന്നേൻ.
യേശുവോടെ — കടലൂടെ ചെല്ലുവേൻ.

൩. തിരക്കോപം കോളും കാററും
കണ്ടാൽ പേടിക്കരുതേ!
എന്റെ ചൊൽ ഇതെല്ലാം മാററും,
ഞാൻ ഇതാ നിൻ അരികേ!
എന്റെ മുമ്പിൽ — കുന്നും കോളും താണുതേ!

൪. അക്കരക്കരേ സന്തോഷം
ഇങ്ങു ചൊല്ലുവാൻ കൂടുമോ?
മാൽ പിണെച്ച ലോകരോഷം
ശുദ്ധ സ്വാസ്ഥ്യം നീക്കുമോ?
ഹല്ലെലൂയാ — യേശു വാഴ്ക, എൻ പ്രഭോ!

*Fr.*

---

൨൧൦.

**Am I a soldier of the cross.**

൧. ക്രൂശിന്റെ ചേകമേററു ഞാൻ
കുഞ്ഞാട്ടിൻ ആളുമായി;
ത്വൽപ്പേരിലെന്തു നാണുവാൻ
തൃക്കയ്യേ ഭീരുവായി!

൨. രക്താബ്ധി നീന്തിയിലയോ
വിശുദ്ധർ വിൺ പൂകാൻ?
വിമാനപുഷ്പയാനമോ
കൊതിപ്പതിങ്ങു ഞാൻ?

൩. എനിക്കുമില്ലയോ പോരാൻ
രിപുക്കൾ ചുഴവും,
ചെറുത്തടിച്ചു കേറുവാൻ
എതിർപ്രവാഹവും?

൫. സുഖേന ഞാൻ സുഷുപ്തനായി
പരത്തിലെത്തുമോ?
ഈഹം കൃപെക്ക ബന്ധുവായി
എന്നെ തുണെക്കുമോ?

൬. പോരാട്ടുവാൻ, പൊറുക്കുവാൻ,
താ നാഥ പൌരുഷം!
ജയിച്ചു ഞാൻ മരിക്കുവാൻ
അരുൾക നീ വരം!

*J. Ch.*

# 21. കാലഗീതങ്ങൾ.

# TIMES AND SEASONS.

## A. സന്ധ്യകളിൽ.

## MORNING AND EVENING HYMNS.

### ൨൧൧. (൧൪൨).

L. M. Magdalene. 32. 230.

൧. ആദിത്യനോടെൻ നെഞ്ചുണർ,
മടിവു പോക്കി തള്ളിടർ;
പ്രഭാതയാഗം ഒപ്പിപ്പാൻ
വിളിച്ചു നിന്നെ തമ്പുരാൻ.

൨. സുഖിച്ചുറങ്ങും സമയം
പാലിച്ചവന്നു വന്ദനം!
ഞാൻ ചാവിന്നെഴുനീല്ക്കുമ്പോൾ
നിൻ രൂപത്തോടുണൎത്തിക്കൊൾ!

൩. പുലൎച്ച മഞ്ഞുപോലവേ
എൻ പാപം ആകെ നീക്കുകേ!
എൻ ആത്മത്തോന്നൽ കാക്കുക!
നിന്നെ അകം നിറെക്കുക!

൪. ഞാൻ ചൊല്ലി ചെയ്തതൊക്കയും
വരുത്തിയും നടത്തിയും
അതാതു ചിററുവേലയും
നിൻ തേജസ്സെ വളൎത്തുക.

൫. എല്ലാ അനുഗ്രഹങ്ങളിൻ
അനാദിമൂലം വാഴ്ത്തിൻ!
കീഴ്മേലും സൃഷ്ടി വാഴ്ത്തുകേ
പിതാ പുത്രാത്മാവായോനേ!

*H. G.*

---

## ൨൱൨. (൧൰൩).

**Mein erst Gefühl. 39.**

൧. എൻ ഉള്ളമേ, ഉണൎന്നു പാടു
പിതാവിന്നുള്ള സ്തോത്രം!
അമ്പോവിളി എൻ വഴിപാടു;
അതിന്നു ചാൎത്ത്യ ശ്രോത്രം!

൨. തൂക്കെ ഈ രാത്രി എന്നെ താങ്ങി;
എന്മേലേ രാജദണ്ഡു
പിശാചു കണ്ടുടൻ പിൻ വാങ്ങി;
സൂക്ഷിച്ചതേ നിൻ കണ്ണു.

൩. ഈ ജീവൻ ഒക്ക നിൻെറ കാഴ്ച;
കെടേണം ലോകസംഗം!

ഉള്ളിൽ കഴിക്കും രാജവാഴ്ച
സ്തുതിക്കാകോരോ അംഗം!

൮. എൻ വാക്ക ഭാവം വേല വേഷം
സ്വൎഗ്ഗസ്ഥമാം വരെക്കും
ഇന്നല്പം, പിന്നേയും അശേഷം,
നീ പുത്തുതായ്പടെക്കും.

൯. അതേ, നീ എങ്കൽ ആദി അന്തം
നടുവുമായിരിക്ക!
ഞാൻ നിന്നെ കാണും നാൾ പൎയ്യന്തം
പറഞ്ഞനുഗ്രഹിക്ക!

*H. G.*

---

## ൨൱൩. (൧൰൯).

**Mein Herz sei zufrieden. 50.**

൧. കഴിഞ്ഞിതിരിട്ടു തുടങ്ങി പകൽ;
മിഴിക്ക എൻ ദേഹി, ഒരുങ്ങുക് ഉടൽ;
മനസ്സു പണിക്ക മുതിൎന്നു വരാൻ
അനന്തവെളിച്ചം ഉദിക്കക താൻ!

൨. വെളിച്ചം ഉള്ളേടം ഉണൎന്നു ക്ഷണം
തെളിഞ്ഞ പ്രവൃത്തിക്കുത്സാഹിക്കണം.
ഒന്നാം പണി ദൈവം തുടങ്ങുന്നതോ:
തന്നാമസ്തുതിക്ക വിളിപ്പതല്ലോ.

൩. അഹോ പുഴവായ മനുഷ്യ, ഉടൻ
യഹോവയെ വാഴ്ത്തുക്, അവൻ ജനകൻ;
നിൻ രക്ഷകനോടെഴുനീറ്റു മുദാ
തൻ ജീവനെ കാട്ടിയും പൊരുതും വാ!

൪. പഠിപ്പതിനുണ്ടു വിശ്വാസവഴി,
പിടിച്ചതും ഇല്ലതിനൊത്ത പണി;
മനുഷ്യന്നു ദൈവമേ, കാണിച്ചു താ!
അനുഗ്രഹം നല്കു, മകന്നു സദാ!

൫. ഹാ നിത്യവെളിച്ചം എന്നുള്ളിലേ പാർ!
ഇനി വഴികാട്ടി നീ എന്നിയേ ആർ?
നടത്തുക ഓരോരോ നാഴികയിൽ,
കടക്കുക ഞാനും ആ പൊൻപുരിയിൽ.

*H. G.*

---

## ൨൧൪. (൧൯൭).

**Ermuntre dich. 170.**

൧. ത്രിയേകദൈവം എന്നെ ഈ
ഉഷസ്സിലും തുണെക്ക;
പിതാപുത്രാത്മാവെന്ന നീ
അനുഗ്രഹം അയക്ക;
നീ കാത്തതിത്ര രാപ്പകൽ,
നിന്നാൽ തണിഞ്ഞോരോ അഴൽ;
അതാലെ ഇന്നും പിന്നെ
ഞാൻ എന്നും വാഴ്ത്തും നിന്നെ.

൨. കനിഞ്ഞു നീ ഉയിർ ഉടൽ
ഇന്നൊക്കേ പുതുതാക്ക;
പിൻ എന്റെ മാനം എൻ മുതൽ
നിൻ ഇഷ്ടം പോലേ കാക്ക!
ദോഷങ്ങൾ ആകേ നീങ്ങുവാൻ
പാലിച്ചു കൊൾക, എൻ പുരാൻ;

സ്വഭാവത്തെ അടക്ക;
പിശാചിനെ തടുക്ക!

൩. എൻ മേൽ കടാക്ഷിച്ചു, പിതാ,
നിൻ സ്നേഹം അറിയിക്ക!
നിൻ കൃപയെ, എൻ രക്ഷിതാ,
ഞാൻ ഇന്നനുഭവിക്ക!
വിശുദ്ധാത്മാവെൻ മനസ്സി
വിളങ്ങിച്ചാലും നിൻ ഒളി!
എൻ സ്രഷ്ടാവെൻ മദ്ധ്യസ്ഥ,
തുണെക്ക, എൻ കാൎയ്യസ്ഥ!

൪. അനുഗ്രഹിച്ചു നിൻ ജനം,
യഹോവേ, പാലിച്ചാലും!
ഇന്നും കനിഞ്ഞു നിന്മുഖം
എന്മേൽ പ്രകാശിച്ചാലും!
എൻ ദൈവമാം ഇമ്മാനുവേൽ,
മുഖം ഉയൎത്തി എന്റെ മേൽ,
ആത്മാവേ, ശ്രേഷ്ഠദാനം
ആയ്ക്കല്ക്ക സമാധാനം!

*H. G.*

---

### ൨൧൫. (൧൯൬).

Die Sonn' erwacht. 63.

൧. വെയ്യോൻ ഇതാ — സ്വതേജസ്സാ
മുതിൎന്നു തൻ ഓട്ടത്തിന്നായി.
മനുഷ്യ ഹോ! — ഉണൎന്നിതോ,
സ്തുതിക്ക മുതിൎക്ക നിൻ വായി!

൨. മൃഗാദികൾ — തൻ കൊററുകൾ
തിരഞ്ഞു നടക്കുന്നുടൻ;
ദേവേഷ്ടത്തെ — സാധിപ്പതെ
അന്വേഷിപ്പു ദേവസുതൻ.

൩. ഹാ യേശു, നീ — ഒരിക്കൽ തീ
ജ്വലിക്കേ ഉദിച്ചു വരും;
അന്നേരം ഞാൻ — വന്നെത്തുവാൻ
ഇന്നെന്നെ ഒരുക്കി തരും.

൪. നീ മിന്നിയാൽ, — ഈ സൂൎയ്യനാൽ
പിൻ എന്തു പ്രയോജനമാം.
നിൻ തേജസാ — വിരഞ്ഞു വാ;
ചന്ദ്രാദിത്യന്മാരേ സലാം!

*H. G.*

---

൨൧൬. (൧൯൭).

Lobet den HERRN, alle. 48.

൧. തുടങ്ങി രാത്രി, തീൎന്നുതേ പ്രവൃത്തി;
ചടപ്പുള്ളോൎക്ക വന്നിതാ നിവൃത്തി;
അടക്കുകെൻ പ്രഭോ മനോവിഷാദം,
നല്ക പ്രസാദം!

൨. അകത്തിറങ്ങി പാൎത്തു, കുളി ഫേന
അകററി ഒക്കെ, കാപ്പിക്ക നിൻ സേന;
പുകഴ്ത്തുളവ്വാൻ നീതിഭീതിയാലും
പോററി വന്നാലും!

൩. വരിക നിദ്ര നൽ വിചാരത്തോടും;
പിരിഞ്ഞുടൻ മനം നിന്നോളം ഓടും;

 അരിഷ്ടൻ എന്നിൽ നിറകെൻ ചങ്ങാതി
നിൻെറ വിഖ്യാതി!

൫. വിളമ്പുകന്നം, ആശ്വാസിക്ക രോഗി,
വളൎക്ക കുഞ്ഞി, തോല്ക്ക പ്രതിയോഗി,
തളൎച്ചിരുന്നോൎക്കാക നീ സഹായം,
തീൎക്കവന്ന്യായം.

൬. നിന്നാമം എങ്ങും രാജ്യവും പരത്തി,
നിന്നിഷ്ടം സ്വൎഗ്ഗത്താകുമ്പോൽ നടത്തി,
ഇന്നപ്പം തന്നു, വങ്കടം ക്ഷമിക്ക,
താങ്ങി ഭരിക്ക!

*H. G.*

---

൨൫൭. (൫൯൨).

L. M. 32.

൧. വെളിച്ചമായ യേശുവേ!
തമസ്സു നീ ജയിച്ചതേ;
ഈ ലോകത്തരുണോദയം
സാക്ഷാൽ നിൻ വാക്യത്തിൻ ജയം.

൨. കൎത്താവേ, ഉററ സ്നേഹിതാ!
ഈ രാവിൽ കാവൽ നിന്നു വാ;
നീ നില്ക്കേ ഞങ്ങൾ ഇങ്ങെല്ലാം
ഭയാമയങ്ങൾ കളയാം.

൩. ഈ കൂട്ടം നിൻെറതല്ലയോ,
നിന്നാൽ സമ്പാദിതർ, വിഭോ!
ഞെളിഞ്ഞു വൈരി മുട്ടുമ്പോൾ
വിളിക്കമ്മുന്നേ കാത്തു കൊൾ!

൪. ചലതദ്ദൃഷ്ടനുള്ള വാഴ്,
എല്ലാം തടുപ്പാൻ നീയേ ആൾ;
ചലതവൻെറ കണ്ണകോൽ,
എന്നാലും സാദ്ധ്യമെന്തു പോൽ!

൫. കടുകെന്നോടി ആറെറക്കാൾ
കടക്കുന്നെൻെറ വാഴനാൾ;
ഇരുൾ അതൊഴകും കടൽ,
ഒരുത്തൻ നീ അതിൻ പകൽ.

൬. ആ രാത്രി ഞാൻ പ്രവേശിച്ചാൽ
വരാത്തതെ നീ ദയയാൽ
വരുത്തികൊൾ്ക, എമ്പുരാൻ,
പെരുങ്കണക്കു ഒപ്പിപ്പാൻ!

*H. G.*

---

## ൨൧൭. (൧൧).

**Nun ruhen alle. 73.**

൧. മനുഷ്യർ നാടും കാടും — ഉറങ്ങുകേ നാം പാടും,
മിഴിച്ചിരിക്കേണം!
രാവാദിത്യനെ ആട്ടി, — വേറൊളിയെ നീ കാട്ടി
അരുൾ്ക, ലോകവെളിച്ചം!

൨. സന്ദേഹഭയമായ — ജയിച്ച സൂൎയ്യനായ
യേശു ഉദിക്കുകേ! [നുന്ന
നിന്നാൽ പ്രകാശിക്കുന്ന — മീൻകൂട്ടം പോൽ മി
വിണ്ണോനായി ഞാൻ ഉണരുകേ!

൩. കിടപ്പാൻ നേരം വന്നു, — കൈ കാൽ തല തളൎന്നു
നിദ്രെക്കു ചാഞ്ഞു തേ,

ചാവിന്നിതടയാളം; — പുലൎന്നിട്ടുതും കാളം,
നീ പുത്തുടപ്പു തരികേ!
൭. എന്നെ നിന്നൊടിണക്കി, — ഇരുൾഭയം വിലക്കി,
ത്തുക്കാവൽക്കാരെ താ;
ചിറകുകൾ വിരിച്ചു, — നീ കുഞ്ഞുകൾ വലിച്ചു
ഒർ അമ്മെ പോലേ മൂടുക!

*H. G.*

---

൨൭൯. (൨൦൦).

**Nun ruhen alle. 73.**

൧. ദരിദ്രനെ കനിഞ്ഞു-എൻ ശൂന്യത്തിൽ വഴിഞ്ഞു
വന്നുള്ള യേശുവേ!
പകലിൽ മാത്രമല്ല — ഇരുളിലും നീ നല്ല
നിറവായെന്നിൽ തോന്നുകേ!
൨. ഉറങ്ങുമ്പോൾ അടുക്ക, — പിശാചിനെ തടുക്ക,
കാണൊക സ്വപ്നത്തിൽ; [ത്തി
വൈഷമ്യങ്ങൾ നിരത്തി,-എൻ ആത്മാവെ നട
മേയ്ക്കേണ്ടു ജീവയാത്രയിൽ.
൩. നീ എന്നിൽ വല്ല ദ്രോഹം— കീഴേതിലുള്ള മോഹം
ഇത്യാദികൾ കണ്ടാൽ,
എന്നെ ഉടൻ ഉണൎത്തു, — മനം മേലോട്ടുയൎത്തു,
ഉറക്കം അരുതു ക്ഷണാൽ.
൪. ഇന്നേപ്പുണി ക്ഷമിക്ക, — നിൻ ചോരയെ തളിക്ക,
കല്പിക്ക കാരുണ്യം!
നടന്നും ഈ കിടന്നും — ഉള്ളോനെ നീ ചുമന്നും
ലാളിച്ചും വിണ്ണെത്തിക്കണം!

*H. G.*

---

## B. ഭക്ഷണത്തിങ്കൽ.

### AT MEALS.

---

**൨൨൦.** (൨൦൭).

O Durchbrecher. 161.

നൽ വരം തരുന്ന ദേവ!—അപ്പമല്ല ജീവൻ നീ!
ഞങ്ങൾ ഊക്കരാസ്സിൻ സേവ—ചെയ്യുമാറു സല്ക്കരി!
ഗുണമൊക്കേ നിന്റെ ദാനം,
എല്ലാ വൃദ്ധി നിൻ സ്തുതി;
സ്വൎഗ്ഗത്തിങ്കൽ അന്നപാനം
ഞങ്ങൾക്കുണ്ടായാൽ മതി.
(സ്വൎഗ്ഗത്തിൽ-ഉണ്ണുകിൽ-ഞങ്ങൾക്കൊന്നിതേ മതി).

*H. G.*

---

**൨൨൧.** (൨൦൨).

Die Gnade sei. 9.

പ്രഭോ, നീ ദേഹപുഷ്ടി—മുഴപ്പാനൂട്ടുന്നു;
മനസ്സിലും സന്തുഷ്ടി—നിൻ വാക്കിനാൽ തരൂ.

*H. G.*

---

**൨൨൨.** (൨൦൩).

L. M. 230.

### ഭക്ഷണത്തിൽ പിൻ.

വിശപ്പു തീൎത്ത സൽപ്രഭോ!
ഉണ്ണാത്തനേകർ ഉണ്ടല്ലോ;
മനശ്ശരീരകാംക്ഷയും
നീ തീൎത്തരുൾ എല്ലാരിലും!

*H. G.*

---

൨൨൩. (൨൦൭).

**Alles was Odem hat. 1.**

൧. ശ്വാസം മുട്ടാതെ ഭൂമണ്ഡലത്തിൽ
വാസം ചെയ്യുന്ന മനുഷ്യർ എല്ലാം
ദാസൎക്ക ദാസനെ വാഴ്ത്തേണമേ!

൨. ലക്ഷം അനാഥരെ തൽക്ഷണം താൻ
ഭക്ഷണപീഠം ഒരുക്കി മുദാ
രക്ഷണം ചെയ്യുവൻ നമ്മുടെ യാഃ!

൩. ഗ്രാമവനങ്ങൾ ആകാശം കടൽ,
ക്ഷാമം അകററി ഭരിച്ചവന്റെ
നാമം ഉയൎത്തി പുകഴ്ത്തേണമേ!

*H. G.*

---

## C. വൎഷാരംഭാദികാലമാററത്തിൽ.

**OLD AND NEW YEAR ETC.**

---

൨൨൪. (൨൦൮).

Schöne Ahnung. 168.

൧. ഇന്നേയോളവും വളൎച്ച
തന്ന നാഥൻ നില്ക്കവേ,
നന്ദിച്ചെന്മനം പകൎച്ച
എന്നി വാഴ്ത്തി പോരുകേ!
സങ്കടം വരുകിൽ താതൻ
അങ്കം ഏറും ആത്മജാതൻ;
ദേവകണ്ണു നോക്കി നാം
കാവൽ ഉണ്ടെന്നറിയാം.

൨. ശോകസങ്കടം സന്തോഷം
ലോകത്തിൽ സഭയിലും,
യുദ്ധ സന്ധി ഗുണ ദോഷം
ക്ഷുത്തു തൃഷ്ണാവസ്ഥയും
ഇത്തരം ഓരോന്ന് അതീതം;
അത്തലല്ല സ്തോത്രഗീതം
കാലമാററത്തിൽ ഹിതം,
ചാല നന്നെല്ലാം കൃതം.

൩. ഒക്ക നല്ലതോ? ഹാ കഷ്ടം
തക്കതല്ലെൻ പിഴകൾ!
ഉത്തമം മൽകർമ്മം നഷ്ടം,
പുത്തനായീലെൻ കരൾ;
കുത്തുന്നു കഴിഞ്ഞ പാപം,
കത്തുന്നോരോരനുതാപം;
ഉത്തരം ചൊല്ലു സദാ:
പുത്തനാം എൻ കരുണാ.

൪. ഞാനതോട്ട ചാരിക്കൊള്ളും,
ധ്യാനം ചെയ്യും നിന്മൊഴി;
ഭാവിപ്രശ്നം: ഭള്ളും പൊള്ളും,
ചാവിൽ കാണും നിൻ വഴി:
എത്ര അത്ഭുതം നിൻ പ്രാപ്തി,
ചിത്രമാം ക്രിയാസമാപ്തി,
തക്ക നാളിൽ കാണലാം
മിക്ക നിൻ പൊരുളെല്ലാം.

*H. G.*

---

## ൨൨൫. (൨൦൩).

**Jesus meine Zuversicht. 80.**

൧. ഇപ്പിറന്ന വൎഷത്തിൽ
ആദിയന്തം യേശുമാത്രം;
നാം ഈ പേരിൽ നില്ക്കുകിൽ
നിത്യം തൻ കൃപെക്കു പാത്രം;
യേശു പേർ നിരന്തരം
കൊടിയായിരിക്കെണം.

൨. യേശുനാമം വാക്യവും
ഘോഷിച്ചറിയിക്ക വേണം;
നിന്റെ സഭ ഒക്കയും
ഐകമത്യമാക വേണം;
എല്ലാ ഹൃദയങ്ങളും
നിന്റെ നാമം അറികയും.

൩. ആട്ടിങ്കൂട്ടം ഏകവും
ഏക മേയ്പനായും കാണും;
അന്നു ഭൂ സന്തോഷിക്കും
അവിശ്വാസി തോററു നാണും.
ചെറു കൂട്ടം ആശ്വസി,
നില്പു യേശുവിൻ മൊഴി.

൪. അതിനാലെ സൎവ്വമാം
യാത്രയിൽ എടുത്ത ഭാരം;
സൎവ്വവും സഹിക്കും നാം,
സൎവ്വത്തിന്നീ നാമം സാരം;
യേശുവിന്റെ വാത്സല്യം
ആശാപൂൎത്തികാരണം.

*Fr.*

## ൨൨൬. (൨൦൭).

**Nun danket alle. 134.**

൧. ഈ ജീവകാലത്തിൽ — ഒരാണ്ടല്ലോ കഴിഞ്ഞു;
അതിൻപ്രവൃത്തികൾ-കൎത്താവെല്ലാം അറിഞ്ഞു.
മനം തിരിഞ്ഞതിൻ — ഫലങ്ങൾ കാട്ടിയോ?
വിസ്താരനേരത്തിൽ — നില്പാൻ കഴിയുമോ?

൨. കാരുണ്യം എന്നിയേ-എന്തൊന്നന്വേഷിക്കേണ്ടു?
മദ്ധ്യസ്ഥ യേശുവേ — നീയിങ്ങു പാൎക്ക വേണ്ടു!
നിൻ നീതിവസ്ത്രം താ, — അകൃത്യം ഒക്കവേ
നിൻ തിരു രക്തത്താൽ — അകററി പോററുകേ.

൩. പിറന്നോരാണ്ടിലും — സങ്കേതസ്ഥാനം കാട്ടി
സുഖേന മേയുവാൻ — ചെന്നായ്ക്കളെ നീ ആട്ടി
നിൻ പേരെ സ്ഥിരമാം — മതില്ക്കോട്ടാക്കണം;
അതിൽ സുഖിപ്പുതാം — നിൻ ആശ്രിതകുലം.

൪. പുതിയ വൎഷത്തിൽ — താ പുതിയ വിശ്വാസം,
നിൻ വാക്ക സാന്നിധ്യം-കലൎന്നു ചെയ്ക വാസം;
പുതിയ സ്നേഹവും — പടെക്ക മുന്നെക്കാൾ,
പിശാചെ നീക്കുവാൻ-അയക്കാത്മാവിൻ വാൾ.

൫. പഴയ ആദാമിൻ — മോഹാദി ജഡകൎമ്മം
ജയിച്ചടക്കുവാൻ — ഏകേണം നാനാവൎമ്മം;
ശരീരാത്മാവിനും — വേണ്ടുന്നതൊക്കവേ
ഈ വൎഷം മുഴുവൻ — തന്നരുളേണമേ.

*Fr. or Ir.*

൨൨൯. (൨൦൭).

**Seelenbräutigam. 66.**

൧. ജീവമാൎഗ്ഗത്തിൽ — യേശു, കൂട്ടരിൽ
മുന്നടന്നാൽ മടിയാതെ
ഞങ്ങൾ നിന്നെ കൈ വിടാതെ
സ്വൎഗ്ഗത്തോളവും — പിന്നേ തുടരും.

൨. സൎവ്വം ചീറുമ്പോൾ — എന്നെ കാത്തു കൊൾ;
യാത്രായുദ്ധകഷ്ടത്താലും
നഷ്ടം ഇല്ല; നീ നിന്നാലും!
എന്നാൽ സങ്കടം — വേഗം വിസ്മൃതം.

൩. ഓരോ ദുഃഖത്താൽ — ഞങ്ങൾ ആടിയാൽ
അന്യക്കല്ലേൽ ഏറിയാലും —
വേണ്ടും ക്ഷാന്തിയെ തന്നാലും!
നിത്യം ഞങ്ങളെ — അന്തം ഓൎപ്പിക്കേ!

൪. എന്റെ നടയെ — ക്രമമാക്കുകേ!
നിന്നാൽ ആറി യാത്രാഭാരം,
നീ തുറക്കും സ്വൎഗ്ഗദ്വാരം;
നിൻ സിംഹാസനം — ഞാനും ഏറേണം.

*H. G.*



## ൨൨. ORDINATION.

### ൨൨൭.

**L. M. Jesu and shall it ever be. 230.**

൧. സഭാശിരസ്സേ യേശുവേ!
കൃപാലു മേഷ പാലനേ!
അനുഗ്രഹിക്ക നിന്നുടെ
ജനത്തിന്നായീ ദാസരെ (ദാസനെ).

൨. നീ ദിവ്യമാം കരാൎപ്പണം
ഈ ദാസൎക്കിന്നു (ദാസന്നിന്നു) ചെയ്യേണം
സദാത്മനാ കഴിക്കണം
ഹിതാഭിഷേകമുത്തമം.

൩. അണെച്ചു മേഷസഞ്ചയം
നിനക്ക വേണ്ടി നിൎഭയം
ഉണൎച്ചയോടെ മേയ്ക്കുവാൻ
തുണെക്ക ദാസനെ (രെ) ഭവാൻ.

൪. വിമോചനാ മഹാദിനേ
സ്വവേലയാലെ നിന്നുടെ
വലത്തനേകമാം ഗണം
നിറുത്തുവാനുമേകെണം.

൫. ഇരിക്കിവർ (ക്കതാൻ) വിശ്വസ്തരായി (നായി),
ജയിക്ക നല്ല വീരരായി (നായി),
ധരിക്ക പിൻ ശിരോമണി
പരത്തിൽ നിത്യതേജസി.

*J. Ch.*

## ൨൩. പള്ളിപ്രതിഷ്ഠ.
## CONSECRATION OF A CHURCH.

റ൨൯. (൨൦൯).

**Wie schön leucht't uns. 200.**

൧. ഈ ആലയത്തിൽ, ദൈവമേ,
നിൻ നാമതേജസ്സുകളെ
ഈ നാളിൽ ഉദിപ്പിക്ക!
ഹൃദയകണ്ണുകൾക്കെല്ലാം
സ്വൎഗ്ഗത്തിന്നിതു ദ്വാരമാം
എന്നൻപിൽ ഗ്രഹിപ്പിക്ക!
നീതി — പ്രീതി — കാണിച്ചാലും!
തേനും പാലും — ഭുജിപ്പിക്ക!
കൂട്ടത്തെ ശുദ്ധീകരിക്ക!

൨. ദൈവകുമാര യേശുവേ!
പണിച്ചു തീൎത്ത ശാലയെ
അനുഗ്രഹിക്ക വേണം!
ഘോഷിച്ചു പോരും വാക്കിനാൽ
വിശുദ്ധാത്മാവിൻ സാക്ഷ്യത്താൽ
വിശ്വാസം വൎദ്ധിക്കേണം!
ക്ഷേമം — പ്രേമം, — ദിവ്യജ്ഞാനം,
സമാധാനം — നല്കീടാവു!
സഭയിൽ നീയേ കൎത്താവു!

൩. വന്നാലും ഹേ വിശുദ്ധാത്മാ!
തന്നാലും സൎവ്വൎക്കും മുദാ
ബലാഗ്നിയാലെ സ്നാനം!

കേൾപ്പിച്ചോർ കേൾക്കുംജനവും
പിതാക്കൾ ബാലഗണവും
ഇരക്കുന്നുണ്ടീ ദാനം.
പാപം — ശാപം, — അഹങ്കാരം,
ദുർവ്വിചാരം — നശിപ്പിക്ക!
ഉൾപ്പുറം നവീകരിക്ക!

൩. ത്രിയേക ദൈവമേ, സദാ
ഈ ആലയേ വിളങ്ങി വാ;
കൈക്കൊൾക സ്തുതി പാട്ടും!
ഈ ദാനത്താൽ സന്തോഷിക്കും
പിതാക്കളോടു മക്കളും
നിണക്കു നന്ദി കാട്ടും.
നാട്ടും — കാട്ടും — അറിയേണം
ദിവ്യപ്രേമം. — ജീവാഹാരം
ഒന്നേ സുവിശേഷസാരം.

*Fr.*

---

## ൨൩൦.

**Saviour like a Shepherd lead us.**

൧. നിന്റെ സേവ ചെയ്യുതിന്നു
യേശുവേ ഒരാലയം
ഈ സഭെക്കു നല്കിയിന്നു
പ്രീതിയോടെ ത്വക്കരം.
ദേവ ദേവ — യേശുദേവ!
നിൻ കൃപെക്കു വന്ദനം!

൨. ദേഹി ആത്മശ്രേഷ്ഠനോടു
ഉൾപ്രകാന്തിടുകുവാൻ,

ആത്മജർ പിതാവിനോട്ട
കൂടിയുല്ലസിക്കുവാൻ
ദേവ ദേവ — യേശുദേവ!
നല്കിയീഗ്രഹം ഭവാൻ.

൯. ജീവവാക്കിനെ പകുത്തു
നല്കുകാത്മ ഭോജനം.
നിൻ ജനത്തിനീയകത്തു
നിന്നു നിത്യപോഷകം.
ദേവ ദേവ — യേശുദേവ!
ജീവശക്തിയേകെണം.

൰. പെന്തെകോസ്തിൻ അഗ്നിനാവു
നീയിറക്കുകീഗ്രഹേ;
ശിഷ്യവൎഗ്ഗമിങ്ങുമാറു
സത്യസാക്ഷി എങ്കിലെ.
ദേവ ദേവ — യേശുദേവ!
താ വിശുദ്ധ ച്ശൂടിനെ.

൧. കൂരിരുട്ടു ചുററിയുള്ള
ദിക്കിതിങ്കലീഗ്രഹം
ശോഭിതം വെളിച്ചമുള്ള
ദീപമായ്വിളങ്ങെണം.
ദേവ ദേവ — യേശുദേവ!
നല്കതിന്നനുഗ്രഹം.

൬. നന്ദി പൂൎണ്ണമാം മനങ്ങൾ
ഇങ്ങതീവതിങ്ങുക;
ദൈവനാമ കീൎത്തനങ്ങൾ
ഇങ്ങു നിന്നു പൊങ്ങുക

ദേവ ദേവ — യേശുദേവ!
സ്തോത്രവീടിതാകുക.

*J. Ch.*

---

## ൨൪. വിവാഹത്തിങ്കൽ.
## CELEBRATION OF MARRIAGE.

൨൩൧. (൨൧൦).

Wachet auf, so ruft. 204.

൧. യേശു, ഈ കറാരെ പാൎത്തു,
സ്വൎഗ്ഗീയാനുഗ്രഹങ്ങൾ വാൎത്തു
ഈ യോഗത്തിൽ ഉൾപ്പെടുകേ;
തട്ടുന്നോരോ ദുഃഖം ദീനം
ഭയാദി പോക്കി, ബലഹീനം
തീൎത്തുള്ളിൽ കൂടി വാഴുകേ!
കൎത്താവെ നോക്കുവിൻ!
തൻ ക്രൂശെ പേറുവിൻ—ശങ്കിയാതെ!
അവൻ കരം—നിരന്തരം
അമൎക്കും ശാപമരണം.

*Fr.*

---

൨൩൨.

Wie mir deine. 165.

൧. സൎവ്വദാതാവാശ്രിതൎക്കു
സൎവ്വകാൎയ്യനായക!
ദാസദാസിമാരിവൎക്കു,
യേശുവേ കൃപാകര,

ഈ വിവാഹബാന്ധവത്തിൽ
ആകണം ശുഭോദയം.
ആശയിങ്ങു നിൻ പ്രിയത്തിൽ,
ആശി നീ വദിക്കേണം.

൨. നിൻ കരത്തിനാലിണെക്ക
സങ്കടം വരായുവാൻ;
സന്തതം ഭവാൻ തുണെക്ക
ബന്ധമുററുറെക്കുവാൻ.
മഞ്ജുവായ നിന്റെ പാശ
ഭഞ്ജനം വരുത്തുവാൻ
ശത്രുവിന്നിരിക്കകാശ;
അത്ര ഭീതിയെന്തുവാൻ?

൩. ശാന്തനായി നിൻ സഭെക്ക
കാന്തനായ വത്സല!
പ്രീതി ദിവ്യമിന്നിവൎക്ക്
ജാതമാക്കി നല്കുക.
നിന്റെ സ്നേഹ പാത്രനിന്നു
രണ്ടുപേരുമൈക്യമായി
സ്വന്തക്രൂശിനെ ചുമന്നു
പിന്തുടൎക ചന്തമായി.

൪. സൂൎയ്യശോഭ മാത്രമല്ല
കൂരിരുട്ടു കൂടവേ
നേരിടാവതന്നു നല്ല
ധൈൎയ്യമേകി നില്ക്കുകേ.
ചാരുവായ നിൻപ്രകാശം
ഏറുകാശയാന്തരേ;

ചുററുമുള്ളോരന്ധകാരം
അററു നീങ്ങുമപ്പോഴേ.

൫. ലോകമായയിൽ വിരക്തി
രാഗമോഹവൎജ്ജനം.
ശുദ്ധി നീതി ദൈവഭക്തി
ബുദ്ധിയുള്ള ജീവനം.
ജീവനന്മയിൻ സമൃദ്ധി
നീയിവൎക്കു നല്കേണം.
പിമ്പു സ്വൎഗ്ഗഭാഗ്യസിദ്ധി
അമ്പിനാൽ കൊടുക്കേണം.

*J. Ch.*

## 25. മരണശ്മശാനാദി.
## DEATH AND BURIAL.

൨൩൩. (൨൧൧).

Auferstehn, ja. 55.

൧. അല്പകാലം മണ്ണിൽ പാൎത്തിനി
ജീവിക്കും എൻ പൊടി. — പുനരുത്ഥാനം
സൃഷ്ടിച്ചവന്റെ ദാനം. — ഹല്ലെലൂയാ!

൨. ചാകേണം വിതെച്ചതൊക്കയും;
ചത്താറേ ജീവിക്കും. — മണികൾ ധാന്യം
ഈ നിന്ദ്യത്തുള്ളേ മാന്യം — ഒളിച്ചതേ.

൩. ആദ്യവിളവായ ജ്യേഷ്ഠനെ
ഓൎത്താശ്വസിക്കകേ. — അവൻ വിളിച്ചു,
വിതെച്ചതുയിൎപ്പിച്ചു — പ്രത്യക്ഷനാം.

൩. സ്വപ്നം കണ്ടുണൎന്ന ഭാവം നാം
മിഴിച്ചു നിവിരാം. — അങ്ങില്ല യുദ്ധം,
എവിടവും വിശുദ്ധം, — എങ്ങും സ്തുതി.
*H. G.*

---

൨൩൪. (൨൧൨).

Lass mich gehn. 59.

൧. പോക ഞാൻ: |: യേശുവോടു ചേരുവാൻ;
ലോകത്തിൻ കിനാവുണൎന്നു
അവനെ സദാ പുണൎന്നു
തൻ മുമ്പാകേ വാഴുവാൻ.

൨. നൽവെയിൽ, : |: നിന്നാൽ നീങ്ങും എൻ മുകിൽ.
എപ്പോൾ ഞാൻ തിരുമുമ്പിൽ താണു
നിൻ പ്രിയമുഖത്തെ കാണു
ഭക്തരുടെ കൂട്ടത്തിൽ?

൩. കേൾ, അതാ: |: ദൂതർ വാഴ്ത്തുന്നു മുദാ!
ചിറകിന്നെനിക്കുണ്ടാകേ
വേഗത്തിൽ പറക്കും നാകേ,
ഇങ്ങു കാണി വൈകിടാ.

൪. കൃപയാൽ: |: ഞാൻ ശലേമകമ്പുകാൽ
പൊന്തെരുക്കളിൽ ഈടാട്ടും,
ദേവവീണ മീട്ടി പാട്ടും
ആനന്ദപരവശാൽ.

൫. മധുരം: |: ജീവവൃക്ഷത്തിൻഫലം.
സൎവ്വവ്യാധി അന്നു മാറും
ശേഷിച്ചു കണ്ണീരും ആറും.
താ എനിക്കും ഈ വരം!
*H. G.*

---

൨൩൭. (൨൧൩).

What, what is this? 187.

൧. ഹോ! എന്തഹോ!
ഇക്കണ്ടതെന്തഹോ! — മൃത്യുവോ? :|:
കാണാത്ത കൈ
കെട്ടുകളെന്നെന്റെ മെയ്; — മൃത്യുവോ? :|:
ചാവെങ്കിൽ എന്റെ നോവു ചാം,
എപ്പാപദുഷ്ടം കളയാം;
തേജസ്സരചനെ കാണാം. — നന്നെല്ലാം :|:

൨. എൻ പാങ്ങരേ,
ഇനി കരയല്ലേ! — നന്നെല്ലാം :|:
സ്വാതന്ത്ര്യവും
എൻ ദേഹി പ്രാപിക്കും. — നന്നെല്ലാം :|:
എൻ രാജാവെ മറപ്പിപ്പാൻ
അശക്തം ഇനി പാപം താൻ,
ക്ഷണാൽ അവനെ കാണും ഞാൻ; — നന്നെ [ല്ലാം :|:

൩. വീണ ഉടൻ
ധരിച്ചു പാടുവെൻ. — നന്നെല്ലാം :|:
വിശുദ്ധരെ
ഞാൻ ചേൎന്നു പാടുമേ. — നന്നെല്ലാം :|:
ദൂതർഗണം അടുത്തല്ലേ!
കടത്തുവാൻ ഇദ്ദേഹിയെ
എൻ രക്ഷകന്റെ അന്തികേ! — നന്നെല്ലാം :|:

൪. കേൾ! കേൾ! ഇതാ,
വിളിച്ചെന്നെ പിതാ — നാമത്താൽ :|:

എൻ വാഞ്ഛിതം
കല്പിച്ച വിശ്രമം — സിദ്ധമായി:|:
സലാം! സലാം! ഞാൻ പോകുന്നേൻ!
വസിച്ചു കൂടാ അടിയേൻ
തിരുമുഖത്തോടു എത്തുവേൻ. — നന്നെല്ലാം:|:

*Fr.*

---

## ൨൱൬. (൨൧൯).

**Nun lasset uns Gott. 17.**

൧. ഇടയൻ ക്രൂശിൽ ചത്തു
വരുത്തി ഈ സമ്പത്തു:
തൻ ആട്ടുകൾക്കു ചാവു
ഉറക്കെന്നത്രേ ആറു.

൨. "തുടങ്ങും ഹാ വിസ്താരം!"
എന്നല്ലവർ വിചാരം;
പോരാളി വിശ്രമിക്കും,
എന്നോർത്തത്രേ ശയിക്കും.

൩. ശിക്ഷാവിധിക്കു തെല്ലും
അഞ്ചാതകത്തു ചെല്ലും;
"വരും പുനരുത്ഥാനം"
എന്നുണ്ടവൎക്കു ധ്യാനം.

൪. അതാൽ അഴൽ അകന്നു
വിശ്വാസത്തിൽ കിടന്നു,
നോക്കാതെ ഇങ്ങും അങ്ങും,
ശിശുക്കളായുറങ്ങും.

൭. കനിവു കണ്ട ശേഷം
എൻ രക്ഷിതാവാശ്ലേഷം
ചെയ്തിട്ടു രക്ഷ ആകേ
ലഭിച്ചു, ഞാനും ചാകേ.

൮. നീ കാണാകും വരെയും
കാത്താലും എല്ലും മെയ്യും;
പാലിക്കെന്നെ ഉത്ഥാനം
വരേ നിൻ സമാധാനം.

൯. നല്ലോണം നല്ലണച്ചു
നിൻ ജീവന്റെ തുടച്ചു,
സ്വൎഗ്ഗത്തിൻ അവകാശം,
നിന്റെ സ്വയംപ്രകാശം.

൰. നിന്നോടിരിക്ക വാസം;
നിറക വായിൽ ഹാസം;
ഞാൻ പൂവു പോൽ തഴെക്ക,
നിത്യഫലം തികെക്ക!

*H. G.*

---

൨൫൧. (൨൬൭).

Christus der ist. 9.

൧. ഉറ്റോർ ഉടൽ മറച്ചാൽ
സ്നേഹാൽ കരയും നാം;
അനിത്യതാം നിനെച്ചാൽ
കണ്ണിന്നു നീരുണ്ടാം.

൨. വാൎദ്ധക്യം ഒന്നു പോക്കും
ഭയം, കരച്ചൽ, മൺ;

തെളിഞ്ഞു നേരെ നോക്കും
സ്വൎഗ്ഗം വിശ്വാസക്കൺ.

൩. പിതാവിൻ ചൊൽ പരീക്ഷ
ചെയ്താൽ ആശ്വാസമായി.
നില്ക്കേണം ഈ പ്രതീക്ഷ:
വിത്താൽ ഉണ്ടാകും കായി.

൪. ദുൎബ്ബലമായ വിത്തും
ഇട്ടാൽ പ്രബലമാം.
ആദാമ്യദേഹം ചിത്തും
സ്വൎഗ്ഗീയ ശോഭയാം.

൫. നീ വീണ്ടെടുത്ത ഗോത്രം
ചേൎത്തെഴുനീല്പിച്ചാൽ
ശേഷിപ്പതത്രേ സ്തോത്രം;
മറന്നു പൂൎവ്വമാൽ.

*H. G.*

---

## ൨൩൯. (൨൧൩).

**Wie sie so sanft. 112.**

൧. ക്രിസ്തുശ്മശാനം — കീഴിൽ അദ്ധ്വാനം
കൊണ്ടവൎക്കുത്തമം — ആയോരിരിപ്പിടം.
മരുപ്രവാസം കണ്ട പ്രയാസം
അങ്ങു മറന്നു ലഭിച്ചാശ്വാസം.

൨. പ്രാണവിച്ഛേദം — കൊണ്ടൊരു ഖേദം,
മരണസ്വേദവും — യേശു തുടെച്ചിടും.
കൂട മരിപ്പോൻ, കൂട ഭരിപ്പോൻ
ആം അവൻ ഉന്നതലോകേ പാൎപ്പോൻ.

*Ir.*

---

## ൨൩൯. (൨൭൯).

S. M. Halt fest. 6. 7.

൧. ചാവെന്ന രാജാവേ!
ജയിപ്പാൻ ഓങ്ങുമോ?
ചാകായ്മ എന്നതേ (ചാകായ്മ എന്ന ദാനത്തെ)
എൻ യേശു തന്നല്ലോ.

൨. നീ എന്തു ചെയ്കിലും
ഒഴിഞ്ഞു നിന്റെ ഭീ;
മുക്കാ നിൻ തിരയും, (മുക്കാ നിൻ തിരമാലയും)
ചുടാതു നിന്റെ തീ.

൩. എന്നെ പിടിക്കിലും
ഓരാതെ ഓടുവൻ;
നിൻ പൂട്ടും വാതിലും (നിൻ കോട്ട പൂട്ടും വാതിലും)
പ്രഭു പൊളിച്ചവൻ.

൪. എലീയാമോശമാർ
തുടങ്ങിയ പണി
നല്ലോരു നാളിൽ ആർ (നല്ലോരു നാൾ ശലേമിൽ ആർ)
തികച്ചു കയറി?

൫. യേശുവോടേല്ക്കുവാൻ
വിചാരിച്ചെന്തതാം?
മരിച്ച പുണ്യവാൻ (മരിച്ചതാൽ ആ പുണ്യവാൻ)
ഉയിൎപ്പിച്ചിങ്ങെല്ലാം.

൬. അതാലേ ഈ പുഴ
പാപിഷ്ഠൻ എങ്കിലും
താൻ ഏറിന കഴ (താൻ പേറി ഏറിന കഴ)
പാൎത്തേറി ജീവിക്കും.

*H. G.*

**൨൮൦.** (൨൧൫).

Tod mein Hüttlein. 91.

൧. ചാവേ, എൻ കുടിൽ പൊളിപ്പാൻ
മതിയാകും നിൻ ബലം;
ദണ്ഡവിധിയെ കഴിപ്പാൻ
അല്ല താനും നിൻ വശം;
എൻ കടങ്ങൾ ഒരുവൻ
ചത്തിട്ടാകേ തീൎത്തവൻ.

൨. ചാവിൽനിന്നുണൎന്നും വന്നു
ആ മദ്ധ്യസ്ഥൻ നീതിക്കായി;
അന്നെനിക്കിടത്തെ തന്നു
യേശു ചാൎച്ചക്കാരുമായി;
എന്റെ സൌഖ്യസ്ഥാനം താൻ
രക്തത്തോടകമ്പുക്കാൻ.

൩. ആത്മാവിന്നിതേ നങ്കൂരം,
സദ്വിശ്വാസത്തിൻ ജയം;
ഇതിൽ ഊന്നുമ്പോൾ കൊട്ടൂരം
അല്ല ദേഹത്തിൻ ക്ഷയം.
ജീവപ്രഭു യേശു താൻ
ആകയാൽ ഉയിക്കും ഞാൻ.

൪. ചാവെ എല്ലാൻ ഉൾക്കുരുത്തു
നല്ക്കുകേ വിശുദ്ധാത്മാ!
രക്ഷകൻ തിരുവെഴുത്തു
വിസ്തരിച്ചു കാട്ടി താ!
ചാകുന്നില്ല നീതിമാൻ,
ക്രിസ്തുനാൽ ഉയിക്കുന്നാൻ.

൬. ചാകും നേരം വന്നടുക്കെ
എൻ മദ്ധ്യസ്ഥ, യേശുവേ!
നിൻ മുറികളെ പതുക്കെ
ചാരി ഞാൻ ഉറങ്ങുകേ;
അന്നു നീതിവസ്ത്രം താ,
നിന്റെ നീതി രക്ഷിതാ!

*H. G.*

---

## ൨൭൧. (൨൧൯).

Mitten wir im Leben. 211.

൧. ജീവന്മദ്ധ്യത്തിങ്കൽ നാം
ചാവിൽ ഉൾപ്പെടുന്നു.
കൃപ എങ്ങിനേ വരാം?
തുണ ആർ നില്ക്കുന്നു
മദ്ധ്യസ്ഥ, നീ അല്ലാതെ?
പാപാൽ നാം ആണ്ട ശാപത്തുൾ,
അന്തം നാരകത്തിൾ.
ശുദ്ധസഭാഗുരോ!—ശക്ത ജഗൽപ്രഭോ!
ദ്രോഹം ക്ഷമിക്കുന്ന ദേവ!—ത്രിയേകപുരാൻ!
മൃത്യുവിൽ മുങ്ങാതെ
ജീവിച്ചൊളിയെ കാണ്മാൻ
കൃപ ചെയ്താലും!

൨. ലോകമദ്ധ്യത്തിങ്കൽ നാം
സ്വർഗ്ഗത്തേറി പാർക്കാം.
യേശുപുണ്യത്തിന്നുണ്ടാം
കൂലി ശിഷ്യന്മാർക്കാം;
നീ മുമ്പനായ്ക്കൂടുന്നു.

പിതാവിൻ നിത്യസമ്മതി
ഇങ്ങോട്ടാക്കി നിൻ ബലി.
ശുദ്ധസഭാഗുരോ! — ശക്ത ജഗൽപ്രഭോ!
ദ്രോഹം ക്ഷമിക്കുന്ന ദേവ! — ത്രിയേകപുരാൻ!
നിന്നെ പിന്തുടൎന്നു
നിൻ വാഗ്ദത്തം പ്രാപിപ്പാൻ
കൃപ ചെയ്താലും!

൩. മൃത്യുമദ്ധ്യത്തിങ്കലും
ഈ വിശ്വാസം താങ്ങും.
സാത്താൻ ക്രുദ്ധിച്ചേല്ക്കിലും
കുട്ടിക്കുഞ്ഞി വാങ്ങും;
വാക്കാത്മാശ്വാസം ഏറ്റും.
ജഡത്തിൻ ആയുസ്സൊരു ചാൺ;
ഭൂസന്തോഷം ഒക്ക ഞാൺ.
ശുദ്ധസഭാഗുരോ! — ശക്ത ജഗൽപ്രഭോ!
ദ്രോഹം ക്ഷമിക്കുന്ന ദേവ! — ത്രിയേകപുരാൻ!
ലോകക്കോളും ചേറും
വിട്ടെന്നേക്കും വാഴുവാൻ
കൃപ ചെയ്താലും!

*H. G.*

---

൨൪൨. (൧൨൦).

**Ich bin ja HERR. 178.**

൧. പ്രഭോ! തൃക്കൈയിൽ ഞാൻ ഇതാ!
നീയല്ലോ എന്റെ ജനിതാ,
പ്രാണന്നിന്നേവരേ ആധാരം;
നീ എണ്ണി എന്റെ മാസങ്ങൾ;

എൻ ആയുസ്സിന്നവസ്ഥകൾ,
കിടന്നുറങ്ങി പോം പ്രകാരം,
ചാവിന്റെ നേരം, സ്ഥലവും
ഇതൊക്കെ അച്ഛനറിയും.

൨. എന്നാൽ എൻ അന്ത്യനേരത്തിൽ
ആശ്വാസം ചൊല്ലി അരികിൽ
നില്പാൻ നീ എന്നി ആർ എനിക്കു?
ആവതില്ലാതെ എൻ ഉയിർ
വലഞ്ഞു ചാവിനോടെതിർ
പൊരുമ്പോൾ നീയേ എന്റെ ദിക്കു!
നീ ഇല്ലാഞ്ഞാൽ, ഹാ എന്തു കോൾ,
സർവ്വേന്ദ്രിയം മുടങ്ങുമ്പോൾ!

൩. അന്നെത്ര നോവുകൾ ഉണ്ടാം!
ഇടറും വാക്കുകൾ എല്ലാം,
എൻ കണ്ണുകൾ കുഴിഞ്ഞു മങ്ങും.
പിശാചു കുററം പറയും,
ആ കാളനാദം കേൾപ്പിക്കും;
കുഴഞ്ഞു മെയ്, മനം മയങ്ങും!
ധനസമൃദ്ധി രക്ഷിയാ,
സഹോദരന്തുണ വൃഥാ!

൪. എന്നാൽ നിനക്കു സ്വന്തം ഞാൻ;
നീയല്ലോ വീണ്ടുകൊള്ളുവാൻ
കുഞ്ഞാടേ, രക്തം ചിന്നി തന്നു;
ഇതെന്നും എന്റെ ആശ്രയം,
ഇതൊന്നു നരകഭയം
അകററും വീർപ്പുമുട്ടുമന്നു:

ഞാൻ നിൻേറതായി ജീവനിൽ,
അന്ന്യനാകാ ഞാൻ മൃത്യുവിൽ.
*H. G.*

---

## ൨൬. നി ത്യ ജീ വ ൻ.
## ETERNAL LIFE.

൨൪൩. (൨൨൧).

Jesus, Jesus, nichts. 90. 220.

൧. ഐകമത്യമായി സ്തുതിച്ചു
പാടുന്ന കിരീടക്കാർ,
ദൈവമുമ്പിൽ ആനന്ദിച്ചു
മിന്നി നില്ക്കും കൂട്ടർ ആർ?
രൂപം താര പോൽ ഇതാ;
ഇടിനേർ ഹല്ലെലൂയാ!

൨. എന്നുമുണ്ടു കുരുത്തോല
ജയം കൊണ്ട കൈകളിൽ;
ആറു സൂൎയ്യബിംബം പോല
ശോഭിക്കുന്ന് അവർ തൂകിൽ.
അരചർ, പുരോഹിതർ,
എവർ? എവിടുന്നിവർ?

൩. കേൾക്കീ ധന്ന്യപുരുഷാരം
ഏററം ക്ലേശിച്ചുലകിൽ!
അങ്കിക്കായിതലങ്കാരം
ആട്ടിങ്കുട്ടിരക്തത്തിൽ;

ചേൎത്തുണി അലങ്കരിവാൻ
ഒന്നിതേകി തമ്പുരാൻ.

൪. ദൈവബഹുമാനത്തിന്നു
വേണ്ടി കഷ്ടപ്പെട്ടിവർ,
പാപത്തോടെതിൎത്തു നിന്നു
കൃപയാൽ ജയിച്ചവർ,
ലോകദേവനോടും പോർ
ചെയ്തു മേന്മ പ്രാപിച്ചോർ.

൫. ദൈവമുമ്പിൽ ഇന്നിരുന്നു,
ആലയത്തിൽ രാപ്പകൽ
അവനെ ഉപാസിക്കുന്നു;
ഇല്ലങ്ങിനി കലശൽ;
ദൈവപ്പാൎപ്പവൎക്കു മേൽ
ഉണ്ടിതാ ഇമ്മാനുവേൽ!

൬. വെയിലില്ലങ്ങില്ല ചൂടും,
പൈദാഹങ്ങളും ഇല്ലതിൽ;
കുഞ്ഞാടവരോടു കൂടും
ജീവനീരിൻ ഉറവിൽ;
താൻ നടത്തി അവരെ
മേച്ചു കൊള്ളും എന്നുമേ.

൭. ഇങ്ങും വേണം ഈ സമ്പത്തു,
അതിനായുണൎന്നു ഞാൻ;
എന്നെ യേശുവേ നടത്തു
അപ്പൻവീട്ടിൽ എത്തുവാൻ;
ദൈവം കണ്ണുനീർ എല്ലാം
എങ്കലും തുടക്കയാം.

*H. G.*

൨൪൭. (൨൨൨).

**Wachet auf ruft. 204.**

൧. കേൾ്ക്ക, നിദ്ര ഏറും ധാത്രി!
"ഉണരുണർ" എന്നൎദ്ധരാത്രി
ചെന്നിട്ടുറക്കേ കൂവുന്നാർ.
ഗോപുരത്തിൽ കാവലാളൻ:
"അതാ, വരുന്നു മണവാളൻ!
"ചെന്നെതിരേല്പിൻ, കന്നിമാർ!
"വിശുദ്ധ വസ്ത്രവും
"നെയ്യോടു പന്തവും — കൈക്കൊള്ളേണ്ടു!
"മഹാദിനം ഇന്നുദിതം;
"ആട്ടിൻ കല്യാണദിവസം!"

൨. മൂഢർ കേട്ടു സംഭ്രമിച്ചു.
മുദാ സന്നാഹങ്ങൾ ധരിച്ചു
ആർ എന്നാൽ ചിയോൻ അവൾ പേർ.
അഞ്ചു ദേവവാക്കാം ശസ്ത്രം,
ബഹു കിരീടം രക്തവസ്ത്രം
ധരിച്ചവന്റെ നാമം: നേർ;
രാജാധിരാജാവേ!
കൎത്താധികൎത്താവേ! ഹല്ലെലൂയാ!
നീ വന്നിതാ, എൻ സ്നേഹിതൻ,
വിശ്വാസസത്യമുള്ളവൻ!

൩. ആട്ടിൻ കുട്ടിയിൻ കല്യാണ
വിരുന്നിന്നെ കടന്നു കാണ
ക്ഷണിച്ചവൎക്കു ഭാഗ്യം താൻ.
ആട്ടിൻ രക്തത്താൽ വൈരാഗ്യം

വിശ്വാസാപ്തം കൊണ്ടൊന്നീ ഭാഗ്യം
സൎവ്വാൎത്ഥജ്ഞാനി നല്കും താൻ.
ഒർ കൺ കാണാത്തതും,
ചെവി കേൾ്ക്കാത്തതും — ഇന്നവ്യക്തം,
പുതിയ നാ: "ഹല്ലെലൂയാ!"
ഇതി സ്തുതിക്കും സൎവ്വദാ.

*H. G.*

---

൨൪൫. (൨൨൩).

**Freu dich sehr. 158.**

൧. ചിയോൻ ബദ്ധരെ കൎത്താവു
കെട്ടഴിച്ചു വിടും നാൾ
പെട്ട പാടെല്ലാം കിനാവു,
പൊട്ടിപ്പോകും ശത്രുവാൾ;
ഓട്ടം യുദ്ധം തടവും
സ്വപ്നംപോൽ മറന്നിടും;
സ്വൈരമാൎന്നാം സ്തുതി പാടും,
ജയശക്തനെ കൊണ്ടാടും.

൨. നീ വലത്തു കൈ ഇളക്കി
ഉദ്ധരിക്ക, രക്ഷിതാ!
ഭ്രഷ്ടദാസരെ മടക്കി
ജന്മദേശത്താക്കാൻ വാ!
ദൂരയാത്രാകഷ്ടത
ഏല്ക്കുവാൻ തുണെക്കുക!
യുദ്ധനാൾ കഴിഞ്ഞ ശേഷം
ധരിപ്പിക്ക വെള്ള വേഷം.

൩. അന്നു ശത്രുക്കൾ ഉടെച്ചു
പൊൻകിരീടം അണിയാം;
ക്ലേശമോടഹോ വിതെച്ചു
മോദമോടെ കൊയ്യും നാം;
സ്വൎഗ്ഗലോകനായകൻ
നിത്യരക്ഷയാമവൻ;
നാമിന്നോരോ കോളിൽ ആഴും,
അന്നഴിമുഖത്തു വാഴും.

*Ir.*

---

൨൭൩. (൨൨൭).

Ich hab' von Ferne. 68. ~~217~~.

൧. ഞാൻ ദൂരേ കണ്ടു — കൎത്തൃസിംഹാസനം;
മനം വറണ്ടു — ക്ഷണം അണ്ടെത്തണം
എന്നാശ, നിന്നിൽ തളരാത
വാഞ്ഛയും ഉണ്ടു, സൎവ്വാത്മതാത!

൨. എന്തൊരു ഭംഗി — കണ്ടിതണ്ടടിയേൻ!
കണ്ണു മയങ്ങി — നിൻ പ്രഭ നോക്കിനേൻ;
എപ്പോൾ എനിക്കിങ്ങേ പ്രയാസം
തീരുകയാൽ അതിലാകും വാസം?

൩. അയ്യോ എൻ പാപം! ലൌകിക മാനസം!
ഈ വക ശാപം — താമസകാരണം;
വരാഞ്ഞതിന്നും നല്ല ശുദ്ധി,
നിന്നിൽ ഉറെച്ചതില്ലെന്റെ ബുദ്ധി!

൪. യേശു, നിൻ സ്നേഹം — ബോധിച്ചു വന്നതാൽ
വിട്ടു സന്ദേഹം, — പോയിതു മിക്ക മാൽ;

സഹിപ്പാൻ ഇനി അഭ്യസിക്കും,
നിന്നിൽ ഒളിച്ചു ഭയം ജയിക്കും.

൬. വനിതാ പ്രീതി — പട്ടണം കാൺകയാൽ;
അതിലേ വീഥി — ഒക്കവേ പൊന്നിനാൽ;
മറക്കുമോ ഈരാറു രത്നം?
വേഗം അടുപ്പതിന്നാകെൻ യത്നം!

*H. G.*

---

൨൪൧. (൨൨൬).

**Es ist gewisslich. 123.**

൧. നല്ലോൎക്കും ദുഷ്ടൎക്കും വിധി
കല്പിപ്പതിന്നിറങ്ങും
തേജസ്സിൽ രക്ഷിതാ ഭുവി;
അന്നേവരും വണങ്ങും;
അപ്പോൾ ചിരിപ്പു ദുൎല്ലഭം,
എല്ലാററിന്നുള്ളു ദഹനം,
എന്നരുളുന്നു വേദം.

൨. ഭൂവാററത്തോളം കാഹളം
ഭയങ്കരത്തിൽ ഊതും;
ചത്തോർ ഉയിൎക്കും ആ ദിനം
കേട്ടിട്ടാ വിളിദൂതും;
അന്നാളിൽ ശേഷിക്കും ജനം
രൂപാന്തരപ്പെട്ടും ക്ഷണം;
സഭെക്കിതേ സമാപ്തി.

൩. മനുഷ്യർ ഒക്കേ ഭൂമിയിൽ
ചെയ്തുള്ളോരോ ക്രിയെക്കും
ന്യായാധിപൻ ഗ്രന്ഥങ്ങളിൽ

കണ്ടോളമേ പിണെക്കം.
താൻ ചെയ്തതും ചെയ്യാത്തതും
അറിഞ്ഞിട്ടന്നെല്ലാവരും
ശരി, എന്നോൎത്തടങ്ങും.

൫. യഹോവച്ചൊൽ മറന്നവർ
എപ്പേൎക്കും അയ്യോ കഷ്ടം!
ഭുവി അദ്ധ്വാനിച്ചിട്ടവർ
ചേൎത്തുള്ളതന്നു നഷ്ടം!
ചെറിയ കൂട്ടത്തിൽ ദയ
കാട്ടാത്തവരും അഞ്ചുക!
നിത്യാഗ്നിയെ പുകേണ്ടു.

൬. ഹാ, യേശുവേ! എൻ നാമത്തെ
നിന്മുറികൾ നിമിത്തം
വരെക്ക ജീവപുസ്തകേ,
പൂരിക്കെന്നിൽ നിൻ ചിത്തം;
വിശ്വസ്തരെ നീ കൈവിടാ,
ഭയങ്ങൾ നീങ്ങുവാൻ സദാ
ഫലിക്ക നിൻ അപേക്ഷ!

*H. G.*

---

## ൨൪൮. (൨൨൩).

**Wer überwindet. 181.**

൧. "ജയിച്ച ഏവരും അനുഭവിക്കും"
എന്നാത്മാവാൽ സഭെക്കുദീരിതം;
"യഹോവാപരദീസയിലിരിക്കും
"വിശിഷ്ടജീവവൃക്ഷത്തിൻ ഫലം"

അന്നവും പാനം, — അറാത്ത മാനം,
മറെറാരൊ ദാനം — നല്കും വിഭു.

൨. "ജയിച്ചവന്നു രണ്ടാം ചാവിനാലെ
"ഒരിക്കലും ഒരാപത്തും വരാ;"
അവൻ പിതാവിൻ മുഖം കണ്ടു ചാലെ
സ്തുതിക്കും കൂട്ടത്തിൽ പാടും സദാ.
ദിവ്യപ്രമാണം — കാത്തു പ്രയാണം
ചെയ്കിൽ ഇക്കാണം — നിശ്ചയമാം.

൩. "ജയിപ്പവൎക്കു നല്കും ഞാൻ ആഹാരം,
"മറഞ്ഞിട്ടുള്ള മന്നയും അതാം;
"വെൺവിധികല്ലിൽ പുത്തനാമസാരം
"ലഭിച്ചോൎക്കേ ഗ്രഹിക്കാവതാം"
ഭുവി സഞ്ചാരം — ഞെരുക്കം ഭാരം
ചെയ്യും വികാരം — യേശ്രുകരം!

൪. "ജയിച്ചു കൊണ്ടിജ്ജീവനാന്തത്തോളം
"എൻ ക്രിയകൾ സൂക്ഷിക്കും പുരുഷൻ
"ഇരിമ്പുകോൽ ലഭിച്ചുടൻ ഭൂഗോളം
"അടക്കി മേയ്പതിന്നധികൃതൻ."
ചീറി പിണങ്ങും — ശത്രു വണങ്ങും,
നാണിച്ചിണങ്ങും — ഓരോ പട.

൫. "ജയിപ്പവൻ ധരിക്കും വെള്ളുടുപ്പു,
"പേർ മാഞ്ഞു പോകാ ജീവപുസ്തകേ;
"പിതാവിൻ ദൂതർ കേൾക്കെ ഞാൻ മടുപ്പു
"കൂടാതാനാമം ഏറ്റുകൊള്ളുമേ."
നവീന നാമം — നവീന കാമം
തീരാ വിശ്രാമം — ജയഫലം!

൩. “ജയിപ്പവൻ നല്ലൊരു തൂണായി നില്ക്കും
“പിതാവിൻ ആലയത്തിൽ എന്നുമേ!
“ശലേമിൻ നാമത്തെ അതിൽ പതിക്കും,
“എൻ പേരും ദൈവപ്പേരും കൂടവേ.”
സ്ഥിരം വിടാതെ — ഭിന്നം വരാതെ
കേടും പററാതെ — നില്ക്കുമീ തൂൺ.

൪. “ജയിപ്പവൻ സ്വർഗ്ഗാസനത്തിരിക്കും;
“എൻ തേജസ്സാൽ അവന്നു ശോഭയാം.
“ഞാൻ അവനോടത്താഴവും കഴിക്കും,
“എല്ലാററിന്നും താൻ അവകാശിയാം.”
എന്തൊരാശ്വാസം — സ്വസ്ഥനിവാസം
ശാശ്വതഹാസം — തൽസന്നിധൌ!

൫. ഹാ യേശുവേ! ജയിപ്പാൻ നീ തുണെക്ക
വിരോധികൾ പെരുത്ത കൂട്ടമാം;
പിശാചിനെ എൻ കാലിങ്കീഴ് ചതെക്ക,
ജഡത്തിൻ ഇച്ഛകൾ പറിക്കെല്ലാം!
ജയ കൎത്താവേ! — ഈ ദുസ്സ്വഭാവേ
ആണ കിടാവെ — പാലിക്കണം.

*Fr.*

---

## ൨൭൦. (൧൨൯).

**The happy home. 129.**

൧. സമ്മോദസമ്പൂൎണ്ണം — വിണ്ണിൽ കാണ്മൂ;
സതതം വിസ്തീൎണ്ണം — വാസം നല്ലൂ.
സുരരെ പോലേ ഞാൻ
ജീവന്റെ കിരീടവാൻ,
കരത്തിൽ വീണാവാൻ — എപ്പോൾ ആവൂ?

൨. ഇണ്ടൽ പോലും ലേശം — അന്നറിയാ;
തീണ്ടൽ അററ ദേശം — ചേൎന്നു തഥാ.
പുത്രാലോകാൽ തൃപ്തി,
പുത്രജീവശ്രദ്ധാപ്തി,
മിത്രസൈന്യപ്രാപ്തി — അല്ലൽവിനാ.

൩. സമ്പന്ന സൌഭാഗ്യം — ഇന്നകലേ;
സൌജന്യം ആ ഭോഗ്യം — മീത്തൽ പുരേ!
സമ്പൂൎണ്ണശ്രദ്ധന്മാർ,
സ്തുത്യപരിശോഭന്മാർ,
സാനന്ദഗീതക്കാർ — വാഴും ബേഥേൽ!

൪. രാജാധിരാജാവു — വന്ദ്യൻ സദാ;
കൎത്താധി കൎത്താവു — സ്തുത്യൻ മുദാ;
കേളാവു ഉച്ചത്തിൽ
കീൎത്തനം പ്രസാദത്തിൽ
ധൂൎത്തററ മേളത്തിൽ — ആകും കദാ?

൫. ഇക്കാട്ടിൽ ഓക്കാതെ — നില്പു വൃഥാ;
അന്നാട്ടിൽ വൈകാതെ — വാഴുവാൻ വാ!
പുറപ്പാടെന്തിന്നു?
പാപം നീങ്ങ നിങ്കന്നു
പാരാതെ വീഴ് ഇന്നു — യേശു പാദേ!

൬. വഴിഞ്ഞോലും ധനം — ക്രിസ്തൻ തന്നിൽ;
ഒഴിയാത നലം — നല്കും അൻപിൽ.
മൃഷ്ടതൃജീവനാൽ,
മൃത്യുഞ്ജയ വേഷ്ടിയാൽ,
കൃതജ്ഞതാബലിയാൽ — നിൻ യാഗം ഞാൻ!

൬. ഹോ യേശു കൎത്താവേ!— നിന്നോടു നാം
ലോകൈകഭൎത്താവേ!— ചാൎന്നിരിക്കാം.
ഹല്ലെലൂയാഗാനം,
ഹൊശിയന്നാസമ്മാനം,
എല്ലാം നിൻെറ ദാനം — ഞങ്ങളിലാം!

*P. Ch. & D.*

---

## ൨൫൦.

There is a happy Land.

൧. നൽഭാഗ്യരാജ്യം പാർ
പോൽ അങ്ങതാ!
തേജോവിശുദ്ധന്മാർ
മിന്നുന്നതാ.
രക്ഷകൻ യേശു താൻ,
അക്ഷയൻ, മഹാധിപൻ,
വാഴ്ത്തുകം യോഗ്യവാൻ
എന്നാൎക്കുന്നാർ.

൨. ഈ ഭാഗ്യരാജ്യത്തിൽ
പാൎപ്പിന്നു വാ!
സന്ദേഹം വിട്ടതിൽ
മേവ്വൂ മുദാ!
പാപബന്ധമററാൽ,
ശാപമറും ശുദ്ധിയാൽ,
യേശു സംസൎഗ്ഗത്താൽ
ധന്യർ സദാ.

൩. അങ്ങുള്ള നൽ ഒളി
കൺ മങ്ങിക്കും.

സ്വൎഗ്ഗത്തിൻ മാററൊലി
കാതാശിക്കും.
സ്തുത്യപിതൃകയ്യാൽ,
സത്യകാവലുണ്ടതാൽ;
നിത്യകിരീടത്താൽ
വാഴാം സദാ.

*N.*

---

൧൩൧. (൧൧൮).

**Dir, dir Jehova. 105.**

൧. നാം ദൈവപുത്രർ എന്നച്ചാരം
ആയുള്ള പേരിപ്പോൾ ലഭിച്ചതേ;
ഇനി തീരേണ്ടിയ പ്രകാരം
ഇന്നാക്കും സ്പഷ്ടമായിട്ടില്ലല്ലേ!
ഈ ചെവി നാവു കൺ നിരൂപവും
അത്രോളം എത്തുന്നില്ലയായ്വരും.

൨. എന്നാൽ താൻ വെളിപ്പെടും കാലേ
അവന്നു തുല്യരായ്വിളങ്ങും നാം
താൻ ആകും വണ്ണം കാണ്കയാലേ,
എന്നിപ്പോഴും ഉദിപ്പാജ്ഞാതമാം.
അന്നേരമില്ല ചോദ്യത്തിന്നിടം;
അവ്യക്തം സ്പഷ്ടമായ്പ്രകാശിതം.

൩. ഹാ, ശബ്ദത്തേ! മഹാവിശ്രാമം!
സ്വൎഗ്ഗീയനാൾ ഉദിച്ചു മിന്നുക!
കാരുണ്യത്താൽ വിളിച്ച നാമം
സ്വഭാവസത്യമായ്ച്ചമയുക!

വിശുദ്ധ ഊരിൽ പൃകവോളത്തിൽ
ദിനം ഒരംശം താ നിൻ ശുദ്ധിയിൽ.
*H. G.*

---

൨൫൨. (൨൨ൻ).

O Jerusalem. 89.

൧. നിത്യാരാധനം നടക്കും
സത്യ ദൈവനഗരം!
നിന്നെ ചിന്തിച്ചിട്ടുഴക്കും
മന്നിൽ മരുവും മനം;
എന്നെ നിന്റെ പൌരന്മാർ
എന്നു ചേർത്തു കൊള്ളുവാർ?

൨. മല്പിതാക്കന്മാർ കണക്കേ
കല്പിച്ചുണ്ടെനിക്കും പോർ;
ശത്രുക്കൾ ഇതാ പരക്കേ
മിത്രങ്ങൾ ചിതറിയോർ;
മരുഭൂമിക്കോട്ടകിൽ
പോരു കാണും എൻ കുടിൽ.

൩. സൈ്വരമില്ലീ നാട്ടിൽ ലേശം;
വൈരം ചേർത്തിട്ടല്ല കോൾ.
കണ്ണുനീർ തുടെക്കും ദേശം
വിണ്ണെന്നിങ്ങും കേട്ടപ്പോൾ
കേട്ടു തള്ളി മിക്ക പേർ;
കാട്ടെനിക്കതിന്റെ നേർ!

൪. പൊന്നെരുക്കൾ കാണ വേണം
പന്തിരു ദ്വാരങ്ങൾ ഞാൻ;
ജീവനീർ കൊതിപ്പോരേണം,

സേവ നില്പോരടിയാൻ
ആയി പുക്ക നിന്മുഖം
ഞായിറന്റെ പൊക്കണം.

൫. വേറയാണ്ടും ഞാൻ ഈ ക്രൂരം
ഏറ്റും നീരാടേണ്ടു കിൽ,
നിസ്തുലാശ എന്റെ നങ്കൂരം
ക്രിസ്തു, നിൻ വാഗ്ദത്തത്തിൽ!
കേട്ട തേറിയതെല്ലാം
കാട്ടുവാൻ നീ ദൃശ്യനാം.

*H. G.*

---

൨൫൩. (൨൩൦).

Mach's mit mir, Gott. 92.

൧. നിനക്കായ്സ്വേവപുത്ര, നിൻ
ജനങ്ങൾ കാത്തിരുന്നു,
മണാളൻ ഒരുമ്പെട്ട പിൻ
കാണാകെന്നാശിക്കുന്നു;
നിന്നെ പ്രമാണമാക്കിയോർ
ഇന്നേ തല ഉയൎത്തുവോർ.

൨. നിനക്കായി ഞങ്ങൾ കഷ്ടതാ
ദിനത്തിൽ പാൎത്തിളെച്ചു;
മരത്തിന്മേൽ നിൻ പ്രാൎത്ഥനാ
മരണവും നിനെച്ചു
പൊറുക്കുന്നുണ്ടീ സമയം.
പൊറുമ നീയേ നീട്ടണം.

൩. നിനക്കായി ഞങ്ങൾ ആഗ്രഹം
കനത്തു വന്നീ കാലം;

അടുത്തു നിന്നോടെൻ മനം,
ജഡാത്തിന്നില്ല പാലം;
നീ തന്നേ വന്നു കൂട്ടികൊൾ,
കൃതാൎത്ഥനാകും ഞാനപ്പോൾ.

*H. G.*

---

## ൮൫. (൮൩൧).

Lo, he comes. 88.

൧. മേഘത്തേരിന്മേൽ വരുന്നു,
കാണ്ക, പാപിരക്ഷിതാ!
തൻ വിശുദ്ധർ പിഞ്ചെല്ലുന്നു
ലക്ഷം നിരയായിതാ!
ഹല്ലെലൂയാ! — വാഴുവാൻ, എൻ രാജാ, വാ!

൨. ലോകർ ഞെട്ടി നോക്കി നില്ക്കും,
ഏതു കണ്ണും ദൎശിക്കും;
തന്നെ നിരസിച്ചു വില്ക്കും
കൂട്ടം കുത്തിയവരും
വിലപിച്ചു — കാണുവോർ മശീഹയെ.

൩. മുൻ മനുഷ്യൎക്കാകേ ത്യാജ്യം
എന്നു തോന്നിയ സഭ
തേജസ്സുള്ള സ്വൎഗ്ഗരാജ്യം
ആൎയ്യിളങ്ങും വൻപട.
ഹല്ലെലൂയാ! — ദൈവനാൾ ഉദിച്ചു കാൺ!

൪. നിന്നെ മാസിംഹാസനസ്ഥ
തൊഴണം ഉലകെല്ലാം;
രാജ്യം ശക്തിയും, മദ്ധ്യസ്ഥ,

തേജസ്സും നിണക്കത്താം!
ഹല്ലെലൂയാ! — ആമെൻ, വരികെൻ പ്രഭോ!
*H. G.*

---

൨൭൭. (൨൩൨).

Jerusalem, du hochgebaute. 177.

൧. യരുശലേം — നിൎമ്മാണം ഏറ്റം ഉയർ.
നിന്നെ കണ്ടാൽ കൊള്ളാം!
പ്രത്യാശയാൽ — ഇഹത്തിൽ കണ്ടച്ചൂർ
പൊറുത്തു പോയെല്ലാം.
ദാഹിച്ചു — കുന്നും ആറ്റും
ആകാശം, മൺ, കടൽ
ആത്മാ കടന്നു പാറും
വെടിഞ്ഞു തൻ ഉടൽ.

൨. നിന്നിൽ പുകം — കല്യാണമുള്ള നാൾ
എനിക്കെപ്പോൾ വരും?
ഇന്നേ വരേ — ജന്മം ഭൂലോകരാൾ
ഉൾഭീതിയും പൊരും;
സ്വാതന്ത്ര്യമായ ശേഷം
ആതങ്കം നീങ്ങുകിൽ
വൎണ്ണിപ്പതാർ ഉന്മേഷം
വൎദ്ധിപ്പതുള്ളത്തിൽ!

൩. ഒന്നാം പിതാ — മുമ്പുള്ളവർ, മഹാ
ഗോത്രപിതാക്കന്മാർ,
പ്രവാചകർ — അപൊസ്തലർ നിരാ,
തേനൊത്ത ഗീതക്കാർ,

സാക്ഷികൾ തീയും വാളും
വീക്ഷിച്ചും നേർമൊഴി
കൊണ്ടോരെ എല്ലാ നാളും
കണ്ടീടും എൻമിഴി.

൭. ഹാ, സത്സഭാ! — മാരക്ഷ വന്നുവോ
എനിക്ക നിങ്ങളാൽ?
വരിഷ്ഠരിൽ — വരിഷ്ഠനാം പ്രഭോ,
വണങ്ങുവെൻ നിൻ കാൽ!
ദൂരത്തു നിന്നെ നോക്കി
ചാരത്തും കാണുവൻ;
നിൻ ഒച്ച ഇണ്ടൽ പോക്കി;
കൈതൊട്ടാൽ വാഴ്ത്തുവൻ!

*H. G.*

---

## ൨൨൩.

**Nun danket all und bringet Ehr.** ~~21.~~ 23

൧. യരുശലേം എൻ ആലയം,
ആശിച്ച ഗൃഹമേ:
ഞാൻ നിന്നെ കണ്ടു ത്രാണനം
പ്രാപിക്കും എന്നുമേ.

൨. പൊൻ തങ്കം ഏറും വീഥിയിൽ
ഉലാവി വരുവേൻ;
പളുങ്കാം കടൽതീരത്തിൽ
കൎത്താവെ തൊഴുവേൻ.

൩. എണ്ണമെത്താത്ത കൂട്ടമായി
നില്ക്കുന്ന സിദ്ധന്മാർ;

കൎത്താവെ വാഴ്ത്തും ജനമായി
വിശുദ്ധ ഗീതക്കാർ.

൫. വാഞ്ഛിച്ച ഞാൻ ആ കൂട്ടത്തിൽ
ചെന്നെത്തും നാളിനെ;
വന്നാലും കഷ്ടം ഇഹത്തിൽ
സ്തുതിപ്പേൻ അങ്ങിടെ.

൬. യരുശലേം എൻ ആലയം;
എൻ ഭാഗ്യം പ്രാപിപ്പാൻ
തുണെക്ക, ജയപാളയം
ഇറക്കുകെൻ പുരാൻ!

*S. W.*

---

൨൫൯. (൨൩൩).

Ach Gott, vom. 144.

൧. “വരുന്നു ശ്രേഷ്ഠ വേളി;
“വിരുന്നുകാർ വരീൻ!”
എന്നുച്ചം പൊങ്ങും കേളി.
അന്നുള്ളു നല്ല തീൻ;
അതിന്നായാർ ഒരുങ്ങും?
കത്തിച്ച ദീപത്തിൽ
പഴുതേ നെയ്യുരുങ്ങും
പൊഴുതാകാ തൊഴിൽ!

൨. ഉണൎന്നു പ്രാൎത്ഥിച്ചാലും!
ഇണങ്ങിച്ചേൎന്ന പിൻ
പിണഞ്ഞ മായാമാലും
പിണങ്ങി നിദ്രവിൻ!

വെളിച്ചനാഥൻ കണ്ടും
വിളിച്ചും നില്ക്കുന്നാൾ
ഒളിച്ചനേകർ മണ്ടും;
കളിപ്പതിന്നാർ ആൾ?

൩. എതിർപ്പാൻ നാം ഒരുങ്ങും
മതി കളിച്ചതാൽ!
കോളായീ രാവൊടുങ്ങും
നാൾ അറിയായ്കയാൽ,
ഉറക്കിളെച്ചു നില്പിൻ
പുറപ്പെടും വരേ!
പ്രളയം ഏററതിൽ പിൻ
തളച്ച് പോകുമേ.

*H. G.*

---

## ൨൫൭. (൨൩൮).

**Wie wohl ist mir. 194.**

൧. ശേഷിച്ചതിന്നി ഒരു സ്വൈരം,
എൻ ആത്മാവേ, ഉണരുകേ!
പ്രപഞ്ചചരിത്രം ദുഷ്ടവൈരം
വിചാരിയാതെ പാടുകേ!
കണ്ടാലും അല്പം ഒരു യത്നം
കഴിച്ചാൽ അതിമൂല്യരത്നം
കുഞ്ഞാടിൻ പക്കൽ മേടിക്കാം;
അവൻ സിംഹാസനാഗ്രേ ഖേദം
ഒഴിഞ്ഞിട്ടാകും ദീനഭേദം;
എന്നേക്കും ആങ്ങു വാണിടാം.

൨. തുറന്ന പോയവർ അടുത്തു
ഈ സ്വസ്ഥത പ്രവേശിപ്പിൻ!
ഞെരുക്ക ഗുഹയിൽ മടുത്തു
നിന്നോർ നിവിൎന്നു ചെല്ലുവിൻ!
വിയത്തദ്ധ്വാനമാണ്ടെ ശേഷം
ധരിച്ചു കൊൾ്വിൻ വെള്ള വേഷം,
നിങ്ങൾ്ക്കാശ്വാസം യേശു താൻ.
"ഞാൻ നിങ്ങളെ നീതീകരിച്ചു,
"എൻ സ്വസ്ഥതെക്കും വിളിച്ചു;
"വരുന്നോൻ തന്നേ ബുദ്ധിമാൻ!"

൩. പൈദാഹവും കണ്ണീരും ഇല്ല
ആ സ്വസ്ഥരാജധാനിയിൽ;
മിണ്ടാതെ ഖേദിപ്പോരുമില്ല
കുഞ്ഞാടിൻ സന്നിധാനത്തിൽ;
അവന്നു ഭക്തരോടു വാസം,
വിശ്വാസാലാപം മന്ദഹാസം,
സമുദ്രനാദസ്തുതിയും,
ചോദ്യോത്തരം വേദാൎത്ഥജ്ഞാനം
ഇല്ലീവകെക്കൊരവസാനം;
മഹാശബ്ബത്താരംഭിക്കും.

*Ir.*

---

## ൨൫൯. (൨൩൫).

**O Ewigkeit, du. 172.**

൧. ഹാ നിത്യതാ, ഇടിധ്വനി!
തെളിക്കടഞ്ഞൊരു മൊഴി!
മുടിവില്ലാത്താരംഭം!

ഹാ, കാലമററ കാലമേ!
പ്രകാശമററൊരാഴമേ!
നിന്നാൽ ഒടുങ്ങും ഡംഭം.
നിൻ നീളം ദീൎഘമാം തുലോം;
കളിക്കും ഭാവം കെട്ടു പോം.

൨. ഉടയവൻ, നീ നീതിമാൻ!
തടവിലാകും അടിയാൻ
ലംഘിച്ചല്ലോ നിൻ ഉക്തി;
കുറയ നാൾ ഈ ലോകത്തിൽ
കറക്കൊണ്ടെന്നും ചുടുകിൽ
അതിന്നും ഉണ്ടു യുക്തി!
പണി വിരുന്നിന്നൊരുക്കാൽ
ക്ഷണിച്ച വായെ നിന്ദിച്ചാൽ!

൩. സുഖം പിശാചോടല്ലമായി.
മുഖത്തിന്മുമ്പിൽ നിന്റെ വായി
ശാപാശിസ്സും നിറുത്തി;
പാപക്കളിറ്റെ തള്ളുകിൽ
ആപത്തിൽ പിൻ നിന്നരികിൽ
സിംഹാസനത്തിരുത്തി.
വരിപ്പതിന്നിതേ ദിനം;
തെരിഞ്ഞു കൊൾ, എൻ ഹൃദയം!

൪. ഉറക്കിൽ നിന്നെഴുന്നുണർ.
മറന്ന നാരകക്കുയർ
അഴിച്ചു വാ മനുഷ്യ!
മനസ്സലിഞ്ഞു രക്ഷകൻ,
തൻ ആത്മാവാൽ നിന്നെ ഉടൻ

നടത്തുവാൻ സന്തുഷ്ട്യ,
നിത്യാദി നിത്യതയിലും
സത്യാനന്ദ സുഖം തരും.

*H. G.*

## 27. വേദാന്വയങ്ങൾ.
## PARAPHRASES.

### ൨൬ാം. (൨൩൬).

Ebenezer. 203. (൧. ശമു. ൭.)

൧. കള്ളദേവകൾക്കു തെററി
ഉള്ളത്തെ യഹോവയിൽ
അൎപ്പിച്ചാലേ ഉള്ളു വെററി;
ദൎപ്പിയാതെ താഴ്കിൽ
നിങ്ങൾ അവനാൽ ഉയൎന്നു
മംഗലത്തെ കണ്ടിടും,
ചീറും കോപത്തീ കിളൎന്നു
നീറി ശത്രു ധൂളിക്കും.
അഷ്ടരോത്തല്ല നമുക്ക സഹായം;
കഷ്ടമീ സേവിച്ചതൊക്കവേ മായം.
ഏകയഹോവ ഫലിഷ്ടരിന്മേൽ
ആക ജയിക്കും, എന്നാൻ ശമുവേൽ.

൨. കേട്ടടൻ പലർ വിലാപം
കൂട്ടത്തിൽ തുടങ്ങിനാർ:
“മിത്ഥ്യ ആശ്രയങ്ങൾപാപം,
“സത്യം മാത്രം നിൻ കരാർ;

“പൊളി കേണു ഞങ്ങൾ കോടി
“ബാളിം അഷ്ടരോത്തെല്ലാം
“വിട്ടു നിൻ തൃകാക്കൽ ഓടി:
“മൂട്ടു തീക്കു നിന്നാൽ ആം.
“മിസ്രബലങ്ങൾ നിന്നോടല്ലോ തോററു;
“ഇസ്രയേൽ ഇന്നു തൃമുമ്പിലേ നോററു
“നീരു പകന്നു കരഞ്ഞതു പാർ;
“തീരുകീയാൎത്തി നിന്നാലേ,” എന്നാർ.

൯. മിസ്രയിൽ ജനങ്ങൾ കൂടി
ആസ്പദത്തിൽ എന്ന പോൽ;
എന്നു കേട്ടു ചേൎന്നു മൂടി
ചെന്നിതൈവർ വാഴുന്നോൽ;
തെററന്നിസ്രയേല്ക്കു പേടി
പാററലർ നിമിത്തം ആയി:
“ഭള്ളതല്ലീ നാൾക്കു നേടി
“ക്കൊള്ളുവല്ലും നിന്റെ വായി.”
എന്നപ്പോൾ ആടു ബലിക്കെന്നറുത്തു,
ഹന്നമകൻ വിഭുവിന്നു കൊടുത്തു;
പാൎത്ഥിവർ നീണ്ട നിരെക്കെതിരേ
പ്രാൎത്ഥിപ്പാൻ തന്നേ ആരംഭിച്ചതേ.

൰. പെട്ടെന്നങ്ങിടി മുഴങ്ങി;
വെട്ടിക്കാൺ മിന്നല്പിണർ!
വൻപടെക്കു ധൈൎയ്യം മങ്ങി;
വൻപടങ്ങി, വന്നിടർ.
“അല്ലയോ, യഹോവേ, പോററു!
“നല്ല നാളാക്കീടു നീ!”

എന്നവാറേ ശത്രു തോററു;
വെന്നു പ്രാൎത്ഥനാവിളി;
എന്നും കൎത്താവുമായി വിരഞ്ഞു
പിന്തുടരേ ജയം അന്നു തികഞ്ഞു;
അന്നെബെനേസരെ നാട്ടി ചൊന്നാൻ:
"ഇന്നേ വരേ വിഭു താൻ തുണെച്ചാൻ".

*H. G.*

---

## ൨൯൧. (൨൩൭).

Je la connais. 43. (സങ്കീ. ൧.)

൧. അഭക്തർ ചൊല്ലുന്നതിൽ നടക്കാതെ,
നില്ക്കാതെ ദുഷ്ടരുടെ വഴിയിൽ,
ചിരിക്കും കൂട്ടത്തോടെ ഇരിയാതെ,
ലയിക്ക നീ യഹോവാ വേദത്തിൽ

൨. നിൻ ജ്ഞാനമാകവൻ ധൎമ്മോപദേശം
ധ്യാനിച്ചു കൊള്ളുവതു രാപ്പകൽ;
ഇതേ വഴി സദാസുഖപ്രവേശം;
ഈ പൂരുഷന്നു തട്ടുകില്ലഴൽ.

൩. അവൻ നീർ തോട്ടിൻ അരികത്തു നട്ടും
തല്ക്കാലേ കാച്ചും ഉള്ളൊരു മരം;
മറെറാക്കയും കട്ടുംവെയിൽ വറട്ടും;
ഇതിൻ ഇലെക്കും വാട്ടം ദുൎല്ലഭം.

൪. ദുഷ്ടൻ പതിർ, അവനെ കാററു പാററും,
വിസ്താരനാൾ അവൻ വഴി കെട്ടും.
പ്രഭു സ്വഭക്തരേ വഴിയും മാററും
അറിഞ്ഞിട്ടഗ്നിയിന്നും രക്ഷിക്കും.

*H. G.*

---

## ൨൩൨. (൨൩൪).

Ringe recht. 27. (സങ്കീ. ൨.)

൧. ജാതികൾ പതെച്ചയന്നും
ചിന്തിച്ചോടിയും വൃഥാ;
കോപം പൊങ്ങിയും കിളൎന്നും
ഭൂപർ മന്ത്രിക്കുന്നിതാ!

൨. ക്രുദ്ധം എന്തിതതിരിക്കും?
യുദ്ധം ഭാവിക്കുന്നിവർ;
കേട്ടിതോ: "ധിക്കരിംഷിക്കും!
"പൊട്ടിക്കിന്നവൻ കയർ.

൩. "സ്വാതന്ത്ര്യം ഈ ദേവകന്നു
"ജാതമാക്കും ഇങ്ങേ കൈ.
"കെട്ടറുപ്പാൻ കാലം വന്നു;
"പട്ടം ഇങ്ങെന്നത്രേ മെയി."

൪. എന്നു കേട്ടടൻ ചിരിച്ചു
മന്നും വിണ്ണും കാപ്പവൻ;
അട്ടഹാസമായുഴിച്ചു
പൊട്ടരെ ഞെട്ടിപ്പവൻ:

൫. "എന്റെ രാജാവെ ഇരുത്തി
"എൻ വിശുദ്ധ മലയിൽ;
"ലോകം ഒക്ക തൻ വിരുത്തി,
"ഏകാം ഏതും ചോദിക്കിൽ.

൬. "നില്ക്കുകിന്നും എന്നും പിന്നെ,
"മല്ക്കുമാരൻ നീ, ഇതി
"കല്പന, ഞാൻ ഇന്നു നിന്നെ
"ഉല്പാദിപ്പിച്ചേൻ, അറി!"

൬. ക്രോധവിഷപലക്ഷി വാൎത്ത
ബോധം കൊള്വാൻ ചൊല്ലുതാർ?
പക്ഷെ പേടിയോടെ പാൎത്ത
രക്ഷിതാവെ സേവിപ്പോർ?

൭. മന്നൻ കോപം വേവാറാകം
മുന്നം ചുംബിപ്പിൻ ഉടൻ;
അന്യഥാ വഴിക്കൽ ചാകും
ധന്യൻ വിശ്വസിച്ചവൻ!

*H. G.*

---

## ൨൬൩. (൨൩൬).

Die Gnade sei. 9. (സങ്കീ. ൮.)

൧. സൎവ്വേശനാം യഹോവ
ഇവ്വിണ്ണും സൈന്യവും
നിലാനക്ഷത്രക്കോവ
എല്ലാമേ കരുതും.

൨. മറഞ്ഞു വെയിൽ ചൂട്ടം,
മനസ്സിലായി കളിർ.
ഇതാരാലെണ്ണി കൂട്ടം?
ഇവററിനെന്തെതിർ?

൩. ഓരോന്നു സൂൎയ്യപ്രായം,
ഓരോന്നു ലോകം താൻ;
നിരൂപണാവസായം
പണി നിറുത്തുവാൻ.

൪. ഒരിക്കൽ ഞാനും കാണും
തൃക്കൈത്തൊഴിൽ എല്ലാം;

മനുഷ്യനായി നീ താണും
പിറന്നതെന്തതാം?

൭. ഈ ഭൂമിയോ വിശിഷ്ടം
എല്ലാ ഗ്രഹങ്ങളിൽ;
വിണ്ണോരെക്കാളോ ഇഷ്ടം
ഈ മൎത്യജാതിയിൽ.

൮. നിണക്കാമൈന്യം അല്പം
കൊടന്ന പൂഴി പോൽ;
പിന്നെന്തു നിൻ സങ്കല്പം?
മഹത്തോതൊന്നു ചൊൽ!

൯. ഭുവി തുലോം പ്രശസ്തം
ആശ്ചൎയ്യം എന്റെ പേർ;
മനുഷ്യനിൽ സമസ്തം
അടങ്ങും ദൈവനേർ.

൧൦. "എൻ പോരിന്നായുധമാണം
ശിശുക്കളേ മുഖം";
"മഹിമ്നം എൻ നിൎമ്മാണം
പാലുണ്ണുന്ന ബലം."

൧൧. ഇവ്വണ്ണം അല്ലേൻ ബുദ്ധി;
നീ ഏറവും മഹാൻ!
അകററുകെൻ അശുദ്ധി
നിൻ വേല തിരിവാൻ.

*H. G.*

## ൨൱൪. (൨൭൦).

O Mensch, bewein. 206. (സങ്കീ. ൨൨.)

൧. എൻ ദേവനേ! എൻ ദേവനേ!
നീ എന്നെ വിട്ടതെങ്ങനേ!
ഹാ, എത്ര നീ അകന്നു!
ഞാനലറുന്നു രാപ്പകൽ;
ഇല്ലുത്തരം, ഇല്ലാ തണൽ;
എൻ ആശ അമ്പരന്നു;
നീയോ വിശുദ്ധൻ! — ഇസ്രയേൽ
അയക്കും സ്തുതികൾക്കു മേൽ
ഇരുന്നു കൊണ്ട കൎത്താ!
പിതാക്കൾ നിന്നെ തേറിയാർ;
നാണം വരാതെ പ്രാൎത്ഥിച്ചാർ;
അവൎക്കു നീ ഉദ്ധൎത്താ.

൨. പുരുഷനല്ല പുഴ ഞാൻ,
എല്ലാൎക്കും കീഴേ അടിയാൻ;
കണ്ടോർ പരിഹസിക്കും:
"യഹോവെക്കിവൻ ആശ്രിതൻ;
"താൻ ഇഷ്ടരെ രക്ഷിപ്പവൻ,
"മയക്കില്ല്" എന്നിളിക്കും.
നീയോ എൻ രക്ഷ ഗൎഭത്തിൽ,
എന്നെ അമ്മാമുലകളിൽ
നീ ആശ്രയിപ്പിച്ചുണ്ടു;
ഇപ്പോഴും ദൂരത്താകൊല്ലാ!
തുണ മറെറങ്ങുമേ വരാ;
നിന്മേലേ ഞാൻ ഉരുണ്ടു.

൩. ചുററുന്ന പല കാളകൾ,
എന്നെ വളഞ്ഞു കൂററങ്ങൾ,
എൻ നേരേ വായ്പിളൎന്നു;
ഞാൻ തൂകപ്പെട്ട നീരു പോൽ,
നെഞ്ഞുരുകി മെഴുകു പോൽ,
എൻ അസ്ഥികൾ തകൎന്നു,
അണ്ണാക്കിനോടു പററി നാ,
എണ്ണാം എൻ എല്ലുകൾ ഇതാ,
ഞാൻ മണ്ണിനോടടുത്തു;
കൈകാലുകൾ തുളെച്ച പിൻ
ഇരുന്നു നോക്കി, വസ്ത്രത്തിൻ
ഖണ്ഡങ്ങളെ പകുത്തു.

൪. നീയോ, യഹോവേ! എൻ ബലം,
തുണെപ്പാൻ ഇങ്ങു വരണം,
നായിങ്കന്നുദ്ധരിക്ക!
രക്ഷിച്ചുടെക്ക സിംഹവായി!
ഞാനോ സഹോദരരുമായി
നിൻ നാമത്തെ സ്തുതിക്ക!
യാക്കോബ്യർ ഒക്കേ വാഴ്ത്തുവിൻ!
യഹോവാഭക്തർ അഞ്ചുവിൻ!
താൻ ദീനനിൽ കനിഞ്ഞു.
എളിയോരെ അറെക്കയോ,
വിമുഖനായ്ക്കൊൾ്കയോ
ചെയ്യാതെ ഉള്ളലിഞ്ഞു.

൫. ഇതാലേ സാധു തൃപ്തനാം.
സന്തോഷിക്കെളിയോർ എല്ലാം!

വന്ദിക്കാദാത്മജാതി!
ഓൎത്തോൎത്തു ഭൂമിവംശങ്ങൾ
തിരിഞ്ഞു നിന്റെ പൂജകൾ
ചെയ്തോത്തുക നിൻ ഖ്യാതി:
"യഹോവെക്കുള്ളൂ രാജത്വം!
"അവന്നീ ഏകൻ കാരണം
"ഉണ്ടായി നമ്മിൽ പ്രീതി.
"നിൻ സേവ ചെയ്യും സന്തതി
"എങ്ങും പരത്തും നിൻ സ്തുതി,
"സദാ ചൊല്ലും നിൻ നീതി."

*H. G.*

---

## ൨൬൫. (൨൪൧).

Saul. 86. (സങ്കീ. ൨൩.)

൧. യഹോവാ എന്റെ ഇടയൻ!
ഇങ്ങൊന്നും കുറയാ;
പച്ച പുലങ്ങളിൽ അവൻ
കിടത്തുന്നുണ്ടിതാ;
സ്വാസ്ഥജലങ്ങൾ ചാരത്തും
താൻ എന്നെ ലാളിക്കും.

൨. തണുപ്പു തന്നെൻ ദേഹിയിൽ
തൻ നാമം ഹേതുവാൽ;
സ്വനീതിയിൻ വടുക്കളിൽ
നടത്തുന്നാകയാൽ,
ഞാൻ തിന്മയെ ഭയപ്പെടേൻ;
എപ്പോഴും തേറുവോൻ.

൩. മരണച്ഛായയതാഴ്വര
കടക്കെന്നുണ്ടു പോൽ.
നീയോ എനിക്കതിൽ തുണ,
താങ്ങുന്നു നിൻെറ കോൽ.
നീ കൂടേയുള്ള സമയം
എന്തൊന്നു ദുഃഖടം?

൪. നീ വൈരി കാണ്കേ സദ്യയെ
എനിക്കൊരുക്കിയോൻ;
സുതൈലം കൊണ്ടെൻ തലയെ
അഭ്യംഗവും ചെയ്യോൻ;
വഴിഞ്ഞു പാനപാത്രവും,
നിറഞ്ഞു ഭോജ്യവും.

൫. അനുഗമിക്കും നന്മകൾ
എൻ വാഴനാൾ എല്ലാം;
സദാ യഹോവാപ്രീതികൾ
അനുഭവിപ്പതാം;
എൻ വാസം നിൻെറ ആലയേ
സ്ഥിരമാകേണമേ!

*H. G.*

---

## ൨൬൬. (൨൪൨).

Last hören. 84. (സങ്കീ. ൨൯.)

൧. യഹോവെക്കു നല്കുവിൻ
ബലം, തേജസ്സും ഏകുവിൻ
സ്വൎഗ്ഗസ്ഥരാകുന്ന ദൂതർ!
ആദാമ്യരിൽനിന്നാഹൂതർ

അറിവിക്കേണം തൻ തൊഴിൽ
പരിശുദ്ധാലങ്കാരത്തിൽ!

൨. മുഴക്കുന്നതാർ എന്നാൽ
യഹോവ തന്റെ ഊക്കിനാൽ;
പരക്കെ ഇരുണ്ടോരബ്ദം
കേൾക്കുന്നീ യഹോവാശബ്ദം;
മലകൾ ഞെട്ടി ഇളകും,
തകൎന്നു ദേവദാരുവും.

൩. യഹോവാചിനത്തിൻ കോൾ
ഈ ഭൂമിയിൽ കടക്കുമ്പോൾ
നടുങ്ങുന്നു മെയ്യും ഉള്ളും,
ഹെൎമ്മോൻ ലിബനോനും തുള്ളും;
അവന്റെ മന്ദിരത്തെല്ലാം
തേജസ്സിതെന്നുരെക്കേയാം.

൪. ഇരുന്നാൻ യഹോവ എൽ
ജലപ്രളയത്തിന്നു മേൽ;
ശത്രുക്കളെ ഒക്കെ വെന്നും,
ജനത്തെ ലാളിച്ചും എന്നും
അരചനായി വാഴുവാൻ,
ഇരുന്നു കൊണ്ടിരിക്കുന്നാൻ.

*H. G.*

---

൨൩൯. (൨൪൩).

In dich hab ich. 95. (സങ്കീ. ൩൧.)

൧. എൻ ആശ്രയം യഹോവയിൽ
ഇട്ടിട്ടിറ്റപാരങ്ങളിൽ
ഞാൻ നാണിയാതിരിക്ക.

നിൻ നീതിയാൽ — വിഭോ കഷ്ടത്താൽ
നീ എന്നെ ഉദ്ധരിക്ക!

൨. ചെവികൾ ചാച്ചു രക്ഷ താ,
നീ മാത്രം പാറ, നീ പിതാ,
എൻ കോട്ടയും മിടുക്കും;
നീ എൻ ബലം, — എൻ ശരണം;
നിൻ ഇഷ്ടം ആർ തടുക്കും?

൩. എൻ ആത്മാവെ തൃക്കൈയിൽ ഞാൻ
ഏല്പിക്കുന്നേകസത്യവാൻ,
നീ എന്നെ വീണ്ടെടുത്തു;
പകയരിൽ — കള്ളത്തൊഴിൽ
കണ്ടോളം ഞാൻ വെറുത്തു.

൪. നീ നോക്കി എന്റെ താഴ്ചകൾ,
പരീക്ഷയോടും പോക്കുകൾ
തിരുന്നു നൽകരുത്തും;
കനിവിനാൽ — നീ എന്റെ കാൽ
വിശാലത്തിൽ നിറുത്തും.

൫. എൻ കാലങ്ങൾ നിൻ കൈക്കലാം,
വരുന്ന തിന്മയിന്നെല്ലാം
നീ എന്നെ രക്ഷിച്ചാലും;
വളക്ക നിൻ — വാത്സല്യത്തിൻ
പുകൾ ഈ നാവിനാലും!

*H. G.*

## ౨൬൬. (൨൫൫).

Auf Brüder, auf. 182. (സങ്കീ. ൩൩.)

൧. യഹോവയിൽ സന്തോഷിച്ചാൎത്തു പാടി,
ഏകോപിച്ചേകനെ ഉയൎത്തുവിൻ;
അവൻ ദയാനയങ്ങളെ കൊണ്ടാടി,
കവിണ്ണവീണ വാക്കെ വാഴ്ത്തുവിൻ!
വാക്കൊന്നിനെ ഉരെച്ചു
മാലോകത്തെ പടെച്ചു;
വിളിച്ചുടൻ ആകാശ സൈന്യം നിന്നു;
നിലെച്ചെല്ലാം ചൊല്ലുകിനാലേ ഇന്നു.

൨. യഹോവ താൻ നിരൂപിച്ചുള്ളതൊന്നും
ഈ ലോകമായയാൽ ക്ഷയപ്പെടാ;
വരിച്ച ജാതിയെ മുറിച്ചും കൊന്നും
നശിപ്പിയാതുയിൎപ്പിക്കും സദാ;
മഹാവ്യാധി, യുദ്ധം, ക്ഷാമം
ഇത്യാദിയിൽ തന്നാമം
നിത്യാശ്രയം തരും സങ്കേതസ്ഥാനം;
സത്യാൎത്ഥിക്കായി തൃക്കണ്ണിൻ അവധാനം.

*H. G.*

---

## ౨൬൭. (൨൫൭).

Dieu mon rocher. 38. (സങ്കീ. ൬൨.)

൧. നമുക്ക ദൈവം ആശ്രയം;
ആപത്തിൽ ഒക്ക താൻ സഹായം,
ചേതത്തിൽ നില്ക്കുന്നോരാദായം,
അശക്തിയിൽ പോരും ബലം.

൨. ഈ ഭൂമി മാറി പോകിലും
മലനിര കലുങ്ങിയാലും
കടൽ പതെച്ചു പൊങ്ങിയാലും,
നാം പേടിയാതെ ദൎശിക്കും.

൩. വിശുദ്ധനഗരം നദി
ആനന്ദിപ്പിച്ചു നനെക്കുന്നു;
പുലൎച്ചെക്കും തുണ വരുന്നു
അതിൽ വസിപ്പധിപതി.

൪. മുഴങ്ങും ലോകക്കടയോൻ
ശബ്ദിച്ചു കല്പിക്കുന്നമച്ചു;
ഉലകുരുകും തൻ അലച്ചു;
ഉയൎന്നിലം നമുക്കു കോൻ.

൫. അവൻ ഭുവി സംഹാരങ്ങൾ
ചെയ്തായുധങ്ങളെ ഒടിച്ചു,
സ്വതേജസ്സെങ്ങും അറിയിച്ചു;
വിറെപ്പിൻ സൎവ്വജാതികൾ!

൬. യഹോവെക്കത്രേ ഔന്നത്യം;
സൈന്യങ്ങളുള്ളവൻ തുണെക്കും;
യാക്കോബിൻ ദൈവം എന്നെന്നേക്കും
നമുക്കിരിപ്പുയൎന്നിലം.

*H. G.*

---

൨൭൦. (൨൭൬).

HERR, Dir ist. 196. (സങ്കീ. ൧൦൪.)

൧. യഹോവയാം എൻ ദേവ, വാഴ്ക!
മഹോന്നത തൃമുമ്പിൽ താഴ്ക
എന്നോടു സൃഷ്ടിസഞ്ചയം!

ളി തേജസ്സിൻ സൎവ്വസാരം
വെളിച്ചവസ്ത്രത്തലങ്കാരം,
ആകാശം നിൻ വിരിപ്പുടം,
ജലം നിൻ ശാലെക്കാം വിതാനം,
ജലധരങ്ങൾ വാഹനം,
ചലിക്കും കാററു നിൻെറ യാനം,
ജ്വലിക്കും തീ പരിജനം.

൨. അനെക്കം എന്നിയേ നീ ഊഴി
കനത്തിൽ തീൎത്ത ശേഷം ചൂഴി
മലമേലോളം മൂടിയോൻ.
നിന്ദിച്ചതാൽ മല നികന്നു,
മന്ദിച്ച വെള്ളവും കിടന്നു;
നീയും അതിന്നതിർ വെച്ചോൻ.
മൊഴിഞ്ഞുടൻ ത്രിലോകവാഴി
ഒഴിഞ്ഞുതേ ജലാക്രമം;
നിലം നനെപ്പാൻ മാത്രം ആഴി
ജലത്തെ കാക്കയക്കണം.

൩. സിംഹാദികൾക്കൊലിക്കും ക്ഷുപം
ആഹാരം വിളയുന്നരൂപം
കാൎയ്യൊച്ച വന്മരം എല്ലാം
തേൻ മുന്തിരിരസപ്പെരുക്കം
എൾ മുമ്പാം തൈലങ്ങൾ മിനുക്കം
ഇത്യാദി നിൻ വരങ്ങളാം.
മൃഗങ്ങൾ ആവസിക്കും ചോല
ഖഗങ്ങൾ പാടും നൽ തണൽ
മററൊന്നും മറതി ചെയ്യോല,
ചുററുന്നിതാക്കി നിൻ വിരൽ.

൪. പകൽ രാവു ദയാസ്തമാനം
സകല മാററം നിൻ വിധാനം.
നീ ചൊല്ലിയാൽ ജനിച്ചുയിർ;
കൈ നീട്ടിയാൽ ഉണ്ടാകും പുഷ്ടി;
കൺ നീങ്ങിയാൽ കെടും സന്തുഷ്ടി,
വരണ്ടു മാഴ്കും ഉൾത്തളിർ;
നീ വിശ്വം പുതുതാക്കി കാക്കും;
ഭവിക്കെനിക്കും നിങ്കൃപാ!
ഞാൻ എന്നും നിന്നെ സ്തുതിയാക്കും,
നീ എന്നെ രക്ഷിക്കും സദാ.

*H. G.*

---

### ൨൯൧. (൨൪൯).

S' altroché lacrime. 210. (സങ്കീ. ൧൩൩.)

ഭ്രാതാക്കൾ ഐക്യമായി — കൂടെ വസിക്കിൽ,
കാണ്കെത്ര ചന്തമായി, — സൌഖ്യം ആ ദിക്കിൽ:
ആരോന്റെ താടിമേൽ
പവിത്രതൈലം — ഓലുന്ന ചേൽ;
ഹെൎമ്മോന്റെ മഞ്ഞിനാൽ — ചീയോന്യശൈലം
പരന്നിട്ടാദരാൽ — മിന്നുന്ന പോലെ.
അങ്ങല്ലോ ശാശ്വതം
ജീവാനുഗ്രഹം — ദൈവഹിതം!

*H. G.*

---

### ൨൯൨. (൨൪൮).

Ein Lämmlein geht. 195. (സങ്കീ. ൧൩൯.)

൧. കല്ലുയർ കുമ്പിടുന്ന ബോൾ
അമൎന്ന പ്രാത്തിൻ തോട്ടം

കരെക്കു വീണ കൊമ്പിന്മേൽ
നാം തൂക്കി കണ്ണീരോടും
ഇരുന്നു ചീയോൻ ഓൎത്തപ്പോൾ:
"ഹോ! ചീയോൻ പാട്ടു പാടിക്കൊൾ
"നാം ആടി ചെയ്ക മോദം"!
എന്നോരോ പാഴൻ ചൊല്ലിപ്പോയി.
യഹോവാജാതിക്കുള്ള നോയി
സഹിക്കുമോ വിനോദം?

൨. യഹോവാഗാനം പാടുവാൻ
കോളോ ഈ അന്യദേശം?
യരുശലേമേ! നിന്നെ ഞാൻ
മറക്കുന്നില്ല ലേശം.
മറക്കിൽ എൻ വലത്തു കൈ
പഠിച്ചതേ മറതി ചെയി!
വരണ്ടു നില്ക്ക, നാവു!
ഈ ഒച്ച ദുഃഖശാന്തിയും
സുഖത്തിൽ ശ്രേഷ്ഠഭോഗവും;
നിൻ കാഴ്ച മോക്ഷമാവു.

൩. ഇന്നോ നിൻ പാട്ടെരുശലേം
കേൾക്കാകിയന്യനാട്ടും!
ചീയോൻ, മൊറീയാ, ബെത്ലഹേം,
ഗലീലമനിങ്ങും പാട്ടും.
നിണക്കും, കേൾ, മഹാ ബാബേൽ,
എല്ലാവൎക്കായും ക്രൂശിന്മേൽ
സമ്പാദിച്ചുണ്ടു പോക്കു;
നശിപ്പിപ്പാൻ മുതിൎന്നോരോം—

എന്തിന്നു നീ നശിച്ചു പോം?
രക്ഷാകൊടി നീ നോക്ക!

*H. G.*

---

## ൨൬൩. (൨൭൯).

Milton. 98. (സങ്കീ. ൧൭൫.)

൧. ഈ നമ്മെ ഇത്ര സ്നേഹിച്ചോൻ
വാത്സല്യ മാനസൻ സ്പ്ഷ്ടം;
അവൻ മഹത്വമുള്ള കോൻ,
ആവോളം ഏറ്റം കാരുണ്യം!
ശത്രുക്കളിൽ കനിഞ്ഞവൻ
തികഞ്ഞ നന്മയായവൻ.

൨. എന്നാലോ നിൻ പ്രവൃത്തികൾ
അശേഷം നിന്നെ പുകഴ്ം;
വിശേഷാൽ രാജ്യപ്രജകൾ
നിൻ നീതി ദീൎഘക്ഷാന്തിയും
ഉയൎത്തി, നൽ തലവനെ
സദാ സ്തുതിക്കാകേണമേ.

൩. മാറാത്ത നിത്യ രാജത്വം
വിടാതെ പോററുന്ന പ്രഭ
തൻ ആശ്രിതൎക്കുള്ളീ സുഖം
നാം തേറിയേ നലം വരൂ.
പോക്കണ്ടെല്ലാ പരീക്ഷയിൽ;
ഉയൎച്ച കിട്ടും താഴ്കിൽ.

൪. കൎത്താവേ, കണ്ണുകൾ എല്ലാം
ആശിച്ചു നിങ്കലേക്കിതാ!
എല്ലാവൎക്കും നീ പോററിയാം;

ആത്മാവിൻ മക്കൾക്കോ പിതാ;
നീ കൈ തുറന്നു സൎവ്വവും
കരുണയാലേ പൂരിക്കും.

൭. നിന്നെ ബഹുമാനിപ്പവർ
അരികിൽ നീ വസിപ്പവൻ;
നിന്നെ വിളിച്ചൎത്ഥിപ്പവർ
എപ്പേരെയും നീ കേൾപ്പവൻ;
വേണ്ടുന്ന സൎവ്വാശ്വാസവും
നിൻ സാധുക്കൾക്കുടൻ തരും.

൮. നിൻ കുറ്റക്കാരെ നീ സദാ
രക്ഷിച്ചയിൎപ്പിക്കുന്നല്ലോ!
ആൎക്കോ നിന്നിൽ മനം വരാ
അവൻ നശിച്ചു പോമഹോ!
നിന്നെ എത്തുയിൎക്കുളമായി
സദാ പുകഴ്ത്തുകെന്റെ വായി!

*H. G.*

---

## ൨൭൭. (൨൭൦).

Es zogen drei. 108. (സുഭാ. ൧.)

൧. പുറത്തു വിളിപ്പോരു ജ്ഞാനസ്വരം
ഉറക്കേ തെരുക്കളിൽ നീളേ ശ്രുതം;
പറഞ്ഞതു കേൾക്കിൽ എല്ലാൎക്കുമിതം:
"എത്രോളം മൂഢതയിൽ സുഖം?
"എത്രോളമേ ഹാസനം പ്രിയം?
"എത്രോളമേ സത്തിൽ നീരസം?

൨. "പൈശാചിക ശാഠ്യം ഉടൻ വിടുവിൻ!
"എൻ ശാസനത്തിന്നു ചെവി തരുവിൻ!

“മാശാപത്തെ ഞാൻ ഒഴിച്ചേകിയ പിൻ
“യഹോവാഭീതി വിജ്ഞാനവും
“സഹോദരപ്രീതി സേവയും
“മഹോത്സവസൈപരവും തരും.”

൩. ഈ മന്ത്രണം കേട്ടു നിരാകരിച്ചാൽ
ക്രമാൽ പല ശിക്ഷ, മയക്കുന്ന മാൽ,
അമൎത്ഥ നാശവും എത്തി ക്ഷണാൽ.
വിളിക്കും അന്നവർ, ഞാൻ വരാ;
ഞെളിഞ്ഞവർ അററാൽ ദുഃഖിയാ;
തെളിഞ്ഞു വാശങ്കൽ ഞാൻ സദാ.

*H. G.*

---

## ൨൭൯. (൨൫൧).

Russian. 76. (യശ. ൺ.)

൧. ഇരിട്ടിൽ സഞ്ചരിക്കും
വാശത്തിന്മേൽ ഉദിക്കും
ഏറേ വലുതാം ഒളി.
മൃത്യുനിഴൽ അമൎക്കും
നാട്ടിലുള്ളവൎക്കും
സത്യവെളിച്ചം മിന്നിയരുളി.

൨. നമുക്കുണ്ണി പിറന്നു
മകനെ അപ്പൻ തന്നു
രാജ്യഭാരം പേറുവാൻ.
ആശ്ചൎയ്യ മന്ത്രി അവൻ,
വീരൻ ആകും ദേവൻ,
നിത്യപിതാവു, സന്ധിതമ്പുരാൻ.

൩. ഈ പേൎക്കൾ ഉള്ളുവന്നു
വൎദ്ധിച്ചശ്രീ നടന്നു
ദാവീദിൻ സിംഹാസനേ.
ഇല്ലിതിനററം എന്നും,
വാണു ചെന്നും വെന്നും
കൊണ്ടു സ്ഥിരീകരിപ്പോൻ വാഴ്ചയെ.

൪. ഇന്നു മുതല്ക്കെന്നേക്കും
നീതി നേരും ഉറെക്കും,
സന്ധി എങ്ങും കല്പിക്കും.
ആയതു സ്വന്തകാലേ
തൻ എരിവിനാലേ
സൈന്യങ്ങളുടയോൻ അനുഷ്ഠിക്കും.

*H. G.*

---

൨൬൭. (൨൫൨).

Freu dich sehr. 158. (യശായ ൪൦.)

൧. നിങ്ങൾ ദേവൻ പറയുന്നു:
ആശ്വസിപ്പിക്കെൻ ജനം!
തൻ പോരാട്ടം ഇന്നറുന്നു;
മോചിതം തൻ പാതകം;
എല്ലാ പാപത്തിൽ ദ്വിധാ
കൂലി നല്കി രക്ഷിതാ;
എന്നെരുശലേമിൻ താപം
ആറുവാൻ ചെയ്യിൻ സല്ലാപം.

൨. കാട്ടിൽ ഘോഷിക്കുന്ന നാദം
കേട്ടിതോ: ഒരുങ്ങുവിൻ,

മരുവിൽ യഹോവപാദം
പൂകും മാൎഗ്ഗം ചെത്തുവിൻ!
താഴ്വര ഉയരുക,
പൎവ്വതങ്ങളും താഴുക,
ഏറ്റക്കുറവും നിഷിദ്ധം;
ദൈവതേജസ്സാം പ്രസിദ്ധം.

൬. തന്നെ കാണും സൎവ്വലോകം,
എന്നുരെച്ചു യഹോവവായി.
സൎവ്വരോടും ഒരു ശ്ലോകം
ഘോഷിപ്പിച്ചതെന്തതായി?
“ലോകർ പുല്ലെന്നേ വരു,
“ലോകഭംഗി പുല്ലിൻ പൂ.
“വാടി പൂവുണങ്ങി സസ്യം,”
എന്നെല്ലാവൎക്കും പരസ്യം.

൭. ദൈവാത്മാവു വന്നൂടാടി,
ദൈവക്കാറ്റു തട്ടിയാൽ
പുല്ലുണങ്ങി, പുഷ്പം വാടി,
തേജസ്സറ്റതാകയാൽ;
ദൈവവാക്യമോ സദാ
നില്ക്കും വാട്ടവും വരാ;
വാക്യവിത്തിനാൽ മുളെക്കും
ജാതി നില്ക്കും എന്നെന്നേക്കും.

*H. G.*

---

൨൯. (൨൪൬).

Allein Gott in der Höh. 122. (യശായ ൪൬.)

൧. എൻ നാമത്തെ പ്രശംസിപ്പാൻ
ഒരുക്കീട്ടുള്ള ജാതി!

നിന്നെ പടെച്ച നാഥൻ ഞാൻ;
എനിക്കേ സൎവ്വഖ്യാതി.
നിൻ പേരെ ഞാൻ വിളിച്ചവൻ,
ഭയത്തിൽ നിന്നു വീണ്ടവൻ;
ഞാനത്രെ നിൻ ചങ്ങാതി.

൨. ഒഴുക്കത്തിൽ മുങ്ങാതെ നീ
കടക്കും വെള്ളത്തൂടെ;
നിന്നെ ദഹിപ്പിക്കില്ല തീ,
കടക്കിൽ കാണാ ചൂടെ;
നിൻ മോചനത്തിന്നായ്ത്തരാം
വേണ്ടുന്ന ദ്രവ്യങ്ങൾ എല്ലാം,
മഹാകുലങ്ങൾ കൂടേ.

൩. കിഴക്കുനിന്നും പശ്ചിമാൽ
ഇനി നിന്നെ വരുത്തും;
വടക്കു നല്കും ചോദിച്ചാൽ,
ഞാൻ തെക്കു കീഴ്പെടുത്തും;
"മല്പുത്രരെ എൻ തേജസ്സിൻ
പ്രകാശത്തിന്നായ്ത്തരുവിൻ"
എന്നേകി മുന്നിറുത്തും.

൪. നിന്നോടെതിൎത്താൽ അശ്വതേർ
ബലങ്ങൾ ആകേ ചാരം;
സമുദ്രത്തിൽ നിണക്കു നേർ
വഴിക്കേ ആം സഞ്ചാരം;
ജലങ്ങൾ പൊങ്ങും മരുവിൽ;
എൻ ഇഷ്ടർ എത്തി മുട്ടുകിൽ
തുറക്കും സൎവ്വദ്വാരം.

൫. എന്നെ വിളിച്ച മൂലമോ?
എനിക്കാസ്സിൻ പ്രയാസം
പെരുത്തതിൻ നിമിത്തമോ?—
അതെത്രയും വ്യത്യാസം.
ബലി തന്നില്ല നിന്റെ കൈ,
അസാരം ധൂപം, കുറെ നൈ,
അത്യല്പം നിൻ വിശ്വാസം.

൬. നിൻ പാപമേ, വിചാരിച്ചാൽ,
മികെച്ച നിന്റെ ദാനം.
എനിക്ക നിന്റെ ദ്രോഹത്താൽ
പെരുത്തു വന്നദ്ധ്വാനം.
ഞാൻ എൻ നിമിത്തം നിൻ പിഴാ
ക്ഷമിച്ചു, പാപം നിനയാ,
നിൻ നീതി എൻ സമ്മാനം! *H. G.*

---

## ൨൭൮. (൨൫൪).

Wo sind sie. 56. (ഹബ. ൩.)

൧. ഞെരുക്കദിനങ്ങൾ സഭെക്ക വരും.
ഇത്തരുക്കളിൽ പൂവു കുറെയും,
ദ്രാക്ഷാഫലം ഇല്ലൊലിവിൻ പഴവും
വിശ്വാനുഭവം വിളയാ വയലും,
പശ്വാദികൾ മെല്ല മറെയും.

൨. എന്നിട്ടും യഹോവെ ഉയൎത്തും ഈ ഞാൻ;
അന്നിപ്പാട്ടിനാൽ ദിക്ക മുഴക്കും:
"എൻ രക്ഷകനാലേ ശീഘ്ര ബലവാൻ,
"തളൎന്നോരു കാൽ അവനാൽ ഇളമാൻ
"ആയോടി, ഞാൻ ഏറി നടക്കും". *H. G.*

---

## ൨൯൯. (൨൩൭).

Fröhlich soll mein. 150. (യോഹ. ൧൪.)

൧. നെഞ്ചു മറുകാതിരിപ്പിൻ!
എന്നുടെ — ദൈവത്തെ
മുറ്റം വിശ്വസിപ്പിൻ!
ഇപ്പോൾ ആരും പിഞ്ചെല്ലാതെ
പോകിലും — എന്നെയും
തേറുവിൻ അഞ്ചാതെ.

൨. എൻ പിതാവിൻ വാസസ്ഥാനേ
ഉചിതം — ആലയം
ഞാൻ ഒരുക്കും താനേ.
എന്നു ചൊന്ന വാക്ക പോരേ?
ആർക്കെണ്ണാം — അങ്ങെല്ലാം
പാൎപ്പാൻ കൂടുന്നോരെ?

൩. നിങ്ങൾക്കായിതാ ചെല്ലുന്നു
പാൎപ്പിപ്പാൻ — എങ്കിൽ ഞാൻ
പിന്നേയും വരുന്നു.
ഞാൻ ഇരിപ്പാനുള്ള ദേശം
നിങ്ങളെ — ഞാനല്ലേ
ചെയ്യിക്കും പ്രവേശം.

൪. നിങ്ങൾക്കെന്റെ സമാധാനം
വെച്ചുടൻ — പോകുവൻ,
പേടിക്കില്ല സ്ഥാനം.
എന്റെ വായി തരുന്ന നല്ല
ഈ സലാം — ലോകക്കാം
ഞായം പോലെ അല്ല.

H. G.

### ൨൮൭. (൨൭൬൬).

Herbei, herbei etc. 179. (൧ യോഹ. ൨.)

൧. അലങ്കരിച്ചൊരങ്ങി നില്ക്കണം
ബലം ധരിച്ച വിശ്വബാലരാശി!
പടെക്കു ചെല്ലുവാൻ ഇതാ തരം;
അടെച്ചിരിട്ടെഴുന്നു ശത്രുവാശി;
വെളിച്ചത്തിൻ ജയം വരുത്തുവാൻ
കളി കളഞ്ഞു വേണ്ടു പ്രാണത്യാഗം.
തല ചതഞ്ഞു തോറ്റു പോം പഴയ നാഗം
തലവൻ ചൊല്ലാൽ, എന്നു നൽപുരാൻ.

൨. ഇതോൎത്തുടൻ ആ വാൾ പിടിക്കണം;
ഹിതോപദേശത്തിന്നു കാതു ചാൎത്തു!
പുരാണന്മാർ പോരാടിയ വിധം
വരാ എന്നാലും, ശീലം മെല്ലെ വാൎത്തു!
യുവാക്കളേ, കേൾ്ക്കൊ ദിനേ ദിനേ
ആ വാക്കിന്നേകിയാലും ചിത്തവാസം,
യഹോവാ താനുരെച്ച വാക്കിലേ വിശ്വാസം
അഹോരാത്രം നിന്നഭ്യസിക്കണം.

൩. ഹരാ ശിവാ നാരായണാവിളി,
പരാപരാത്മരാമകൃഷ്ണനാമം,
ആ മക്കത്തോൻ സങ്കല്പിച്ച പൊളി,
നമുക്കിക്കൂട്ടിൽ ഒട്ടും ഇല്ല കാമം.
തെളിഞ്ഞു പോകിലോ നമ്മെ ഓരോർ
ചളിയിൽ വീഴിക്കും സമാനപാപം:
ജഡാഭിലാഷം, കണ്ണൊതി, പുലർപ്രതാപം;
വിടാതിവറ്റെ വെട്ടി ചെയ്ക പോർ!

൭. ഈ ലോകം ആശ്രയിക്കരുതു കേൾ!
ആലോലഭാവങ്ങൾ വെറുത്തു ചാടു!
ചങ്ങാതിയെങ്ങുമില്ല! പാമ്പു തേൾ
മങ്ങാതെ പെററു പോററുന്ന വങ്കാടു
ഇതാകയാൽ, ഇഹത്തെ സ്നേഹിക്കിൽ
പിതാക്കുറില്ല, ദൈവശത്രുവാകും.
തദിഷ്ടനോ പ്രപഞ്ചദ്വിഷ്ടനായി ചാകും,
ഉദിച്ചു നിത്യം വാഴും അച്ഛനിൽ.

*H. G.*

# ൨൮. ബാലഗീതങ്ങൾ.
# HYMNS FOR THE YOUNG.

൨൯൧. (൨൩൯).

Ringe recht. 25.

Sweet the moment A. & M. 95.

൧. പിള്ളകൾക്കു നല്ല സ്നേഹി
ആയുദിച്ച യേശുവേ!
നീ പടച്ച എന്റെ ദേഹി
കൂട നിന്നെ വന്ദിക്കേ!

൨. കവി തീൎത്ത സാമവാക്ക
ഇല്ലാഞ്ഞാലും ഊനമോ?
ഉള്ളം അത്രേ ശുദ്ധമാക്ക,
വാക്കും നല്ലതാം ഗുരോ!

൩. നിന്നെ പോലേ ഞാനും കേറും
എൻ പിതാവിൻ ആലയേ;

ദൈവാരാധനത്തിൽ ഏറ്റം
ആനന്ദം ജനിക്കവേ.

൪. കേട്ടു ചോദിപ്പാനും നാണം
വേണ്ടാ എന്റെ ഭാവത്തിൽ;
വശമാക്ക നിൻ പ്രമാണം
മുഖ്യമാക എൻ തൊഴിൽ.

൫. നീയും അമ്മയുമ്മ സ്ഥാനം
കല്പിച്ചാചരിച്ച പോൽ,
ഞാൻ പിതാക്കൾക്കാക മാനം,
വാൎദ്ധക്യത്തിൽ ഊന്നും കോൽ.

൬. മുപ്പതാണ്ടു തക്ഷകൎമ്മം
ചെയ്തു വന്നതോൎക്കുമ്പോൾ
ഇണ്ടും വേണ്ടാ രാജധൎമ്മം,
മതി ജീവനത്തിൻ കോൾ.

൭. നാളെക്കുരുതേ വിചാരം
എന്നതും നിൻ കല്പിതം;
ഇന്നു തന്ന ഗുണഭാരം
ഓൎത്തു നിത്യം വാഴ്ത്തണം.

൮. പാത്രം അല്ലീ ദുഷ്ടബുദ്ധി
ഇത്ര നന്മെക്കും പ്രഭോ;
ഈ വല്ലാത്ത നെഞ്ഞിൽ ശുദ്ധി
വല്ല നാളും എത്തുമോ?

൯. എപ്പേൎപ്പെട്ട ദോഷമുക്തി
അടിയന്നു കിട്ടുവാൻ,
നല്ല തകൎം ശുഭയുക്തി
ഇണ്ടയക്ക എമ്പുരാൻ.

൧൦. ഞാൻ, അലറും സിംഹനാദം
സാക്ഷിപ്പാൻ പോരാത്തവൻ;
പോരുമേ നിൻ ആശീൎവ്വാദം;
നീ എല്ലാം അറിഞ്ഞവൻ.

൧൧. ബാലകൎക്കും അഭിഷേകം
എന്റെ മേൽ പകൎന്നതും!
കള്ളം ഏറും, സത്യം ഏകം;
നില്ക്കു ഞാൻ പ്രകാശത്തും.

൧൨. ഞാൻ പിഴച്ചാൽ നിന്റെ രക്തം
എനിക്കായ്ത്തിളിക്കണം.
ആടു ഞാൻ, എന്നിട്ടു ശക്തം
ആയ കൈ എൻ ആശ്രയം.

൧൩. വൎദ്ധിക്കും എൻ ദോഷത്താലേ
എന്നെ ദ്വേഷിച്ചു തൃക്കൺ
വിട്ടകറ്റും മുമ്പിനാലേ,
ഇന്നെന്നെ മറെക്ക മൺ.

൧൪. എപ്രകാരം ആകിയാലും
ഞാൻ നിന്നോടിരിക്കണം;
യേശു എന്നെ കാണിച്ചാലും
സ്വൎഗ്ഗത്തിൽ നിൻ വൈഭവം!

*H. G.*

---

## ൨൱൨. (൨൭൯).

**Lerche woher. 26.**

൧. അയ്യോ! മഹാ ജനമായം
ഒക്കെ മറന്നിട്ടു നാം
പാൽ നുകരും ശിശുപ്രായം
ആകിലത്രേറ കൊള്ളാം.

൨. അമ്മ മുലക്കലേ വാസം,
അപ്പന്റെ മടിയിലും,
അന്യരിൽ ഇല്ല വിശ്വാസം
ഇല്ലൊരു വിപ്രിയവും.

൩. മാനവും ഭാവിവിചാരം
സൽക്രിയയും നിനയാ;
ഉള്ളിൽ വരെച്ചിതാധാരം:
സ്നേഹം ഇങ്ങുണ്ടു സദാ.

*H. G.*

---

## ൨൱൩. (൨൮൦).

**St. Martin's lane. 99.**

൧. എന്നാത്മ ദേഹി ദേഹമേ
പുകഴ്ത്തുകച്ഛൻ സ്നേഹത്തെ;
അത്യന്തം ആയവൻ കൃപ.
ദിനേന നല്കും ഭോജനം,
ക്ഷമിക്കും പാപത്തിൻ കടം.
അത്യന്തം ആയവൻ കൃപ!

൨. വങ്കാട്ടിൽ നരിമദ്ധ്യത്തിൽ
ഉഴന്നൊരാടാസ്ഥിലിക്കൂയിൽ

ഓൎത്തില്ല ഞാൻ അവൻ കൃപ;
യഹോവ എന്നെ ഓൎത്തു താൻ,
മനം തിരിഞ്ഞു ജീവിപ്പാൻ
കാണിച്ചതു് ആ മഹാകൃപ!

൩. മശീഹ എൻ നിക്ഷേപമാം;
കേൾപ്പിച്ച വാക്കുകൾ എല്ലാം
വിളങ്ങിക്കുന്നു മാകൃപ;
എൻ അന്നം വസ്ത്രം പാൎപ്പിടം
തേജസ്സു നിത്യമാം സുഖം
ഇതൊക്കയും അവൻ കൃപ!

*Fr.*

---

## ൨൱൯. (൨൰൧).

**Ich bin ein armes. 23.**

൧. എളിയ ചെറു കുട്ടി ഞാൻ,
കുറഞ്ഞതെൻ ബലം;
എൻ ഇച്ഛ രക്ഷപ്പെടുവാൻ,
വഴിക്കോ വൈഷമ്യം.

൨. എളിയ ചെറു കുട്ടി നീ
എനിക്കു വേണ്ടി ആയി;
നിൻ ചോര യേശുവേയല്ലീ
എൻ ജീവവിലയായി.

൩. അയ്യോ, എൻ പ്രിയ രക്ഷിതാ!
നിൻ അൻപിൻ പകരം
എനിക്കു ചെയ്വാൻ കഴിയാ;
എന്നിട്ടും ചെയ്യേണം.

൨. നിണക്കെന്തൊന്നഭീഷ്ടമാം
എന്നോടു ചൊൽ, വിഭോ!
ഈ ഹീനഹൃദയം എല്ലാം
നീ വന്നു വാങ്ങിക്കോ!

൩. നീ എന്നെ ജലസ്നാനത്താൽ
വിശുദ്ധസഭയിൽ
അംഗീകരിച്ചു ചേൎത്തതാൽ,
നിൻ നീതി എൻ തുകിൽ.

൪. വാഗ്ദത്തം ഓൎത്തു നിന്നെ ഞാൻ
വിടാതെ ചാരുവൻ.
വെടിപ്പായെന്നെ സൂക്ഷിപ്പാൻ
ഇതാ മുതിൎന്നവൻ!

൫. എന്നാൽ സുബുദ്ധി സല്ഗുണം
എനിക്കയ്യോ വരാ!
നിങ്കന്നനന്തമാം ധനം
തൂകേണമേ സദാ!

൬. നിൻ സത്യത്തിൽ നടത്തുക,
ഓൎപ്പിക്ക നിന്റെ ചൊൽ;
നീ നട്ടതെ വളൎത്തുക
ചാകേണ്ടവറ്റെ കൊൽ.

൭. പുതുക്കാൻ നീ തുടങ്ങിയെൻ
മനസ്സു, വാക്ക, മെയി
വിടാതെ നോക്കി മുഴുവൻ
ശോധിച്ചു ശോഭ ചെയി!

൧൦. വിരഞ്ഞു പക്ഷേ ഞാൻ ഈ മൺ
വെടിഞ്ഞുറങ്ങി പോം;
അന്നെന്നെ നോക്കുകേ തൃക്കൺ;
ആശ്വാസം താ തുലോം.

൧൧. എനിക്കു വേണ്ട അമ്മയും
നീ മാത്രം കൈക്കൊണ്ടാൽ!
ഉറക്കിൽനിന്നും ഉണരും
പ്രഭോ! നിൻ മുത്തത്താൽ.

*H. G.*

---

## ൨൱൫. (൨൯൨).

Seht hier in. 4.

൧. കണ്ടോ ചെറു കുട്ടി — തൊട്ടിയിൽ ഇതാ!
ഇന്നു വാക്കു മുട്ടി — പിൻ ചൊല്ലും സദാ.

൨. ജന്മപീഡ ഒക്കും — പോൽ കരഞ്ഞവൻ;
കണ്ണുനീരെ തോക്കും — ഏവൎക്കും ഇവൻ.

൩. പോരോ ദൈവവാക്കും — ദൈവപുത്രനും,
എന്നീ ചുണ്ടും നാക്കും — പിന്നേ കേൾപ്പിക്കും.

൪. ദൈവം അവതീൎണ്ണം — എന്നു കാണ്മതാർ?
താനടുത്ത ജീൎണ്ണം — ദൂതർ ചൂണ്ടിനാർ.

൫. കേട്ട പോലേ കണ്ടും — തൊട്ടും ആ തുകിൽ
നല്ലിടയർ മണ്ടും — ഓരോ പുരയിൽ.

൬. എന്തയ്യോ ഉറക്കം! — ക്രിസ്തൻ വന്നല്ലോ!
അരുതേ കലക്കം! — നോക്കി വാഴ്ത്തിക്കോ!

൭. നീയും കേട്ടുണൎന്നു — രക്ഷാവാൎത്തയാൽ,
നല്ലർ പിൻതുടൎന്നു — തേടും യേശു കാൽ!

൮. അങ്ങു മുട്ടുകുത്തി — നിന്നെ രക്ഷിപ്പാൻ [ൻ"!
തന്നിൽ ഏല്പെടുത്തി — ചൊൽ: "നീ എൻ പുരാ

*H. G.*

---

## ൨൱൯. (൨൯൩).

**Worgan's. 16.**

൧. ഇന്നുത്ഥിച്ചു മശീഹ! — ഹല്ലെല്ലൂയാ!
ഛിന്നഭിന്നം പാപരാ — ഹ.
കാവൽ മൂടി മുദ്രയും — ഹ.
ചാവഴിഞ്ഞുടൻ വിട്ടും — ഹ.

൨. പ്രാണനുള്ളോൻ ചത്തോരിൽ — ഹ.
കാണുന്നില്ലുണ്ടേ തുകിൽ — ഹ.
തേടുന്നോരെ ദൂതന്മാർ — ഹ.
പേടിപ്പിച്ചുറപ്പിച്ചാർ — ഹ.

൩. എമ്മവുസ്സിൽ രണ്ടു പേർ — ഹ.
ചെമ്മേ കണ്ടു നിന്റെ നേർ; — ഹ.
നൂതനാത്മാവിന്റെ ചേൽ — ഹ.
ഊതാചാൎയ്യ ശിഷ്യർമേൽ — ഹ.

൪. ഹോമം തീൎന്നെന്നറിവാൻ — ഹ.
തോമാ തൊട്ടു നോക്കിയാൻ — ഹ.
ഞാൻ കാണാതറിയുന്നേൻ — ഹ.
താൻ വിളിച്ചാൽ തൊടുവോൻ — ഹ.

*H. G.*

---

## ൨൱൯. (൨൱൮).

Mein Jesu im Herzen. 2.

൧. നടക്കുന്നവൎക്കു വഴി തിരിയാ;
പടക്കളത്തിന്നു സ്വശക്തി വൃഥാ;
മുടങ്ങുന്നതൊക്കയും യേശും വിനാ.

൨. ഈ രക്ഷകനാലേ ഉണ്ടാവു ജയം;
തരത്തിൽ ഉണ്ടായതവൻ മരണം;
ആ രക്തമല്ലാതെ വരാ ശരണം.

൩. എല്ലാററിലും ഞാൻ ഇവനെ തിരയും;
പൊല്ലാത്ത മനുഷ്യരെ താൻ കനിയും;
ഇല്ലാത്തവനും അവനാൽ നിറയും.

൪. വിശ്വാസികളെ വഴി കാട്ടും അവൻ;
ആശ്വാസം ഓരോന്നു കൊടുക്കും ഉടൻ;
വിശ്വാസനിവൃത്തിയും ആം മുഴുവൻ.

൫. ഈ യേശുവെ കിട്ടുകിൽ ജീവനതാം;
ഈ ഏകനെ വിട്ടവർ ആഴും എല്ലാം;
ഈ യേശുവോടെന്നും ആനന്ദിക്കും നാം.

*H. G.*

---

## ൨൱൰. (൨൱൯).

Schönster Herr Jesu. 69.

൧. യേശു കൎത്താവേ! — സൎവ്വത്തിൻ രാജാവേ!
എന്നിലും നീയേ വാഴണം!
നീ തന്നെ ശ്രേഷ്ഠൻ, — എനിക്കും പ്രേഷ്ഠൻ,
എൻ ഉള്ളത്തിൻെറ ആനന്ദം.

൨. ശോഭിച്ചു നാടും — ശോഭിക്കുന്നു കാടും
പരക്കെ പൂക്കും കാലത്തിൽ;
യേശുവിൻ തേററം — ശോഭിക്കുന്നേററം
പാഴായ നെഞ്ഞിൽ തോന്നുകിൽ.

൩. നക്ഷത്രാകാശം — എന്തൊരു പ്രകാശം!
കണ്ണിന്നു ജ്യോതി സഹിയാ.
യേശു അതിന്നും — മീതേറെ മിന്നും;
തൻ മുഖം നോക്കുവൻ സദാ.

*H. G.*

---

## ൨൮൯. (൨൩൩).

**Hoffnung, Hoffnung. 176.**

൧. യേശു ചേൎത്തു വെച്ചോരവകാശം
തൻ വിശ്വസ്തൎക്കിന്നും ഭാഗ്യമാം;
അന്ധകാരേ കണ്ണിന്നു പ്രകാശം
നല്കും ചൊല്ലി തന്ന വാക്കെല്ലാം;
കാടിനെ കടന്നു ചെല്ലുവാൻ —
യേശു ഇന്നും തുണ നിന്നും —
നാടെത്തിക്കും താൻ.

൨. യേശുരക്തം എന്റെ പാപശാന്തി;
യേശുമൃത്യു എന്റെ ജീവനം;
പിന്നുയിൎക്കുമ്പോൾ അവന്റെ കാന്തി
ഹീനദേഹത്തിന്നും നിശ്ചിതം;
വേഗത്തിൽ യരുശലേംപുരേ
പുക്കു താണും കൊണ്ടു കാണും —
എന്നിടയനെ.

*Fr.*

---

## ൩൱൰. (൩൭൯).

**Gute Nacht. 60.**

൧. രാത്രിയിൽ:‖:— ചന്ദ്രനോടാകാശത്തിൽ
മീനുകൾ ഉദിക്കും ചാലേ
നീങ്ങുമോ ഇരുൾ അതാലേ?
ഏകാദിത്യശോഭയാ — പോയി രാ.:‖:

൨. ലോകത്തുൾ:‖:— പാപത്താലേ കൂരിരുൾ;
ഉണ്ടോ ആരോ ദിവ്യോപദേശം,
ജ്ഞാനമോ ഫലിച്ചു ലേശം.
കല്പനാപെരുക്കത്താൽ — വാച്ചു മാൽ.:‖:

൩. ഭൂമിമേൽ:‖:— വന്നിഴിഞ്ഞിമ്മാനുവേൽ,
സൎവ്വപാപവും ഗ്രസിച്ചു
സൎവ്വപുണ്യം ഉദിപ്പിച്ചു
ഇരുളെ ജയിച്ചെല്ലാം — ഏകനാം.:‖:

൪. യേശുവേ:‖: എന്നിൽ നീ ഉദിക്കുകേ;
നിങ്കന്നെല്ലാ നന്മ കോരും,
തിന്മ നീക്കാൻ നീയേ പോരും,
എൻ ഇരിട്ടെ ആട്ടും നാൾ — നീ എൻ ആൾ.:‖:

*H. G.*

---

## ൩൱൰൧. (൩൭൮).

**Joyful. 53.**

൧. സേവ ചെയ്തു തീൎന്നെല്ലാം
ദൈവമുമ്പിൽ എത്തി നാം
സ്വാതന്ത്ര്യം പുകഴും.
ഹാ എത്ര സന്തോഷം
സേവ ചെയ്തു തീരുമ്പോൾ!

൨. വൎണ്ണവേഷഭേദവും
സ്വൎണ്ണഭൂഷണങ്ങളും
ഇല്ലാക്കും, മാററുണ്ടാം.
ഹാ എത്ര സന്തോഷം
വൎണ്ണവേഷഭേദം പോം!

൩. പട്ടുടുത്തു നില്ക്കുന്നോർ
ആട്ടുകുഞ്ഞിൻ ശിഷ്യന്മാർ
വിശുദ്ധ കൂട്ടക്കാർ;
ഹാ എത്ര സന്തോഷം
പട്ടുടുത്തു നില്ക്കുമ്പോൾ!

൪. ജീവന്റെ കിരീടവും
ദൈവമക്കൾക്കേവൎക്കും
ജയിച്ചതാൽ വരും.
ഹാ എത്ര സന്തോഷം
ജീവന്റെ കിരീടത്താൽ!

*H. G.*

---

൨൩൨. (൨ന്നൻ).

Singet mit. 116.

൧. സ്വൎഗ്ഗത്തിൽ പാടുക,
ദുൎമ്മോഹം ആട്ടുക — ശിഷ്യഗണം!
സ്വൎഗ്ഗീയനാമവും — നിത്യാവകാശവും
(ദിവ്യസ്വഭാവവും) — നല്ല ധനം.

൨. വേണമോ ലൌകികം?
യേശുവിൽ വൈകല്യം — കാണ്മതുണ്ടോ?

നമ്മെ സ്നേഹിച്ചു തൻ — പുത്രനെ തന്നവൻ
(ശത്രുവെ ചേൎത്തവൻ) — കൈ വിടുമോ?

൩. ക്രൂശിൽ മരിച്ചു പിൻ
ജീവിച്ചെഴുന്ന നിൻ — രക്ഷകനെ
തീവ്രദുഃഖങ്ങളിൽ — (ചാടിയുഴക്കയിൽ)
സൎവ്വദാ തേറുകിൽ — സൌഖ്യം അതേ.

൪. യേശുവോടെന്തെല്ലാം
കൂടവേ നല്കലാം — തൻ ജനകൻ!
നമ്മെ ചുമന്നു താൻ — രാജ്യത്തിൽ കൂട്ടുവാൻ
(ഒക്കെ നന്നാക്കുവാൻ) — ശക്തനവൻ.

*Fr.*

---

## ൨൯൩. (൨൧൦).

**Ruhe ist das beste.. 135.**

൧. ക്ഷേമം ഉണ്ടു ചാവിലും — ക്ഷമ കിട്ടിയാൽ;
ചാവതോരോ ബാലരും — ദൈവഹിതത്താൽ;
പടച്ചവൻ — ശോകം മുക്കും മുന്നമേ
പോകുമാറനേകരേ — വിളിപ്പവൻ.

൨. യോഗ്യൻ ആരും ഇല്ലല്ലോ! — ഭാഗ്യവാൻ ശിശു;
തിന്മയിൻ കണക്കല്ലോ — നന്നേ ചെറുതു;
വിലമതി — രക്ഷകൻ ശിശുക്കളിൽ
പക്ഷം ഏറി ചൊന്നതിൽ — ആരാഞ്ഞറി!

൩. ബുദ്ധി അല്പം ബാലൎക്കൾ; — ശുദ്ധിയേറും കൺ
കാണാ ദ്രവ്യത്തിൻ പൊരുൾ, — വേണമല്ലീമൺ;
ഒന്നിഷ്ടമായി — തല്ലികൊണ്ടും പോററിയും
നല്ലിതെന്നു തോന്നീടും — തൻ തന്ത തായി.

൭. തന്തതായിമാൎക്കെല്ലാം — ചിന്ത തീരെണം;
നമ്മെ നോക്കും അച്ഛനാം-അമ്മെ പോൽമനം;
അങ്ങൊത്തുകിൽ — ബാലൎക്കൊന്നും കുറയാ,
ചാല തോഴർ ഉണ്ടതാ — മാശാലയിൽ.

൮. പാപമററതാ ഗൃഹം, — ആപത്തില്ല പിൻ;
ഇല്ല വഞ്ചകന്നിടം — അല്ലൽ തള്ളുവിൻ!
ശരീരവും — ഇഷ്ടനാളിൽ ശോഭിപ്പാൻ
ശിഷ്ടരോടു വാഴ്ത്തുവാൻ — ഉയിൎത്തെഴും.

*H. G.*



# ഗ്രന്ഥകൎത്താക്കന്മാരുടെ പട്ടിക.

| | NAMES | HYMNS | BORN | DIED |
|---|---|---|---|---|
| *P. Ch.* | Chandren, Paul | 131. 135. 249. | 1809 | 1894 |
| *J. Ch.* | Chandren, Jehuda | 41. 81. 86. 87. 146. 158. 159. 210. 228. 230. 232. | 1856 | |
| *D.* | Diez, E. | 175. 194. 249. | 1826 | |
| *S. E.* | Elias, Samuel | 100. | 1856 | |
| *Fr.* | Fritz, Fr. | 2. 8. 9. 15. 22. 25. 29. 37. 38. 64. 68. 70. 72. 79. 80. 84. 85. 99. 102. 119. 120. 139. 155. 157. 170. 171. 192. 193. 209. 225. 226. 229. 231. 235. 248. 283. 289. 292. ഒരു ശീല്പാദം. | 1815 | 1883 |
| *Fro.* | Frohnmeyer, L. J. | 145. | 1850 | |
| *H. G.* | Dr. Gundert, Her. | 1. 3-7. 9-14. 16-21. 23. 24. 26-35. 39. 40. 42-57. 59-63. 66-69. 71. 73-78. 82. 83. 89-93. 95-98. 101. 103-116. 118. 121-130. 132-134. 136-138. 140-144. 147. 150. 154. 156. 160-168. 172. 173. 177-191. 195-202. 204-208. 211-224. 227. 233. 234. 236. 237. 239-244. 246. 247. 252-255. 257. 259-282. 284-288. 290. 291. 293. | 1814 | 1893 |
| *Ir.* | Irion, Chr. | 36. 117. 137. 148. 149. 151. 153. 168. 169. 226. 238: 245. 258. | 1812 | 1891 |
| *Kno.* | Knobloch, J. | 174. | 1838 | |
| *Fr. M.* | Müller, Frederic | 70. 152. | 1818 | 1888 |
| *L.* | Porathur, Lauren. | 176. | 1872 | |
| *N.* | Simon, Nathan | 65. 94. 250. | 1840 | |
| *W.* | Wagner, G. | 58. | 1846 | |
| *Wa.* | Walter, S. | 256. | 1841 | |
| *T. Z.* | Zacharias, Tobias | 88. | 1852 | |

# ഒത്തുവാക്യങ്ങൾ.

| Psalms | Hymns |
|---|---|
| 42, 6 ff. | 4 |
| 42, 12. | 184 |
| „ | 188 |
| 43, 3. | 148 |
| 45, 2. | 288 |
| 45. | 109 |
| 46. | 78 |
| „ | 269 |
| 46, 1—3. | 192 |
| 51. | 100 |
| 51, 12. | 95 |
| 55, 6. | 234 |
| 55, 23. | 4 |
| 59, 17. 18. | 212 |
| 62. | 128 |
| 62, 7. | 149 |
| 68, 9. | 5 |
| 72, 6. | „ |
| 73, 23 ff. | 160 |
| 73, 23. | 169 |
| 73, 25. | 16 |
| „ | 171 |
| „ | 142 |
| 84, 10. | 167 |
| 86, 5. | 133 |
| 90. | 226 |
| 90, 14—17 | 211 |
| 90, 40. | 157 |
| 91, 2. | 16 |
| 91, 4. | 7 |
| 91, 5. 6. | 216 |
| 91, 11. 12. | 122 |
| 94, 9. | 184 |
| 103. | 121 |
| „ | 127 |
| 103, 1—4. | 124 |
| „ | 283 |
| 103, 8. | 125 |
| 104. | 270 |
| 109, 1. | 128 |
| 110, 2. | 81 |
| 116, 2. 3. | 129 |
| 116, 15. | 235 |
| 116, 18. 19. | 119 |
| 118, 8. 9. | 110 |
| 118, 15. 16. | 59 |

| Psalms | Hymns |
|---|---|
| 118, 24. | 4 |
| 118, 27. | 213 |
| 119, 72. | 6 |
| 119, 105. | 148 |
| 119, 103. 114. | 7 |
| 120, 5. | 252 |
| 121. | 217 |
| „ | 218 |
| „ | 115 |
| 121, 8. | 87 |
| 126. | 233 |
| „ | 245 |
| 126, 1. 2. | 179 |
| 126, 2. | 3 |
| 126, 5. 6. | 197 |
| 127, 1. 2. | 193 |
| 133. | 271 |
| 134, 6. | 157 |
| 136, 1. | 122 |
| „ | 133 |
| 137, 5. 6. | 256 |
| 137. | 272 |
| 139, 16. | 242 |
| 143, 8. | 214 |
| 145. | 122 |
| „ | 273 |
| 145, 15. 16. | 220 |
| 145,15—21. | 187 |
| 147, 8. 9. | 223 |
| 148. | 132 |
| 150, 6. | 223 |
| **Proverbs** | |
| 1. | 274 |
| 8, 31. | 180 |
| **Ecclesiastes** | |
| 3, 1. | 122 |
| **Song of Solomon** | |
| 1, 4. | 165 |
| **Isaiah** | |
| 1, 18. | 98 |
| 6, 3. | 8 |
| „ | 12 |
| 7, 14. | 24 |

| Matthew | Hymns |
|---|---|
| 9, 37. 38. | 197 |
| 10, 16. | 75 |
| 10, 19. | 117 |
| 10, 24—33. | 189 |
| 10, 39. | 141 |
| 11, 5. | 13 |
| 11, 16—24. | 98 |
| 11, 27 ff. | 〃 |
| 11, 28—30. | 6 |
| 12, 22 ff. | 36 |
| 12, 38—42. | 173 |
| 13, 4. 19 ff. | 117 |
| 13, 23. | 6 |
| 13, 24–30; 36–43. | 197 |
| 13, 44. 45. | 123 |
| 15, 1—15. | 6 |
| 15, 21—28. | 167 |
| 16, 18. 19. | 74 |
| 16, 21 ff. | 44 |
| 16, 24. | 198 |
| 16, 26. | 169 |
| 17, 1—9. | 288 |
| 18, 2. 3. | 282 |
| 〃 | 293 |
| 18, 20. | 14 |
| 18, 21—38. | 104 |
| 19, 27—30. | 227 |
| 19, 41—44. | 80 |
| 21, 1—9. | 20 |
| 21, 1—12. | 34 |
| 21, 5. | 17 |
| 21, 18—22. | 154 |
| 21, 33—43. | 262 |
| 22, 1—15. | 257 |
| 22, 2—14. | 102 |
| 22, 23—33. | 204 |
| 22, 41—46. | 134 |
| 24, 30. 31. | 254 |
| 24, 45—49. | 163 |
| 25, 1—13. | 244 |
| 25, 6. 7. | 89 |
| 25, 21—46. | 247 |
| 26, 17—28. | 90 |
| 26, 29. | 89 |
| 26, 33. | 161 |
| 26, 36—46. | 46 |

| Matthew | Hymns |
|---|---|
| 26, 39. | 151 |
| 26, 57—27, 31. | 47 |
| 27, 46 ff. | 49 |
| 27, 50—53. | 56 |
| 28, 1—10. | 59 |
| 28, 18. | 150 |
| 28, 19. | 82 |
| 28, 20. | 2 |
| 〃 | 74 |
| **Mark** | |
| 4, 26—32. | 197 |
| 4, 35—41. | 190 |
| 〃 | 194 |
| 6, 34. | 156 |
| 7, 37. | 235 |
| 〃 | 13 |
| 8, 36. | 196 |
| 8, 38. | 210 |
| 10, 13 ff. | 35 |
| 10, 13—16. | 284 |
| 10, 14. | 83 |
| 12, 41—44. | 182 |
| 13, 33—37. | 244 |
| 16, 1ff. | 64 |
| 16, 3. 4. | 61 |
| 16, 14—20. | 67 |
| **Luke** | |
| 1, 46—55. | 127 |
| 1, 78. 79. | 30 |
| 2, 1—20. | 26 |
| 〃 | 39 |
| 2, 9—12. | 23 |
| 2, 10. 11. | 22 |
| 2, 11. | 29 |
| 2, 14. | 1 |
| 〃 | 38 |
| 2, 16. | 31 |
| 〃 | 285 |
| 2, 21. | 225 |
| 2, 30. 31. | 153 |
| 2, 40—52. | 281 |
| 3, 7 ff. | 40 |
| 4, 14—24. | 142 |
| 5, 31. | 13 |

| Luke | Hymns |
|---|---|
| 6, 1—10. | 4 |
| 6, 20—31. | 178 |
| 7, 11ff. | 36 |
| 7, 38. | 35 |
| 8, 15. | 6 |
| 10, 20. | 201 |
| 10, 23—37. | 139 |
| 10, 38—42. | 126 |
| „ | 162 |
| 11, 9—13. | 184 |
| 11, 14—28. | 147 |
| 12, 13—21. | 196 |
| 12, 32. | 2 |
| „ | 189 |
| 12, 35—40. | 215 |
| 12, 35—48. | 253 |
| 12, 49. | 77 |
| 13, 6—9. | 226 |
| 13, 10—17. | 4 |
| 14, 1—11. | 75 |
| 14, 13. | 13 |
| 14, 16—24. | 257 |
| 15, 1—7. | 113 |
| 15, 1. 2. | 35 |
| 15, 18ff. | 9 |
| 15, 21. | 100 |
| 16, 1—13. | 247 |
| 16, 19—31. | 201 |
| 17, 13. | 158 |
| 17, 20—25. | 254 |
| 18, 8. | 163 |
| 18, 10—14. | 99 |
| 18, 31—43 | 44 |
| 19, 1—10. | 156 |
| 19, 41—48. | 80 |
| 21, 25—36. | 254 |
| 22, 31. | 74 |
| 22, 61. | 156 |
| 23, 6 ff. | 43 |
| 23, 22. | 47 |
| 23, 28. | 45 |
| 23, 34. | 48 |
| „ | 49 |
| 23, 40—43. | „ |
| 23, 42. | 55 |
| 24. | 286 |

| Luke | Hymns |
|---|---|
| 24, 29. | 2 |
| „ | 5 |
| 24, 13—35. | 59 |
| 24, 29. | 217 |
| 24, 36—47. | 59 |
| 24, 49—53. | 68 |
| **John** | |
| 1, 1ff. | 150 |
| 1, 9. | 96 |
| 1, 14. | 39 |
| „ | 21 |
| 1, 29. | 149 |
| „ | 92 |
| „ | 43 |
| 2, 1—11. | 273 |
| 2, 13—22. | 12 |
| 3, 5. | 83 |
| 3, 16. | 131 |
| 3, 22—36. | 27 |
| 4, 13ff. | 14 |
| 4, 35. 36. | 197 |
| 4, 46—54. | 185 |
| 5, 25. | 259 |
| 5, 28. 29. | 62 |
| 6. | 36 |
| 6, 14ff. | „ |
| 6, 33. | 123 |
| 6, 48—56. | 91 |
| 6, 67—69. | 110 |
| „ | 142 |
| „ | 117 |
| „ | 146 |
| „ | 160 |
| „ | 171 |
| „ | 174 |
| 7, 37. | 94 |
| „ | 14 |
| 8, 12. | 25 |
| „ | 148 |
| „ | 290 |
| 8, 21—29. | 117 |
| 8, 31—45. | 147 |
| 8, 46—59. | 182 |
| 9, 1—7. | 13 |
| 9, 24—39. | 168 |

| John | Hymns |
|---|---|
| 10. | 35 |
| 10, 1ff. | 86 |
| 10, 10. | 287 |
| 10, 11ff. | 56 |
| 10, 12 ff. | 155 |
| 10, 12—28. | 106 |
| 10, 16. | 79 |
| 11. | 36 |
| 11, 16. | 198 |
| 11, 25. 26. | 242 |
| 12, 1—8. | 171 |
| 12, 15. | 17 |
| 12, 24. | 73 |
| „ | 233 |
| 12, 32. | 165 |
| 12, 44—50. | 217 |
| 13, 8—10. | 10 |
| 14. | 279 |
| 14, 1. | 250 |
| 14, 6. | 21 |
| „ | 143 |
| 14, 15—21. | 70 |
| 14, 16. | 131 |
| 14, 16—18. | 67 |
| 14, 18ff. | 110 |
| 14, 19. | 138 |
| 14, 23. | 145 |
| 14, 27. | 177 |
| 15, 1—8. | 154 |
| 15, 3. | 5 |
| 15, 4. | 170 |
| 15, 4. 5. | 10 |
| „ | 157 |
| „ | 168 |
| „ | 138 |
| 15. 13. | 54 |
| „ | 112 |
| 15, 14—16. | 110 |
| 15, 26—16, 4. | 178. 69 |
| 16, 5—15. | 178 |
| 16, 16—23. | 249 |
| 16, 23—33. | 177 |
| 17, 3. | 179 |
| 17, 20—23. | 76 |
| 19. | 54 |
| 19, 1 ff. | 43 |

| John | Hymns |
|---|---|
| 19, 25—30. | 49 |
| 19, 30. | 50 |
| „ | 53 |
| „ | 51 |
| 19, 34. | 55 |
| 19, 41. 42. | 57 |
| 20, 1—18. | 63 |
| 20, 22. | 159 |
| 20, 24—31. | 286 |
| **Acts** | |
| 1, 9—11. | 66 |
| 2, 1—14 | 69 |
| 2, 4. 37 ff. | 72 |
| 2, 26—31. | 57 |
| 2, 29—32. | 60 |
| 2, 32—41 | 72 |
| 2, 42—47. | 76 |
| 3, 19—26. | 134 |
| 4, 12. | 130 |
| „ | 52 |
| 4, 12. (4). | 125 |
| 5, 34—42. | 75 |
| 7, 59. | 236 |
| 9, 1—20. | 112 |
| 9, 36—42. | 126 |
| 10, 33. | 11 |
| 10, 42—48. | 72 |
| 16, 9—15. | 11. 162 |
| 17, 24—31. | 12. 247 |
| **Romans** | |
| 1, 16. | 210 |
| 2, 4—11. | 259 |
| 3, 25. | 52 |
| 5, 1ff. | 178 |
| 5, 12—21. | 101 |
| 5, 12 ff. | 53 |
| 6, 1—11. | 45 |
| 6, 3—6. | 82 |
| 6, 4. 5. | 289 |
| 6, 8. | 53 |
| 6, 19—23. | 147 |
| 8, 10—17. | 117 |
| 7, 18—8, 4. | 178 |
| 8, 12—26. | 108 |

| Romans | Hymns |
|---|---|
| 8, 18 ff. | 147 |
| 8, 28. | 194 |
| 8, 28—39. | 181 |
| " | 199 |
| " | 144 |
| 8, 32. | 129 |
| 8, 33—39. | 63 |
| 10, 1. | 80 |
| 10, 21. | 118 |
| 11, 33—36. | 112 |
| " | 180 |
| 12, 1. 2. | 143 |
| 12, 6—16. | 71 |
| 12, 17—21. | 177 |
| 13, 8—10. | 163 |
| 13, 12. | 30 |
| 14, 7—12. | 140 |
| 14, 17—19. | 279 |
| 15, 1—13. | 196 |
| **I. Corinthians** | |
| 1, 4—9. | 183 |
| 1, 30. | 150 |
| 2, 2. | 137 |
| 2, 9. | 249 |
| 3, 11—15. | 74 |
| 4, 1—5. | 202 |
| 6, 19. 20. | 135 |
| 9, 24—27. | 202 |
| 10, 4. | 176 |
| 10, 13. | 192 |
| 10, 16. 17. | 90 |
| 12, 1—11. | 70 |
| 13, 1—13. | 292 |
| 15, 1—20. | 63 |
| 15, 43. | 237 |
| 15, 44. | 233 |
| 15, 45. | 103 |
| 15, 51—58. | 62 |
| " | 60 |
| " | 129 |
| " | 239 |
| **II. Corinthians** | |
| 1, 5. | 185 |
| 1, 20. | 18 |

| II. Corinthians | Hymns |
|---|---|
| 3, 4—11. | 106 |
| 4, 11—18. | 193 |
| 5, 1—10. | 240 |
| 5, 14. 15. | 139 |
| 6, 1—10. | 180 |
| 8, 9. | 28 |
| " | 33 |
| 11, 23—30. | 267 |
| 12, 9. | 157 |
| " | 183 |
| 13, 13. | 1 |
| **Galatians** | |
| 2, 20. | 140 |
| " | 162 |
| " | 182 |
| 4, 1—7. | 18 |
| 4, 19. | 28 |
| 4, 26. | 255 |
| 5, 24. | 47 |
| 5, 25—6, 10. | 195 |
| 6, 8. 9. | 197 |
| 6, 14. | 207 |
| **Ephesians** | |
| 1, 3—6. | 108 |
| " | 111 |
| 1, 21. 22. | 134 |
| 2, 2. | 140 |
| 2, 3ff. | 3 |
| 2, 6—11. | 97. 177 |
| 2, 12—18. | 127 |
| " | 168 |
| 2, 21. | 153 |
| 3, 14—21. | 112 |
| 4, 1—6. | 76 |
| 4, 22—30. | 284 |
| 5, 1—9. | 166 |
| 5, 14. | 205 |
| 5, 15—21. | 11 |
| 5, 26. 27. | 126 |
| 6, 1—4. | 281 |
| 6, 10—17. | 85 |
| 6, 10—18. | 141 |
| " | 202 |
| 6, 16. | 152 |

| James | Hymns |
|---|---|
| 1, 4. | 191 |
| 1, 17. | 172 |
| 1, 21—27. | 281 |
| 3, 1—12. | 69 |
| 3, 17. | 11 |
| 4, 4—10. | 140 |
| **I. Peter** | |
| 1, 18. 19. | 93 |
| 2, 2. | 282 |
| 2, 4. 5. | 153 |
| 2, 11. 12. | 195 |
| 2, 21—24. | 58 |
| 2, 25. | 149 |
| 3, 8—15. | 168 |
| 4, 7—11. | 154 |
| 4, 12—19. | 192 |
| 5, 8—10. | 117 |
| 5, 10. 11. | 153 |
| „ | 195 |
| **II. Peter** | |
| 1, 2—11. | 168 |
| 1, 19. | 289 |
| 3, 3—14. | 257 |
| **I. John** | |
| 1, 1—4. | 10 |
| 1, 7. | 22 |
| „ | 120 |
| „ | 152 |
| 2. | 280 |
| 2, 1. 2. | 152 |
| 2, 15—17. | 166 |
| 2, 28. | 170 |
| 3, 1. | 112 |
| 3, 1—4. | 251 |
| 3, 13—24. | 76 |
| 4, 7—12. | 172 |
| 4, 16—21. | 45 |
| 4, 19. | 145. 292 |
| „ | 131 |
| 5, 4. 5. | 141 |
| 5, 19. | 206 |

| Revelation | Hymns |
|---|---|
| 1, 10. | 7 |
| 1, 5. | 150 |
| 1, 7. | 254 |
| 2, 4. 10. 14. 28. | 75 |
| 2. 3. | 248 |
| 3, 1. 8. 16. | 75 |
| 3, 3. 5. | 120 |
| 4, 8. | 12 |
| „ | 131 |
| 4, 8—11. | 8 |
| 5, 12. | 118 |
| „ | 126 |
| 6, 15. 16. | 205 |
| 7. | 243 |
| 7, 9—14. | 120 |
| 7, 13—17. | 258 |
| 7, 17. | 207 |
| 7, 9—17. | 291 |
| 12, 10. 11. | 181 |
| 15. | 249 |
| 15, 2—4. | 179 |
| 15, 2. 3. | 256 |
| 19, 6—9. | 244 |
| 19, 9. | 257 |
| 19, 11—16. | 244 |
| 19, 15. | 7 |
| 21. | 246 |
| 21, 2—4. | 252 |
| 21, 4. | 207 |
| 21, 5. | 129 |
| 21, 12—27. | 204 |
| 22, 1. | 179 |
| 22, 17. | 14 |
| 22, 17—20. | 20 |
| 22, 16. 17. | 109 |
| 22, 20. | 50 |
| 22, 21. | 183 |
| **Sirach** | |
| 50, 24—26. | 3 |

## വിജ്ഞാപനപ്രാൎത്ഥന.

ഉപദേഷ്ടാവു.

കൎത്താവേ, കനിഞ്ഞു കൊള്ളേണമേ;
ക്രിസ്തുവേ, കനിഞ്ഞു കൊള്ളേണമേ;
കൎത്താവേ, കനിഞ്ഞു കൊള്ളേണമേ;
സ്വൎഗ്ഗസ്ഥപിതാവായ യഹോവാദൈവമേ,
ലോകരക്ഷിതാവെന്ന പുത്രനായ യഹോവാദൈവമേ,
പരിശുദ്ധാത്മാവായ യഹോവാദൈവമേ,
ഞങ്ങളെ കനിഞ്ഞു കൊള്ളേണമേ;
കരുണ ഉണ്ടായി രക്ഷിക്കേണമേ;

സഭ.

പ്രിയ ദൈവമായ കൎത്താവേ, കരുണ ഉണ്ടായി ഞങ്ങളെ തുണെക്കേണമേ.

ഉപദേഷ്ടാവു.

സകല പാപത്തിൽനിന്നും
എല്ലാ ബുദ്ധിമയക്കത്തിൽനിന്നും
എല്ലാ തിന്മയിൽനിന്നും

സഭ.

പ്രിയ ദൈവമായ യഹോവേ, ഞങ്ങളെ കാക്കേണമേ.

ഉപദേഷ്ടാവു.

പിശാചിന്റെ ചതികൌശലത്തിൽനിന്നും
ക്ഷണത്തിൽ തട്ടുന്ന ദുൎമ്മരണത്തിൽനിന്നും
മഹാരോഗക്ഷാമങ്ങളിൽനിന്നും

യുദ്ധഹിംസകളിൽനിന്നും
കലഹമത്സരങ്ങളിൽനിന്നും
ചാഴി പുഴ ഇടികളിൽനിന്നും
തീപ്പേടി പെരുവെള്ളത്തിൽനിന്നും

സഭ.

പ്രിയ ദൈവമായ യഹോവേ, ഞങ്ങളെ കാക്കേണമേ.

ഉപദേഷ്ടാവു.

നിന്റെ പുണ്യത്തിൻ ഉപേക്ഷയിൽനിന്നും
സകല സ്വന്ത പ്രീതിയിൽനിന്നും
പാപത്തിൻ വഞ്ചനയിൽനിന്നും
നിത്യമരണത്തിൽനിന്നും

സഭ.

പ്രിയ ദൈവമായ യഹോവേ, ഞങ്ങളെ കാ [ക്കേണമേ.

ഉപദേഷ്ടാവു.

നിന്റെ ദാസരൂപദാരിദ്ര്യങ്ങളാലും
നിൻ ബലഹീനതാവേദനകളാലും
നിന്റെ സകല പരീക്ഷകളാലും
നിൻ അത്യാസന്നത്തിലെ രക്തസ്വേദത്താലും
നിന്റെ ചങ്ങല പരിഹാസ തല്ലുകളാലും
നിന്റെ ക്രൂശു കഷ്ടങ്ങളാലും
നിൻ വിലയേറിയ മരണത്താലും
തേജസ്സുള്ള ഉയിൎപ്പാരോഹണങ്ങളാലും
പരിശുദ്ധാത്മാവിന്റെ വരവിനാലും
ഞങ്ങളുടെ മരണനേരത്തിലും
അവസാന ന്യായവിധിയിലും

സഭ.

പ്രിയ ദൈവമായ യഹോവാവേ, ഞങ്ങളെ തുണെ ക്കേണമേ.

ഞങ്ങളെ ചെവിക്കൊൾ്കേ വേണ്ടു എന്നു അരി ഷ്ടപാപികളായ ഞങ്ങൾ യാചിക്കുന്നു.

ഉപദേഷ്ടാവു.

പ്രിയ കൎത്താവും ദൈവവുമായുള്ളോവേ,
നിന്തിരുസഭയെ നടത്തി ഭരിക്കയും
നിൻ നാമം എടുത്തവൎക്ക എവൎക്കും
തിരുക്രൂശിൻെറ രഹസ്യം വെളിപ്പെടുത്തുകയും
എല്ലാ ദൈവമക്കളെയും ഓർ ആത്മാവിൽ യോ
ജിപ്പിക്കയും
തിരുസഭയുടെ ശുശ്രൂഷക്കാരായ ഇടയന്മാരെ
ഒക്കയും
സൌഖ്യവചനത്തിലും വിശുദ്ധനടപ്പിലും കാ
ത്തുരക്ഷിക്കയും
എല്ലാ മതഭേദങ്ങളെയും ഇടൎച്ചകളെയും വില
ക്കയും
തെററി ഉഴന്നവരെ തിരിച്ചു വരുത്തുകയും
സാത്താനെ ഞങ്ങളുടെ കാല്ക്കീഴെ ചതെക്കയും
വിശ്വസ്തവേലക്കാരെ നിൻ കൊയ്ത്തിൽ അയക്ക
യും
വചനത്തോടു നിൻെറ ആത്മാവും ശക്തിയും
കൂട്ടുകയും
ഇടിഞ്ഞു ചതഞ്ഞവരെ എല്ലാം താങ്ങി തണു
പ്പിക്കയും

സഭ.

പ്രിയ കൎത്താവും ദൈവവും ആയുള്ളോവേ, ഞങ്ങളെ ചെവിക്കൊൾ്കയും ചെയ്ക.

ഉപദേഷ്ടാവു.

സകല ജാതികൾക്കും പ്രകാശവും ആശ്വാസവും ആയുള്ളോവേ,
കരമേലും കടലിലും ഉള്ള നിന്റെ വേലക്കാരെ കാത്തുകൊൾ്ക,
അവരുടെ സാക്ഷ്യവാക്കിന്മേൽ ആത്മാവും അഗ്നിയും ഇറക്കുക,
ജാതികളിൽനിന്നു നിനക്കായി ചേൎത്തവരെ പാലിക്ക,
ജാതികളിൽ ശേഷിച്ചവരെയും സന്ദൎശിക്ക,
നിൻ ജനമായ ഇസ്രയേലെ അന്ധതയിൽനിന്നു വിടുവിക്ക,
ഇഷ്മയേലും നിന്റെ മുമ്പാകെ ജീവിച്ചിരിപ്പൂതാക.

സഭ.

പ്രിയ കൎത്താവും ദൈവവും ആയുള്ളോവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ഉപദേഷ്ടാവു.

സകല രാജാക്കന്മാൎക്കും സന്ധിയും ഐക്യതയും നല്കുക,
ഞങ്ങളുടെ ചക്രവൎത്തി(നി)യെയും രാജകുഡുംബത്തെയും

മന്ത്രിഭൃത്യരെയും നടത്തി പരിപാലിക്ക.
ഞങ്ങളുടെ ദേശവും ഊരും നാടും
സഭകളും പാഠശാലകളും എല്ലാം
വിവാഹവും പുത്രസമ്പത്തും
ഒക്കെ അനുഗ്രഹിച്ചു കൊള്ളേണമേ.

സഭ.

പ്രിയ കൎത്താവും ദൈവവും ആയുള്ളോവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ഉപദേഷ്ടാവു.

സങ്കടഞെരുക്കങ്ങളിലുള്ളവൎക്കെല്ലാം
നിന്റെ സഹായത്തോടെ വിളങ്ങി വന്നു
ഗൎഭിണികൾക്കും മുലകുടിപ്പിക്കുന്നവൎക്കും
ശുഭഫലവും തഴെപ്പും ഏകുക,
ശിശുക്കളെയും രോഗികളെയും പോററുക,
ബലഹീനരെയും വയസ്സന്മാരെയും താങ്ങുക,
കുററമില്ലാതെ തടവിലായവരെ വിടുവിക്ക,
സകല വിധവമാരെയും അനാഥരെയും
എളിയവരെയും അഗതികളെയും
പാലിച്ചു സംരക്ഷണം ചെയ്തു,
യാത്രക്കാൎക്കും അപകടം ഒഴിപ്പിച്ചു
എല്ലാ മനുഷ്യരിലും കനിഞ്ഞു കൊണ്ടു

സഭ.

പ്രിയ കൎത്താവും ദൈവവും ആയുള്ളോവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ.

ഉപദേഷ്ടാവു.

ഞങ്ങളെ ദ്വേഷിച്ചു നാണം കെടുത്തു ഹിംസി
    ക്കുന്നവൎക്കു
പാപം ക്ഷമിച്ചും മനം തിരിച്ചും കൊടുത്തു,
നിലത്തിൻ അനുഭവം കല്പിച്ചു രക്ഷിച്ചു
ഞങ്ങളുടെ കൈത്തൊഴിൽ എല്ലാം സഫലമാക്കി
കരുണയാലെ ഞങ്ങളെ ചെവിക്കൊള്ളേണമേ.

സഭ.

പ്രിയ കൎത്താവും ദൈവവും ആയുള്ളോവേ, ദൈവപുത്രനായ യേശുക്രിസ്തുവേ, ഞങ്ങളോടു കരുണ ചെയ്യേണമേ.

ഉപദേഷ്ടാവു.

ലോകത്തിൻ പാപത്തെ ചുമന്നെടുക്കുന്ന ദൈ
    വത്തിൻ കുഞ്ഞാടേ, ഞങ്ങളോടു കരുണ
    ചെയ്യേണമേ.
ലോകത്തിൻ പാപത്തെ ചുമന്നെടുക്കുന്ന ദൈ
    വത്തിൻ കുഞ്ഞാടേ, നിത്യസമാധാനം ഞ
    ങ്ങൾക്കു ഏകേണമേ,
ക്രിസ്തുവേ, ഞങ്ങളെ ചെവിക്കൊള്ളേണമേ,
കൎത്താവേ കരുണ ഉണ്ടാകേണമേ.
ക്രിസ്തുവേ, ഞങ്ങളെ കേട്ടരുളേണമേ,
കൎത്താവേ, ഞങ്ങളോടു കരുണ ചെയ്യേണമേ.

സഭ.

സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം വിശുദ്ധീകരിക്കപ്പെടേണമേ, നിന്റെ രാജ്യം വരേണമേ, നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലെ പോലെ

ഭൂമിയിലും നടക്കേണമേ, ഞങ്ങൾക്ക വേണ്ടുന്ന അ
പ്പം ഇന്നു തരേണമേ, ഞങ്ങളുടെ കടക്കാൎക്ക ഞങ്ങ
ളും വിടുന്നതു പോലെ ഞങ്ങളുടെ കടങ്ങളെ വിട്ടു
തരേണമേ, ഞങ്ങളെ പരീക്ഷയിൽ കടത്താതെ ദോ
ഷത്തിൽനിന്നു ഞങ്ങളെ ഉദ്ധരിക്കേണമേ. രാജ്യ
വും ശക്തിയും തേജസ്സും എന്നേക്കും നിണക്കല്ലോ
ആകുന്നു. ആമെൻ.

## ഉപദേഷ്ടാവു.

സൎവ്വശക്തിയുള്ള ദൈവമേ, ഈ സമയത്തു ഞ
ങ്ങൾ ഏകമനസ്സോടേ നിന്നോടു അപേക്ഷിപ്പാൻ
നീ കൃപ തന്നിരിക്കുന്നു. രണ്ടു മൂന്നു പേർ നിന്റെ
നാമത്തിലേക്ക ഒരുമിച്ചു കൂടുന്ന ഏതു സ്ഥലത്തും
യാചിച്ച പ്രകാരം തരുവാൻ വാഗ്ദത്തം ചെയ്തിരി
ക്കുന്നുവല്ലൊ. ഇന്നും കൎത്താവേ, അടിയങ്ങളുടെ ആ
ഗ്രഹങ്ങളെയും അപേക്ഷകളെയും ഞങ്ങൾക്ക ന
ന്നാകുംവണ്ണം നിവൃത്തി വരുത്തി ഇഹലോകത്തിൽ
നിന്റെ സത്യജ്ഞാനവും പരലോകത്തിൽ നിത്യജീ
വനും തരേണമേ. ആമെൻ.

നമ്മുടെ കൎത്താവായ യേശു ക്രിസ്തുവിന്റെ കരു
ണയും ദൈവത്തിൻ സ്നേഹവും പരിശുദ്ധാത്മാ
വിൻ കൂട്ടായ്മയും നാം എല്ലാവരോടും കൂടെ ഇരിപ്പൂ
താക. ആമെൻ.

---

## പാപസ്വീകാരം.

(എല്ലാവരും മുട്ടുകുത്തീട്ടു.)

അരിഷ്ടപാപികളായ ഞങ്ങൾ സ്വൎഗ്ഗസ്ഥപിതാ
വായ ദൈവത്തിന്മുമ്പിൽ സങ്കടപ്പെട്ടു അറിയിക്ക

ന്നതു: — ഞങ്ങൾ നിന്റെ വിശുദ്ധകല്പനകളെ പല
പ്പോഴും പലവിധത്തിലും ലംഘിച്ചു പോന്നു; ആ
കാത്ത വിചാരങ്ങളാലും വാക്കുകളാലും ക്രിയകളാലും
നാനാപ്രകാരം അവിശ്വാസം നന്ദികേടു ചതിവുക
ളാലും, എല്ലാ നടപ്പിലും സഹോദരസ്നേഹമില്ലായ്മ
യാലും, വളരെ പാപം ചെയ്തിരിക്കുന്നു. അതുകൊ
ണ്ടു നിന്റെ ശിക്ഷയാകുന്ന നിത്യമരണത്തിന്നു
ഞങ്ങൾ യോഗ്യരായ്തീൎന്നു എങ്കിലും ഈ സകല പാപ
ങ്ങൾ നിമിത്തം ഞങ്ങൾക്കു അനുതാപവും മനഃക്ലേ
ശവും ഉണ്ടു. ഞങ്ങളുടെ കടങ്ങളെ കടക്കുന്ന ദൈവ
കൃപയും കൎത്താവായ യേശുവിന്റെ അളവററ പു
ണ്യവും അല്ലാതെ ഞങ്ങൾ ഒരാശ്വാസവും വഴിയും
കാണുന്നതും ഇല്ല. ഈ കൃപയെ അപേക്ഷിച്ചു ഞ
ങ്ങൾ ചൊല്ലുന്നതു: പിതാവേ, ഞാൻ സ്വൎഗ്ഗത്തോ
ടും നിന്നോടും പാപം ചെയ്തു, ഇനി നിന്റെ മകൻ
എന്നു വിളിക്കപ്പെടുവാൻ യോഗ്യനല്ല. എങ്കിലും
എല്ലാ പാപത്തിന്നും ക്ഷമയും, ദൈവത്തിങ്കലെ
പ്രാഗത്ഭ്യവും, ആത്മാവിന്റെ വിശുദ്ധീകരണത്തി
ന്നു ശക്തിയും, സൌജന്യമായി ലഭിക്കേണം എന്നു
യേശു ക്രിസ്തുവിന്റെ നാമത്തിൽ വന്നു യാചിക്കുന്നു.
ആമെൻ.

### തിരുവത്താഴത്തിന്നു മുമ്പേയുള്ള പാപസ്വീകാരം.

നിസ്സാരപാപിയായ ഞാൻ സ്വൎഗ്ഗസ്ഥപിതാ
വിൻ മുമ്പിൽ ഏററു പറയുന്നിതു: ഞാൻ പലവിധ
ത്തിലും കൊടിയ പാപം ചെയ്തു കഷ്ടം. തിരുകല്പ
നകളെ പുറമേ ലംഘിച്ചു നടന്നതിനാൽ മാത്രമല്ല
ഉള്ളിൽ ആത്മാവിനെ കെടുത്തു കറയാക്കിയതിനാ

ലും തന്നെ. പലമടിവും, നന്മചെയ്യുന്നതിൽ ഉപേക്ഷയും, അഹങ്കാരഗർവ്വവും, അസൂയ പക സിദ്ധാന്തങ്ങളും, കോപകൈപ്പുകളും, മായാസക്തി പ്രപഞ്ചാനുരാഗവും, ജഡകാമമോഹങ്ങളും, ലോഭലൌകികഭാവങ്ങളും മറ്റും ഹൃദയത്തിൽ അരുതാത്ത ദുർന്നയങ്ങൾ പലതും നിറഞ്ഞിരിക്കയാൽ ഞാൻ ദൈവക്രോധത്തിന്നും ന്യായവിധിക്കും ഇഹത്തിലും പരത്തിലും നാനാ ശിക്ഷകൾക്കും നരകത്തിലേ നിത്യശാപത്തിന്നും പാത്രമായ്ചമഞ്ഞു സത്യം. ഈ എന്റെ പാപങ്ങളെ എന്റെ കർത്താവായ ദൈവം അറിയുമ്പോലെ മുറ്റും അറിഞ്ഞുകൊൾവാൻ കഴിയാത്തവൻ എങ്കിലും ഞാൻ വിചാരിച്ചു ദുഃഖിച്ചു സങ്കടപ്പെടുന്നു. പ്രിയപുത്രനായ യേശുക്രിസ്തുനിമിത്തം ഇതെല്ലാം ക്ഷമിച്ചു വിട്ടു എന്നെ കരുണയോടെ കടാക്ഷിക്കേണം എന്നു ഞാൻ കെഞ്ചി യാചിക്കുന്നു. ആമെൻ.

---

## വിശ്വാസപ്രമാണം.

സ്വർഗ്ഗങ്ങൾക്കും ഭൂമിക്കും സ്രഷ്ടാവായി, സർവ്വശക്തനായി, പിതാവായിരിക്കുന്ന ദൈവത്തിങ്കൽ ഞാൻ വിശ്വസിക്കുന്നു.

അവന്റെ ഏകപുത്രനായി, നമ്മുടെ കർത്താവായ യേശു ക്രിസ്തുവിങ്കലും ഞാൻ വിശ്വസിക്കുന്നു. ആയവൻ പരിശുദ്ധാത്മാവിനാൽ മറിയ എന്ന കന്യകയിൽ ഉല്പാദിതനായി ജനിച്ചു, പൊന്ത്യപിലാതന്റെ കീഴിൽ കഷ്ടമനുഭവിച്ചു, ക്രൂശിക്കപ്പെട്ടു മരിച്ചു, അടക്കപ്പെട്ടു, പാതാളത്തിൽ ഇറങ്ങി, മൂന്നാം ദിവ-

സം ഉയിൎത്തെഴനീറ്റു, സ്വൎഗ്ഗാരോഹണമായി, സൎവ്വ ശക്തിയുള്ള പിതാവായ ദൈവത്തിന്റെ വലത്തുഭാഗത്തിരിക്കുന്നു; അവിടെനിന്നു ജീവികളോടും മരിച്ചവരോടും ന്യായം വിസ്തരിപ്പാൻ വരികയും ചെയ്യും.

പരിശുദ്ധാത്മാവിലും, വിശുദ്ധന്മാരുടെ കൂട്ടായ്മയാകുന്ന ശുദ്ധ സാധാരണസഭയിലും, പാപമോചനത്തിലും, ശരീരത്തോടെ ജീവിച്ചെഴനീല്ക്കുന്നതിലും, നിത്യജീവങ്കലും ഞാൻ വിശ്വസിക്കുന്നു. ആമെൻ.

---

## കൎത്തൃപ്രാൎത്ഥന.

സ്വൎഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, നിന്റെ നാമം വിശുദ്ധീകരിക്കപ്പെടേണമേ, നിന്റെ രാജ്യം വരേണമേ, നിന്റെ ഇഷ്ടം സ്വൎഗ്ഗത്തിലേ പോലെ ഭൂമിയിലും നടക്കേണമേ, ഞങ്ങൾക്കു വേണ്ടുന്ന അപ്പം ഇന്നു തരേണമേ, ഞങ്ങളുടെ കടക്കാൎക്കു ഞങ്ങളും വിടുന്നതു പോലെ ഞങ്ങളുടെ കടങ്ങളെ വിട്ടു തരേണമേ, ഞങ്ങളെ പരീക്ഷയിൽ കടത്താതെ, ദോഷത്തിൽനിന്നു ഞങ്ങളെ ഉദ്ധരിക്കേണമേ. രാജ്യവും ശക്തിയും തേജസ്സും എന്നേക്കും നിണക്കല്ലോ ആകുന്നു. ആമെൻ.

---

## ആശീൎവ്വാദം.

കൎത്താവായ യേശുവിൻ കൃപയും
ദൈവത്തിൻ സ്നേഹവും
വിശുദ്ധാത്മാവിന്റെ സംസൎഗ്ഗവും
എല്ലാവരോടും — ഭവിക്കേണം:,:— ആമെൻ.

*Fr.*



# പാട്ടുകളുടെ

# അ കാ രാ ദി.

---

പാട്ടിന്റെ എണ്ണം.